# കലാകൗമുദി

# 364

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ആഗസ്റ്റ് 22, 1982

വില: 2 രൂപ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി

## എഡിററോറിയൽ



## സ്പെഷ്യൽ ഫീച്ചർ



എസ്. കെ. പൊററെക്കാട്ടിൻെറ സാഹിത്യജീവിതത്തിൻെറ പശ്ചാത്തലത്തിൽ, അനശ്വരനായ ആ സാഹിത്യകാരൻെറ വേർപാടിനെക്കുറിച്ച് കെ. എൻ എസ്. ലേഖകൻ എഴുതുന്നു.

## സ്പെഷ്യൽ റിപ്പോർട്ടുകൾ



അധികാരത്തിൻെറ ഉന്നതങ്ങളിൽ കറപുരട്ടുന്ന ജാതിയെക്കുറിച്ച്.



ചെമ്പൂരിൽനിന്നും തട്ടിക്കൊണ്ടുപോയ നാലുമാസം മാത്രം പ്രായമുള്ള ഒരു കുഞ്ഞിൻെറ ചോരവീണ ദുരന്തകഥയാണ് കെ. എൻ. എസ്. ലേഖകൻ പറയുന്നത്.

## എസ്. കെ. പൊററെക്കാട്ടിൻെറ കഥകൾ



## കവിത



## ലേഖനം



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

കളർ ട്രാൻസ്പരൻസി: ശ്രീ. എ. പി. സുരേഷ്

## കത്തുകൾ

### മിശ്ര ഒരു കുട്ടിക്കരണ്ടു മാത്രം

"മിശ്രയുടെ അസത്യം" എന്ന താങ്കളുടെ എഡിറേറാറിയലിനെക്കുറിച്ച്. ഇന്ത്യൻ ക്രിമിനൽ പ്രൊസീജിയർ കോഡ്-1982-ലെ ഭേദഗതി എന്ന ബിൽ കൊണ്ടുവന്ന ബീഹാറിലെ തിരുമണ്ടനായ മുഖ്യമന്ത്രി മിശ്രയെയാണല്ലോ താങ്കൾ വിമർശിച്ചിരിക്കുന്നത്. എനിക്കൊരു സംശയം. യഥാർത്ഥത്തിൽ ഈ ബില്ലിന്റെ പിന്നിലുള്ളത് തിരുമണ്ടനായ മിശ്രയാണോ അതോ അതിബുദ്ധിശാലിനിയായ ഇന്ദിരാഗാന്ധിയാണോ? അടിയന്തരാവസ്ഥ പുതിയ ഉടയാടകളിൽ സംസ്ഥാനങ്ങളിലൂടെ വികേന്ദ്രീകൃതമായി അരങ്ങേറിക്കൊണ്ടിരിക്കുന്ന എന്നു താങ്കൾ ഒരിടത്ത് പറയുന്നുണ്ടെങ്കിലും പാവം തിരുമണ്ടനെ തോണ്ടാനാണ് കൂടുതലും ശ്രമിച്ചുകണ്ടതെന്നു തോന്നുന്നു.

ഉള്ളിയുടെയും ഉരുളക്കിഴങ്ങിന്റെയും വില കുറച്ചുമെന്നും പാവപ്പെട്ട പെണ്ണുങ്ങളുടെ കഴുത്തിൽ തിളങ്ങാൻ സ്വർണ്ണത്തിന്റെ വില ഇടിച്ചുതാഴ്ത്തി കഴിച്ചുകൂടാമെന്നും സമ്പൽസമൃദ്ധമായ ഒരു 'ഗാന്ധിരാജ്യം' പടുത്തുയർത്താമെന്നുമുള്ള വാഗ്ദാനവുമായാണല്ലോ പാവപ്പെട്ടവരുടെ അമ്മയായ ഇന്ദിരാമ്മ അധികാരത്തിലേറിയത്. അധികാരത്തിൽ വന്നതിനുശേഷം ആ അമ്മ എന്തൊക്കെ പരിഷ്ക്കാരങ്ങളാണ് വരുത്തിയത്?

മക്കളുടെ ദാരിദ്ര്യം കണ്ട് സഹിക്കാനാവാതെ ഐ.എം. എഫിൽ നിന്ന് കോടികൾ കടം വാങ്ങിയില്ലേ? (ഇതുവഴി ഇന്ത്യൻ ബഡ്ജററ് അമേരിക്കയിലാണ് രൂപപ്പെടുത്തുന്നത് എന്നൊക്കെ ഇ. എം. എസ്. പറയുന്നുണ്ടെങ്കിലും ഇതു ചില്ലറ കാര്യമാണോ?) അതുപോലെ ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യാൻ എത്രയെത്ര നിയമങ്ങളാണ് പാർലമെന്റിൽ അവതരിപ്പിച്ചിരിക്കുന്നത്! എന്തിന്, തന്റെ വീട്ടുമുററം അടിച്ചു വാരാൻ തയ്യാറുള്ള നല്ല സേവകനായ ഒരു പാവ (യെ?) പ്പെട്ടവനെ രാഷ്ട്രപതി വരെയാക്കിയില്ലേ! ഇതാ ഇപ്പോഴും ഒരു ടെസ്റ്റ്ഡോസായി ബീഹാർ ഭേദഗതിയും! ഈ ബീഹാർ ഭേദഗതി നാളെ യു. പി. ഭേദഗതിയായും എം. പി. ഭേദ-

ഗതിയായും പരിണമിച്ച് ഇന്ത്യൻ ഭേദഗതി എന്ന ഗതിയാവും. ഇതിൽ വെറുമൊരു ഗിനിപിഗ്ഗുമാത്രമായ മിശ്ര എന്ന തിരുമണ്ടനെ എന്തിനു വെറുതെ തോണ്ടുന്നു? മിശ്ര ഒരു കുട്ടിക്കരണ്ടുമാത്രം!

ടി. സുരേഷ്കുമാർ,
അമരവിള.

### ഉഷസ്സിന്റെ സമ്മാനം നേടിയവർ

ലണ്ടനിൽനിന്ന് യുവകേരളാ സോഷ്യൽ ക്ലബ്ബ് പ്രസിദ്ധീകരിക്കുന്ന 'ഉഷസ്സ്' എന്ന മലയാള മാസിക മാർച്ച് മാസത്തിൽ നടത്തിയ ചെറുകഥാ മത്സരത്തിലെ വിജയികളെ തിരഞ്ഞെടുത്തിരിക്കുന്നു.

ഒന്നാംസമ്മാനം നിർമ്മലാ ജോർജ് എഴുതിയ 'പഴുത്ത ഇല' എന്ന കഥയ്ക്കാണ്. സുകുമാർ കൂർക്കഞ്ചേരിയുടെ 'ഒരു മാന്യനും മററു കഴുതകളും' എന്ന കഥ രണ്ടാംസമ്മാനം നേടി. ടി. സി. ജോണിന്റെ 'കരടി' എന്ന സൃഷ്ടിയാണ് മൂന്നാം സമ്മാനത്തിനർഹമായത്.

301, 201, 101എന്നീ രൂപാക്രമത്തിലുള്ള സമ്മാനങ്ങൾ ഇവിടെനിന്നും നേരിട്ട് ജേതാക്കൾക്ക് അയയ്ക്കുന്നതാണ്. ഈ മത്സരം ഒരു വിജയമാക്കി മാററിയ ഓരോരുത്തർക്കും 'ഉഷസ്സി'ന്റെ നന്ദി രേഖപ്പെടുത്തട്ടെ.

'ഉഷസ്സി'ലേക്കുള്ള സാഹിത്യ സൃഷ്ടികൾ പത്രാധിപർ, 'ഉഷസ്സ്' 78 Rutland Rd, Forestgate, London E7 8PH എന്ന വിലാസത്തിൽ അയച്ചുതരിക.

മണമ്പൂർ സുരേഷ്,
എഡിററർ.

### പക്വതയുടെ സ്വരം

ഡോക്ടർ കെ. ഭാസ്കരൻനായരുടെ ചിത്രവും കെ. പി. അപ്പന്റെ പേരും ഒരുമിച്ചു കണ്ടപ്പോഴും അല്പം അമ്പരപ്പുതന്നെ തോന്നാതിരുന്നില്ല. സാധാരണ അപ്പൻ കൃതികൾ വായിച്ചു കഴിയുമ്പോഴുണ്ടാകുന്ന നീരസമോ നിശ്ശബ്ദതയുമല്ല, പ്രായോഗികതയുടെ ഗാഢമായ ഒരു മന്ദ്രണതയാണ് ആ കുറിപ്പു വായിച്ചു കഴിഞ്ഞപ്പോഴും അനുഭവപ്പെട്ടത്.

ഭാസ്കരൻനായരെ കുറിച്ചെഴുതുമ്പോഴും "നികത്താനാവാത്ത വിടവിന്റെ വേദനയിൽ തങ്ങൾ തമ്മിലുള്ള വിടവു മറന്നുപോയില്ല എന്നതുമാത്രമല്ല, തന്റെ നിലപാടിൽ നിന്നു നോക്കുമ്പോൾ പ്രയോഗശാലയിൽ ഭാസ്കരൻനായരുടെ കലാസങ്കല്പം അതിന്റെ എല്ലാ പ്രതാപവും വെടിഞ്ഞ് തലകീഴായി നിൽക്കുന്നതു നിഷ്കരുണം കണ്ടെത്തുന്നുണ്ട് അപ്പൻ. അതിലുമുപരി ഈ നിബന്ധത്തിന്റെ പ്രാധാന്യമായി ഞാൻ കാണുന്നത്, അപ്പനേയും അപ്പൻ പ്രതിനിധീകരിക്കുന്ന ആധുനിക സാഹിത്യശാഖയേയും ഒരുതരം കാരണവർശ്വോടെ വീഗണിക്കുകയോ പുച്ഛത്തോടെ മാത്രം സ്പർശിക്കുകയോ ചെയ്തിരുന്ന ഭാസ്കരൻനായരെ തിരിച്ചും അതുപോലെ തന്നെ കാണാനുള്ള അപക്വതയുടെ ഔദ്ധത്യം അപ്പൻ കാട്ടുന്നില്ല എന്നതാകുന്നു. അന്ധവിശ്വാസിയായാലും ഫണ്ഡമെന്റലിസ്റ്റായാലും മലയാളം നിറഞ്ഞുനിന്നിരുന്ന ശാസ്ത്രനിഷ്ഠാതനും കവിഹൃദയനും ശൈലീവല്ലഭനുമായിരുന്ന ഡോക്ടർ ഭാസ്കരൻനായരെ ആർക്കും അങ്ങനെ അവഗണിക്കാവതല്ലല്ലോ.

അംബ്രോസ്ലാക്ക്,
മൂവാററുപുഴ.

നങ്ങളുമാണ് അദ്ദേഹത്തെ രോഗിയാക്കിയത്. അദ്ധ്യാപകനായിരുന്ന അദ്ദേഹത്തെ സർക്കാർ സർവ്വീസിൽനിന്ന് സസ്പെൻറു ചെയ്തു. ജയിൽവാസക്കാലത്തെ ശമ്പളക്കുടിശ്ശിക നൽകാൻപോലും തയ്യാറായതുമില്ല. എന്നാൽ സക്കാരിന്റെ 'ഔദാര്യം' മരിക്കുന്നതിനു കുറച്ചു ദിവസം മുമ്പ് അദ്ദേഹത്തിന്റെ പേരിലുള്ള കേസ് പിൻവലിക്കുകയും അദ്ദേഹത്തെ സർവ്വീസിൽ തിരിച്ചെടുക്കാൻ ഉത്തരവിടുകയും ചെയ്തു.

അനന്യേസ്സവിദ്യയും യുവതിയുമായ ഭാര്യയേയും എഴും നാലും വയസ്സുള്ള രണ്ടു കുട്ടികളേയും പിന്നിൽ വിട്ടുകൊണ്ടാണദ്ദേഹം വിടപറഞ്ഞിരിക്കുന്നത്. എന്നാൽ അവർ അനാഥരല്ലെന്ന് അദ്ദേഹത്തിന്റെ ശവസംസ്കാരച്ചടങ്ങിൽ പങ്കെടുത്ത അയ്യായിരത്തിലധികം പേർ സാക്ഷ്യപ്പെടുത്തുന്നു. ചേരബന്തരാജുവിന്റെ ചികിത്സാർത്ഥം ജനകീയ സാംസ്കാരികവേദി സംസ്ഥാനക്കമ്മിററിയുടേയും വൈക്കം മുഹമ്മദ് ബഷീർ തുടങ്ങി ഒരു സംഘം എഴുത്തുകാരുടേയും അഭ്യർത്ഥനയനുസരിച്ച് പിരിഞ്ഞുകിട്ടിയ 500/രൂപ അദ്ദേഹത്തിന്റെ വിധവ ശ്യാമളയെ ഏല്പിക്കാനായി വിപ്ലവ രചയിതലസംഘത്തിന് അയച്ചുകൊടുക്കുകയാണുണ്ടായത്. ഈ ഫണ്ടിലേക്കു സംഭാവന ചെയ്ത എല്ലാ സഹൃദയർക്കും കൃതജ്ഞത പ്രകാശിപ്പിക്കാൻ ഈ അവസരം ഉപയോഗിക്കട്ടെ.

സിവിക് ചന്ദ്രൻ,
തൃശ്ശൂർ.

### ചേരബന്തരാജു

മുണ്ഡനം ചെയ്യപ്പെടാൻ വിസമ്മതിച്ച ഒരു ജീവിതം തന്റെ ഓരോ തുള്ളി ചോരയും വിത്തുവിതയ്ക്കും പോലെ ഈ മണ്ണിൽ ചിതറി–ചേരബന്തരാജു ജൂലൈ 2–നു സെക്കന്തരാബാദ് ഗാന്ധി ആശുപത്രിയിൽ വച്ച് നിര്യാതനായി. അനിശ്ചിതമായ ജയിൽവാസവും നിരന്തരമായ പീഡ-

### ഗ്രന്ഥകർത്താവിന്റെ പേരു തെററി

ആർ. ബാലശങ്കറിന്റെ 'സ്ത്രീ–പുരുഷബന്ധത്തിനു പുതിയ വ്യാഖ്യാനം' എന്ന ലേഖനത്തിൽ ഷെറിഹൈററിന്റെ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ 'ദൈ നെയ്ബേഴ്സ് വൈഫ്' കൂടി ഉൾപ്പെടുത്തിയിട്ടുണ്ട്. അതു ശരിയല്ല. "ദൈ നെയ്ബേഴ്സ് വൈഫി'ന്റെ ഗ്രന്ഥകർത്താവ് Gay Talese (Callins St. James Place, London)

കെ. എം. മോഹനൻ,
കോട്ടയം.





# പ്രിയപ്പെട്ട എസ്. കെ.

അജ്ഞാതയായ പ്രകൃതിയുടെ വിരിമാറിൽ ഇരുട്ടിനെ പേടിച്ച് അഗ്നികുണ്ഡങ്ങൾക്കു ചുററുമിരുന്ന ആദിമനുഷ്യൻ നിദ്രാവിഹീനങ്ങളായ രാവുകൾ തള്ളിനീക്കാൻ കണ്ടുപിടിച്ചതായിരിക്കാം കഥ പറയാനുള്ള ശീലം. തലമുറകളിൽനിന്നു തലമുറകളിലേക്കു പകർന്ന ആ ശീലം, മുത്തശ്ശിയുടെ നിറംപിടിച്ച ഭാവനയിലൂടെ തളിരണിഞ്ഞ് മനുഷ്യസംസ്കാരത്തിന്റെ അമൂല്യമായ ഈടുവയ്പായിത്തീർന്നു. മഹത്തായ ആ ശൃംഖലയിലെ ദീപ്തിമത്തായ കണ്ണികളാണ്, അസാധാരണ പ്രതിഭാവിലാസത്തോടെ കഥാപ്രപഞ്ചത്തെ ധന്യവും സമ്പന്നവുമാക്കിയ നമ്മുടെ എഴുത്തുകാർ. അവരിൽ അത്യുന്നതനായിരുന്നു, കഴിഞ്ഞയാഴ്ച കഥാവശേഷനായ എസ്. കെ. പൊറെറക്കാട്ട്.

തലമുറകൾക്ക് കഥപറഞ്ഞുകൊടുത്ത അദ്ദേഹം മഹാനായ ഒരു സഞ്ചാരികൂടിയായിരുന്നു. കൈയിലൊരു ഭാണ്ഡവും ഒരിക്കലും വററാത്ത പുഞ്ചിരിയുമായി അദ്ദേഹം വൻകരകൾ താണ്ടി. ഭാഷകളും അതിരുകളും ആചാരങ്ങളും അദ്ദേഹത്തിനു വഴിതടസ്സമായില്ല. പാതിരാസൂര്യന്റെ നാട്ടിലും ഇരുണ്ട ഭൂഖണ്ഡത്തിലും ബൊഹീമിയായിലും ജാവയിലും സുമാത്രയിലും അങ്ങനെ ആ സഞ്ചാരി ചെന്നെത്താത്ത ഇടമില്ലെന്നു തന്നെ പറയാം. ചരിത്രത്തിന്റെ തേരോച്ചകളും പ്രാചീന നാഗരികതയുടെ സ്പന്ദനങ്ങളും ആ യാത്രകളിൽ അദ്ദേഹം നേരിട്ട് അനുഭവിച്ചു. മലയാള സാഹിത്യത്തെ കനപ്പെട്ടതും വിലപ്പെട്ടതുമാക്കാൻ സഹായിച്ചതായിരുന്നു ആ അനുഭവങ്ങൾ.

വൈവിദ്ധ്യമുള്ള അനുഭവങ്ങൾ ഒരു എഴുത്തുകാരന്റെ സർഗ്ഗജീവിതത്തെ എത്രമാത്രം സമ്പുഷ്ടമാക്കുമെന്നതിന്റെ ഏററവും നല്ല ഉദാഹരണമാണ് എസ്. കെ. യുടെ സാഹിത്യജീവിതം. നാടൻ പ്രേമവും വിഷകന്യകയും പുള്ളിമാനുമെഴുതിയ അദ്ദേഹത്തിന് ദേശത്തിന്റെ കഥയും തെരുവിന്റെ കഥയും പോലുള്ള നോവലുകൾ ജീവിതത്തോളം പരന്ന ക്യാൻവാസ്സിൽ രചിക്കാൻ സാധിച്ചത്, നിരന്തരമായ ദേശാടനങ്ങളിലൂടെ നേടിയെടുത്ത അഗാധമായ ഉൾക്കാഴ്ചകൊണ്ടാണ്. അതുകൊണ്ടുതന്നെ സ്വന്തം ജീവിതത്തിലേക്കും അന്യരുടെ ജീവിതത്തിലേക്കും സഹതാപാർദ്രതയോടെ നോക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. കഥ പറയാനുള്ള അസാമാന്യമായ പാടവവും ഒരിക്കലും നിലയ്ക്കാത്ത ജിജ്ഞാസയും മനുഷ്യവർഗ്ഗത്തോടുള്ള അപാരമായ പ്രേമവും എസ്. കെ. യെ ഈ കാലഘട്ടത്തിന്റെ കഥാകാരനാക്കിയിരുന്നു. ആഫ്രിക്കയിലെ ഒരു കുഗ്രാമത്തിൽവച്ച് കണ്ടുമുട്ടിയ കാപ്പിരിപ്പെണ്ണും, മരുഭൂമിയിലൂടെ നടത്തിയ യാത്രയിൽ ആകസ്മികമായി പരിചയപ്പെട്ട കൊള്ളക്കാരനും മുക്കുചപ്പിയ ചീനക്കാരത്തിപ്പെണ്ണും റഷ്യക്കാരനായ വാസിലിയും ഗുജറാത്തുകാരിയായ ദയാവന്തിയും കോഴിക്കോട്ടുകാരായ ഓമഞ്ചിയും ക്രൂനൻ കണാരനും, രാധയും ശ്രീധരനും അങ്ങനെ എത്ര എത്ര കഥാപാത്രങ്ങളെയാണ് അദ്ദേഹം നമുക്കു പരിചയപ്പെടുത്തിത്തന്നത്! അവർ ചിരിച്ചപ്പോൾ കൂടെ ചിരിക്കാനും കരഞ്ഞപ്പോൾ കൂടെക്കരയാനും നമുക്കു കഴിഞ്ഞു. നമ്മുടെ ജീവിതത്തിന്റെ ഒരു ഭാഗമായിത്തീർന്നതായിരുന്നു എസ്. കെ. യുടെ സൃഷ്ടികൾ. വളരെ അപൂർവ്വം എഴുത്തുകാർക്കു മാത്രമേ ഈ സിദ്ധി ഉണ്ടായിട്ടുള്ളു.

അക്ഷയങ്ങളായ തന്റെ അനുഭവങ്ങളുടെ നിധിയിൽനിന്നും മുത്തുകളോരോന്നായി പെറുക്കിയെടുത്തുനൽകുന്നതോടൊപ്പം കാലത്തിന്റെ പുതിയ താളക്രമം ഉൾക്കൊള്ളാനും എസ്. കെ. ഒരിക്കലും വിമുഖനായില്ല. ഗദ്യ–പദ്യങ്ങൾ തമ്മിലുള്ള അതിരുകൾ ഭേദിച്ച് പുതിയൊരു സാഹിത്യരൂപം മെനഞ്ഞെടുക്കാനുള്ള ധീര യത്നമായിരുന്നു നോവപടകം എന്ന പേരിൽ, അദ്ദേഹം കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച പരമ്പര. പരീക്ഷണങ്ങളുടെ പേരിൽ വളയമില്ലാതുള്ള ചാട്ടങ്ങൾ നടക്കുന്നതിനിടയിൽ, എസ്. കെ. യുടെ പരിശ്രമം ശ്രദ്ധേയമായിരുന്നു.

ഭ്രാതൃസഹജമായ സ്നേഹവും താല്പര്യവും കലാകൗമുദിയോട് അദ്ദേഹം പുലർത്തിയിരുന്നു. തിരക്കിൽനിന്നെല്ലാമൊഴിഞ്ഞിട്ടുവേണം കലാകൗമുദിക്ക് ഒരു നോവലെഴുതാനെന്ന് അദ്ദേഹം പറഞ്ഞിട്ട് അധികനാളുകളായില്ല. അതിനിടയിലാണ് 'പുഴക്കരയിലെ ഓലപ്പുര' എന്നൊരു രചന അദ്ദേഹം ഞങ്ങൾക്ക് അയച്ചുതന്നത്. വ്യക്തിബന്ധങ്ങൾക്ക്, മറെറന്തിനെക്കാളും വിലനൽകിയിരുന്ന എസ്. കെ. യുടെ വിയോഗത്തിലൂടെ ഞങ്ങൾക്കു നഷ്ടമായിരിക്കുന്നത് അടുത്ത ഒരു സുഹൃത്താണ്; മലയാളത്തിന് അത്യുന്നതനായ എഴുത്തുകാരനും.

# ഇതിഹാസകാരനായ രാജശില്പി

**മലയാള സാഹിത്യത്തിന്റെ വസന്തമായിരുന്ന എസ്. കെ. പൊറ്റെക്കാട്ട്. അദ്ദേഹത്തിന്റെ വേർപാട് ഉണ്ടാക്കിയിരിക്കുന്ന നഷ്ടം തലമുറകളോളം നീണ്ടുപോകുന്നതാണ്.**

കൗമുദി ന്യൂസ് സർവീസ്, കോഴിക്കോട്

**ത**ലമുറകൾക്ക് കഥ പറഞ്ഞു കൊടുത്തിരുന്ന മഹാനായ ആ സഞ്ചാരിയും കഥാവശേഷനായി. പറഞ്ഞാലും പറഞ്ഞാലും തീരാത്ത കഥകൾ ആ സഞ്ചാരിയുടെ ഭാണ്ഡത്തിലുണ്ടായിരുന്നു. പക്ഷേ, മുഴുവൻ കഥകളും അദ്ദേഹം പറഞ്ഞുതീർന്നില്ല. അതിനുമുമ്പേ കാലം എസ്. കെ. പൊറ്റെക്കാട്ടിനെ അപഹരിച്ചു. പാർലമെൻറംഗമായിരുന്ന കാലം പശ്ചാത്തലമാക്കി വർത്തമാനകാല യാഥാർത്ഥ്യങ്ങളിലേക്ക് ടോർച്ചു മിന്നിച്ചുകൊണ്ട് എഴുതിത്തുടങ്ങിയ 'നോർത്ത് അവന്യൂ' പൂർത്തിയാക്കാൻ അദ്ദേഹത്തിനു ധൃതിയായിരുന്നു. ജ്ഞാനപീഠം അവാർഡു സ്വീകരണങ്ങൾക്കിടയിൽപ്പെട്ട് ഞെരുങ്ങിയില്ലായിരുന്നുവെങ്കിൽ അതു് അദ്ദേഹം എഴുതിത്തീർക്കുമായിരുന്നു. നാടൻ പ്രേമത്തിന്റെ പണിശാലയായിരുന്ന മലപ്പുറത്തുള്ള ഒരുവീട് അദ്ദേഹം വാടകയ്ക്കെടുത്തിരുന്നു. തിരക്കിൽനിന്നൊഴിഞ്ഞു നോവലെഴുതാനും ഇഷ്ടപ്രാണേശ്വരിയെ ധ്യാനിക്കാനും വേണ്ടി. ആ വീട്ടിൽ ഒരു രാത്രിപോലും ചെലവിടാൻ എസ്. കെ.യ്ക്കു കഴിഞ്ഞില്ല. നോർത്ത് അവന്യൂവും, എഴുതിത്തുടങ്ങിയ ഏതാനും കഥകളും പൂർത്തിയാക്കിയ ശേഷം ഭാരതപ്പുഴയുടെ പശ്ചാത്തലത്തിൽ ഒരു നോവൽ രചിക്കാൻ അദ്ദേഹം മോഹിച്ചിരുന്നു. ഇതിനിടയിൽ തന്റെ പ്രിയപ്പെട്ട ഒരു ആഗ്രഹം സഫലമാക്കാനുള്ള യത്നത്തിലായിരുന്നു അദ്ദേഹം. ജ്ഞാനപീഠം സമ്മാനത്തുകയിൽനിന്ന് ഇരുപത്തയ്യായിരം രൂപ കൊണ്ട് ഭാര്യയുടെ പേരിൽ ഒരു ട്രസ്റ്റ് ഉണ്ടാക്കി സഞ്ചാരസാഹിത്യകൃതിക്ക് അവാർഡ് ഏർപ്പെടുത്താൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടി ട്രസ്റ്റിന്റെ നിയമാവലികളും മറ്റും തയ്യാറാക്കാൻ ഒരു അഭിഭാഷകനെ ഏർപ്പാടുചെയ്തു. അതു പൂവണിയുന്നതു കാണാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായില്ല.

●

ആരെയും ആശ്രയിക്കാതെ സ്വതന്ത്രമായി ജീവിക്കാനുള്ള മോഹവും വാശിയുമാണ് എസ്. കെ. യുടെ ജീവിതത്തിൽ നിയാമകമായി വർത്തിച്ചിരുന്നതു്. ഇംഗ്ലീഷ് സ്കൂളിലെ അദ്ധ്യാപകനായിരുന്ന കുഞ്ഞിരാമൻ മാസ്റ്ററുടേയും കുട്ടൂലിയുടേയും മകനായി 1913-ൽ കോഴിക്കോട്ടു നഗരത്തിൽ പൊറ്റെക്കാട്ട് വീട്ടിൽ പിറന്ന ശങ്കരൻകുട്ടി ഇന്റർമീഡിയററ് തോററ് ബോംബെയിലേക്ക് ഒളിച്ചോടിപ്പോയി. അവിടെ കുറച്ചു കാലം ജോലിനോക്കി. 1930-ൽ അച്ഛൻ മരിച്ചപ്പോൾ നാട്ടിൽ തിരിച്ചുവന്ന് ഗുജറാത്തി സ്കൂളിൽ അദ്ധ്യാപകനായി. 1939-ൽ ത്രിപുര കോൺഗ്രസ് സമ്മേളനത്തിൽ പങ്കെടുക്കാൻ സ്കൂൾ അധികൃതർ അവധി അനുവദിച്ചില്ല. ജോലി രാജിവച്ചു. എസ്. കെ. യാത്രയായി. ആദ്യം ഇന്ത്യ മുഴുവൻ ചുററിക്കണ്ടു. കാശ്മീരിലെ മഞ്ഞുമൂടിയ താഴ്‌വരയിൽവച്ച്, അസീസിന്റെ കതിരയെക്കണ്ടു. കടകിലെ പൂത്ത കാടുകൾക്കിടയിൽവച്ചു ചുണ്ടിൽ ദാഹവുമായി വീണ്ടും വീണ്ടും തിരിഞ്ഞുനോക്കുന്ന പുള്ളിമാനെക്കണ്ടു. മലയാളത്തിലെ കഥാന്തരീക്ഷത്തിൽ ആ പാദപതനം നിലയ്ക്കാത്ത തേങ്ങലുകളായി. പിന്നീട് ആഫ്രിക്കയിലും യൂറോപ്പിലുമായി ഒരു വർഷത്തിലധികം ചുററിയലഞ്ഞു. ഇംഗ്ലീഷ്കവി ഷെല്ലിയുടെ ശവക്കല്ലറ തേടി റോമിലെ ശ്മശാനത്തിലെത്തി. ആഫ്രിക്കയിലെ അസ്തമയക്കാഴ്ചകളിൽ നിന്നു യാത്രചോദിക്കുമ്പോൾ കാപ്പിരികളോടു പറഞ്ഞു, കപഹേരി. 1952-ൽ എസ്. കെ. ജയവല്ലിയെ വിവാഹംചെയ്തു. മാഹിക്കാരിയാണെങ്കിലും ജയവല്ലി ജനിച്ചതും ഇരുപതുവയസ്സുവരെ വളർന്നതും മലയയിലായിരുന്നു. വിവാഹത്തിനുശേഷം ഭാര്യാസമേതനായി സിലോൺ, മലയാ, സിംഗപ്പൂർ, ഇൻഡോനേഷ്യ തുടങ്ങിയ രാജ്യങ്ങളിൽ സഞ്ചരിച്ചു. ബാലിദ്വീപിലെ ഊടുവഴികളിലൂടെ ഇരുട്ടിൽ പതിയിരിക്കുന്ന മൂർഖൻ പാമ്പുകളിൽനിന്നൊഴിഞ്ഞുനടന്ന അതിരാണിപ്പാടത്തുകാരനായ കഥാകൃത്ത് കേരളത്തിന്റെ ഓർമ്മകളിൽ വിഷാദിച്ചു. ഉത്സവപ്പറമ്പിലെ ദീപവിതാനങ്ങളിലേക്ക് ഒരു സ്വപ്നത്തിൽ നിന്നു മറ്റൊന്നിലേക്കെന്നതുപോലെ ഉണർന്നു. ജീവിത ദുഃഖങ്ങളിൽനിന്നു മോചനം തേടി എസ്. കെ. ചെന്നെത്തിയതു് ദ്വീപ സമൂഹങ്ങളിലും നഗരവീഥികളിലും വനാന്തരങ്ങളിലുമാണ്. അവിടെ കണ്ടെത്തിയ മനുഷ്യരിലൂടെ, അവരുടെ വേദനകളിലൂടെ, സ്വപ്നങ്ങളിലൂടെ എസ്. കെ. വിശ്വവിശാലതയാർന്ന ഒരു മാനസികാന്തരീക്ഷം സമ്പാദിച്ചു.

കാലിക്കട്ട് യൂണിവേഴ്സിററി ഡോക്ടറേററ് നൽകി ആദരിച്ചപ്പോൾ



ആഫ്രിക്കയിലെ കാപ്പിരികളിൽ മാത്രമാണ് താൻ മായമില്ലാത്ത മനുഷ്യനെ കണ്ടെത്തിയതെന്ന് എസ്. കെ. അനുസ്മരിച്ചിട്ടുണ്ട്. യാത്രാവിവരണങ്ങൾ എഴുതുക അദ്ദേഹത്തിന്റെ ലക്ഷ്യമായിരുന്നില്ല. കൂടുതൽ അനുഭവങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഉന്നം. "പിന്നീടു തോന്നി, എല്ലാം പകർത്തണമെന്നു. യാത്രാ വിവരണങ്ങളെഴുതാൻ ഭാവനമാത്രം പോരാ, ചരിത്രയാഥാർത്ഥ്യങ്ങളും സ്ഥിതി വിവരക്കണക്കുകളും വേണം. ദേശത്തിന്റെ ഒരു സമഗ്രചിത്രം, ആത്മാവും മനുഷ്യത്വം നഷ്ടപ്പെടാതെ അവതരിപ്പിക്കാൻ കഴിയണം," ഒരു കൂടിക്കാഴ്ചയിൽ അദ്ദേഹം പറയുകയുണ്ടായി. സ്വന്തം പണം ചെലവഴിച്ചാണ് ഏഴുകടലും താണ്ടിയതെന്നോർക്കുമ്പോൾ, അദ്ദേഹത്തിന്റെ ഉള്ളിൽ ജ്വലിച്ചിരുന്ന തീയുടെ ഊഷ്മളത ഊഹിക്കാവുന്നതല്ലേയുള്ളു.

എസ്. കെ. യുടെ കഥാപ്രപഞ്ചം വളരെ വിപുലമാണ്. മിതത്വം പാലിച്ച് ഓരോവാക്കും സൂക്ഷിച്ചുപയോഗിച്ചാണ് അദ്ദേഹം എഴുതുന്നതു്. ഇമേജുകളും സൂചനകളും നൽകി വായനക്കാരെ അനുഭൂതിയുടെ സൂചിമുനയിൽ നിറുത്തുന്ന കൗശലം അദ്ദേഹത്തിനു സ്വായത്തമായിരുന്നു. അദ്ദേഹം കഥയെഴുതാൻ തുടങ്ങിയകാലത്തു വടക്ക് ഒരേ ഒരു കഥാകൃത്തേ ഉണ്ടായിരുന്നുള്ളു—കെ. സുകുമാരൻ. തെക്ക് കേസരി ബാലകൃഷ്ണപിള്ളയുടെ നിഴലിൽ തകഴിയും ദേവും ബഷീറും വർക്കിയും ഉണ്ടായിരുന്നു. അതു മലയാളകഥയുടെ കന്നിക്കാലമായിരുന്നു.

"ഞങ്ങൾ മലയാളത്തിന്റെ കന്നിമണ്ണിലാണ് കഥയെഴുത്തു കൃഷി നടത്തിയതു്. അതുകൊണ്ട് ഇത്രയെങ്കിലും കഴിഞ്ഞു. രാസവളം ചേർത്ത മണ്ണിൽ ശാസ്ത്രീയമട്ടിലുള്ള സാഹിത്യകൃഷിയാണ് ഇന്നു നടക്കുന്നതു്," ആധുനിക കഥാസാഹിത്യത്തിൽ സംഭവിച്ചിരിക്കുന്ന അപചയത്തിലേക്ക് വിരൽ ചൂണ്ടുന്നതായിരുന്നു അദ്ദേഹത്തിന്റെ ഈ വാക്യങ്ങൾ. ശിവൊള്ളി നമ്പൂതിരിയും ഒടുവിൽ കുഞ്ഞികൃഷ്ണമേനോനും എം. ആർ. കെ. സി.യും കഥയെഴുതി മലിനപ്പെടുത്തിയ ഗദ്യഭാഷയെ സത്യത്തിന്റേയും സ്വപ്നത്തിന്റേയും കണ്ണീരിൽക്കഴുകി വിശുദ്ധമാക്കിയവരിൽ പ്രധാനിയായിരുന്നു എസ്. കെ. തകഴിയും ദേവും യാഥാർത്ഥ്യത്തെ പച്ചയോടെ ചിത്രീകരിച്ചപ്പോൾ, ബഷീർ സ്വന്തം ഹൃദയഭിത്തികളിൽ കഥകൾക്കുവേണ്ടി തിരഞ്ഞപ്പോൾ, ഉറൂബ് നല്ലവരെത്തേടി അലഞ്ഞപ്പോൾ, മൂന്നു വൻകരകളുടേയും മനുഷ്യമഹാസമുദ്രത്തിന്റേയും ഹൃദയഭാരവുമായി മലയാളകഥാസാഹിത്യത്തിൽ ഒററപ്പെട്ടുനിന്നതു് എസ്. കെ. പൊറ്റെക്കാട്ടാണ്. വർണ്ണനകളുടെ വാചാലത മാത്രമാണ് എസ്. കെ. യുടെ കഥകളിലെ എടുത്തുപറയാവുന്ന ന്യൂനത. റൊമാൻറിക്കായ റിയലിസ്റ്റ് ആയിരുന്നു അദ്ദേഹം.

തിരഞ്ഞെടുത്ത കഥകളുടെ മുഖവുരയിൽ എസ്. കെ. എഴുതിയിട്ടുണ്ട്, ചോയിയെക്കൻ എന്നൊരു ഗ്രാമീണനാണ് തനിക്കു ബാല്യകാലങ്ങളിൽ കഥകൾ പറഞ്ഞുതന്നിരുന്നതെന്ന്. ചെറിയെക്കൻ എന്ന വീട്ടുവേലക്കാരന്റെ ചുമലിലിരുന്നു ബാലനായ എസ്. കെ. അമ്മാവന്റെ വീട്ടിൽനിന്നു കോഴിക്കോട്ടേക്കു തിരിക്കും. ചേവായൂർപാടങ്ങളും മായമ്പറമ്പുകളും മൈതാനവും കേറിമറിഞ്ഞ് അവർ നാഴികകൾ സഞ്ചരിക്കും. നാലുപാടും വിളഞ്ഞുനില്ക്കുന്ന പാടങ്ങൾ. നക്ഷത്രക്കോടികൾ വെട്ടിത്തിളങ്ങുന്ന നീലവാനം. ചെറിയക്കൻ എസ്. കെ.യ്ക്കു കഥ പറഞ്ഞുകൊടുക്കും. രാജകുമാരിയുടെയും ആട്ടിടയന്റെയും യക്ഷിയുടെയും കഥ. ബാലമനസ്സിൽ സ്വപ്നത്തിന്റെ നിറവും നിലാവും ചാലിച്ചുചേർത്ത എത്രയെത്ര സങ്കല്പകഥകൾ! എസ്. കെ. യെ ചുമലിലെടുത്തു കഥകൾ പറഞ്ഞുകൊടുത്ത ചെറിയെക്കനാണ് ഒരു ദേശത്തിന്റെ കഥയിൽ ചെക്കുമ്മാവനായി വരുന്നതു്. പിന്നീട് ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തുണ്ടായ മറെറാരു അനുഭവം 'ഞാൻ കഥാകാരനായ കഥ' എന്ന പേരിൽ എസ്. കെ. എഴുതി. അതിൽ ഇങ്ങനെ പറയുന്നു:

"ഞാൻ ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തുണ്ടായ ഒരു സംഭവമാണ് എന്നെ ചെറുകഥകളെഴുതാൻ പ്രേരിപ്പിച്ചതു്.



ലോകാലോകങ്ങളുടെ ചരിത്രം തിരയുന്നതാവാം

മകനെ സുഖമായി വളർത്താനും വിദ്യാഭ്യാസം ചെയ്യിക്കാനും വേണ്ടി തന്റെ സകലമുതലും വിററ്, പോരാതെ അയൽവീടുകളിൽ ഭൃത്യപ്പണി ചെയ്ത് വളരെ കഷ്ടങ്ങളനുഭവിച്ച അക്ഷരജ്ഞാനമില്ലാത്ത ഒരു വൃദ്ധമാതാവ്. അമ്മ ആഗ്രഹിച്ചതുപോലെ ആ മകൻ ഒരു ചെറിയ ഉദ്യോഗസ്ഥനായി. ഒടുവിൽ ഒരു ഉദ്യോഗസ്ഥയിൽ അനുരക്തനുമായി. ആ പ്രേമസത്വത്തേയും കൊണ്ട് അകലെയൊരിടത്തു്, അമ്മയെയുമുപേക്ഷിച്ച് സുഖിക്കുകയാണ്. നിസ്സഹായതയിലും പട്ടിണിയിലും വലയുന്ന ആ തള്ള തന്റെ മകന്റെ മനസ്സിളക്കാൻ വേണ്ടി നീണ്ട കത്തുകളെഴുതി അയയ്ക്കാൻ എന്റെയടുക്കൽ വന്നുകൊണ്ടിരുന്നു.

ഞാൻ സ്കൂളിലേക്കു ഹോംവർക്ക് ചെയ്തുകൊണ്ടിരിക്കെ പാവം! ആ വൃത്തികെട്ട തള്ള, ഏതോ ദുസ്സ്വപ്നത്തിൽപ്പിടികയിലെ മുളങ്കാലിൽ തൂങ്ങിക്കിടക്കുന്നേടത്തുനിന്നും വാങ്ങിയ മണ്ണുപററി മഞ്ഞച്ച, ഒരു വലിയൻ കത്തുകടലാസ്സും ഒരു മുദ്രലക്കോട്ടും ഒരു കൈയിൽ പിടിച്ച് മറേറ കൈകൊണ്ട് കോണിപ്പടി തപ്പിത്തപ്പി എന്റെ മാളികയിലെ പ്രാന്തയിലേക്കു കയറിവരുന്ന ആ രംഗം ഞാനിപ്പോഴും മുമ്പിൽ കാണുന്നു. അവർ കവറും കത്തുകടലാസ്സും എന്റെ മേശപ്പുറത്തു സ്ഥാപിച്ച് നിലത്തു മുട്ടുമടക്കിയിരുന്ന് തന്റെ കഷ്ടപ്പാടുകളും മകനുവേണ്ടി താൻ ചെയ്ത ത്യാഗങ്ങളും ഓരോന്നായി എണ്ണിയെണ്ണി എന്നെ കേൾപ്പിക്കും. മാറത്തിട്ട കീറമുണ്ടിന്റെ അററംകൊണ്ട് കണ്ണുനീർ തുടച്ചും മൂക്കുപിഴിഞ്ഞുംകൊണ്ട് അവർ പറയും: അവനു വയറുനിറയെ ഉണ്ണാൻ വേണ്ടി ഞാൻ പട്ടിണി കിടന്നതും, അവനു സ്കൂളിലേക്ക് ഒരു വരക്കോലും ഷ്കൂറ് പെട്ടി (Instruments box)യും വാങ്ങാൻ പൈസയില്ലാതെ ഞാൻ എന്റെ അരയിലെ ഏലസ്സിനകത്തു പണ്ടുപണ്ടേ കിടന്നിരുന്ന ഒരു പൊൻപണം തൂക്കിവിററതും മററും അവനു് ഓർമ്മയുണ്ടോ എന്നൊന്നെഴുതി



സ്വന്തം ചിന്തകളെ ഭൂമിയുടെ അനന്തതയോളം വ്യാപിപ്പിച്ച സാഹിത്യകാരന്റെ മൃതദേഹത്തിനുമുമ്പിൽ ദുഃഖം പൂണ്ട നിൽക്കുന്നവർ—വത്സല, എൻ. പി മുഹമ്മദ്, ഉണ്ണികൃഷ്ണൻ പുതൂർ, സുകുമാർ അഴീക്കോട്, എ. പി. പി. നമ്പൂതിരി, എം. എൻ. കുറുപ്പ്, ജോർജ് ഇരുമ്പയം തുടങ്ങിയവരാണ്.

ച്ചോദിച്ചു. ഇപ്പോൾ അവന് എന്നെ കണ്ടുകൂടാതായി. അവൻ എന്നെ 'കം' പിടിച്ച പട്ടിയെപ്പോലെ ആട്ടിപ്പായിച്ചു. അവന്റെ മനസ്സൊന്നിളക്കാൻ, എന്റെ മോൻ (ഇതു് എന്നെ ഉദ്ദേശിച്ചാണ്) ഇതെല്ലാം ഒന്നു് എഴുതി അയക്കണം. ദൈവത്തെമറന്നു കളിക്കണ്ടാ എന്നും പറയണം.'' അക്ഷന്തവ്യമായ കൃതഘ്നതയോടെ പെരുമാറിയ തന്റെ പുത്രനോട്ട് ആ തള്ളയ്ക്ക് ഒട്ടും വിദ്വേഷമില്ലായിരുന്നു.

എനിക്കു് ആ വൃദ്ധയുടെ പരിതഃസ്ഥിതിയിൽ വലിയ സഹതാപം തോന്നി. അവർ കണ്ണീരിൽ കലർത്തിപ്പറഞ്ഞ കഥകൾ എന്നെ വികാരപരവശനാക്കി.

സാംസ്കാരിക കേരളത്തിന്റെ റീത്തുകൾ



അവർ പറഞ്ഞതെല്ലാം പാകപ്പെടുത്തി, സ്വന്തം വകയായി ചില സരസ്വതീവിലാസങ്ങളും ചേർത്തു്, ഞാൻ ആ മടയനായ മകനു തുടരെത്തുടരെ കത്തുകൾ എഴുതി അയച്ചു.

രണ്ടുമൂന്നുമാസം കഴിഞ്ഞപ്പോൾ അവൻ അമ്മയ്ക്കു് ഭാര്യ അറിയാതെ സ്വകാര്യമായി കുറേശ്ശ പണം അയച്ചുതുടങ്ങി. അവനു് ഒടുവിൽ തന്റേടമുദിച്ചതുകൊണ്ടോ അതല്ല, എന്റെ കത്തുകളിലെ വാഗ്ചാതുര്യംമൂലം മനസ്സിളകിയതുകൊണ്ടോ എന്നറിഞ്ഞുകൂടാ—ഒടുവിൽ പറഞ്ഞതാണു് വാസ്തവമെന്നു് ബാലസഹജമായ അഭിമാനത്തോടെ ഞാനന്നു വിശ്വസിച്ചു—ആ മകൻ ഒരിക്കൽ അമ്മയെ കാണാൻ വരികകൂടിച്ചെയ്തു. അപ്പോൾ അവൻ അമ്മയോട്ട് ആരാണു് അവൾക്ക് ഈ കത്തുകളെല്ലാം എഴുതിക്കൊടുക്കുന്നതെന്നു ചോദിച്ചതായും, ഒരു 'സ്കോൾക്കുട്ടി'യാണെന്നു് തള്ള മറുപടി പറഞ്ഞതായുമറിഞ്ഞു. അപ്പോൾ എന്റെ അഭിമാനം ഉച്ചകോടിയിലെത്തിപ്പോയി.

ഏറെക്കാലം മകന്റെ സംഭാവനകൊണ്ടു് സുഖിക്കാൻ കഴിയുന്നതിനു മുമ്പു് ആ തള്ള നിത്യശാന്തിയും തേടി മണ്ണിനടിയിലേക്കു പോയി. മുക്കാലും കുരുടിയായിരുന്ന ആ മുത്തിത്തള്ളയാണു് ചെറുകഥാരചനയിൽ എന്റെ ആദ്യത്തെ ഗുരുനാഥ—അവരുടെ മകനു് അന്നു് ഞാനെഴുതിയ കത്തുകളാണു് എന്റെ ആദ്യത്തെ 'ചെറുകഥകൾ' എന്നും പറയാം. ചെറുകഥകൾ കൊണ്ടു് ആളുകളുടെ മനസ്സിളക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ടോ എന്നെനിക്കറിഞ്ഞുകൂടാ. പക്ഷേ, എരിയുന്ന നെഞ്ചും പൊരിയുന്ന വയറുമായി നരകിക്കുന്ന ഒരു ദരിദ്രമാതാവിനെ അന്ത്യകാലത്തു് കുറഞ്ഞൊന്നു് ആശ്വസിപ്പിക്കാനും പ്രേമാന്ധനായി വഴിപിഴച്ച ഒരു യുവാവിനെ മാതൃഹൃദയത്തിന്റെ ഒരു ചിത്രം വരച്ചുകാണിച്ചു് മനസ്സിളക്കിത്തീർക്കാനും ഒരിക്കൽ എനിക്കു സാധിച്ചിട്ടുണ്ടെന്നു് ഞാൻ അഭിമാനത്തോടെ വിശ്വസിക്കുന്നു.

ഈ കഥയ്ക്കു് ഒരനുബന്ധം കൂടിയുണ്ടു്. കഴിഞ്ഞവർഷം ഞാൻ ആ മകനെ കോഴിക്കോട്ടുവച്ചു് കണ്ടുമുട്ടുകയുണ്ടായി. മറ്റു തരത്തിൽ ഞങ്ങൾ തമ്മിൽ അറിയുമായിരുന്നു. അയാളുടെ കുടുംബക്ഷേമങ്ങ

എല്ലാ കാലത്തിന്റേയും കഥാകാരനു ഇളംതലമുറയുടെ ബാഷ്പാഞ്ജലി



മനുഷ്യബന്ധങ്ങളുടെ വികാരതീവ്രമായ കഥകൾ പറഞ്ഞ എസ്. കെ യ്ക്കു് പ്രണാമമർപ്പിക്കാനെത്തിയ ആരാധകർ





ഈ യാത്രയെക്കുറിച്ചുള്ള കുറിപ്പുകൾ ഇനി ആരാണ് എഴുതുക

ളെപ്പററി ഞാൻ അന്വേഷിച്ചപ്പോൾ അയാൾ പറഞ്ഞു: "ഞാൻ ഭാര്യയെ കഴിഞ്ഞകൊല്ലം ഉപേക്ഷിച്ചു—നടപടി ദൂഷ്യംകൊണ്ട്. കുട്ടികൾ എന്റെ കൂടെത്തന്നെയുണ്ട്." അയാൾ വിഷാദത്തോടെ അകലെ

മഹാനായ നാടോടിയുടെ മറേറതോ ലോകത്തിലേക്കുള്ള യാത്ര



നോക്കിക്കൊണ്ട് എന്തോ ആലോചനയിൽ മുഴുകി മിണ്ടാതെ നിന്നു. തന്റെ മാതാവിന്റെ വാക്കുകളെ അനുസ്മരിച്ച് പശ്ചാത്തപിക്കുകയായിരിക്കുമെന്ന് ഞാനൂഹിച്ചു. അതെല്ലാം എരിവും പുളിയും ചേർത്തു പകർത്തി അയച്ച ആ 'ഷ് കോൾ കുട്ടി'യാണ് തന്റെ മുന്നിൽ നിൽക്കുന്നതെന്ന് ആ മാന്യൻ അറിയുന്നില്ല.

എനിക്ക് അപ്പോൾ സഹതാപവും തുടർന്നുകൊണ്ട് ഉള്ളിൽ ചിരിയും വന്നു. മനസ്സുരുകി മരിച്ച ആ മാതാവിന്റെ ജീവിതകഥകൾ അനുസ്മരിച്ചപ്പോഴുണ്ടായ സഹതാപം. ചിരിവന്നത്, തന്റെ ഭാര്യയുടെ നടപടിദൂഷ്യം കണ്ടുപിടിക്കാൻ ആ മടയനു് പതിനേഴുകൊല്ലം വേണ്ടിവന്നല്ലോ എന്നോർത്തിട്ട്."

അതിനുശേഷം എത്രയോ വർഷങ്ങൾ കഴിഞ്ഞു. എത്രയോ കഥകളും നോവലുകളും എഴുതി. എത്രയോ വൻകരകളിൽ അലഞ്ഞുതിരിഞ്ഞു. "പക്ഷേ, എപ്പോൾ തിരിഞ്ഞു നോക്കുമ്പോഴും ചെറിയെക്കൻ കാണിച്ചുതന്ന തങ്കപ്രഭാതരളിതമായ സങ്കല്പകഥകൾ ഓർമ്മകളെ മധുരിപ്പിച്ചിരുന്നു" എന്ന് എസ്. കെ. പറഞ്ഞിട്ടുണ്ട്.

●

സാധാരണപോലെ കുടയും ബാഗുമായാണ് കഴിഞ്ഞ വെള്ളിയാഴ്ച (ജൂലൈ 30) യും എസ്. കെ. രാവിലെ നടക്കാനിറങ്ങിയതു്. രണ്ടു മൂന്നു കിലോമീററർ നടന്നു. തലേന്നു ഡോക്ടർ സി. കെ. രാമചന്ദ്രനെ കണ്ടപ്പോൾ രക്തം പരിശോധിക്കാൻ നിർദ്ദേശിച്ചിരുന്നു. അതിനുവേണ്ടി പൊലീസ് കമ്മിഷണർ ഓഫീസിനു തൊട്ടടുത്തുള്ള പബ്ലിക് ഹെൽത്ത് ലബോറട്ടറിയിൽ കയറാൻ തുടങ്ങുകയായിരുന്നു. എതിരെ വരികയായിരുന്ന ദൊരക്കണ്ണിനെ കണ്ടപ്പോൾ കുശലം ചോദിച്ചുകൊണ്ട് ഒന്നു നിന്നു. ഏറെ കൊല്ലങ്ങളായി എസ്. കെ. യുടെ സ്നേഹിതനായിരുന്ന ദൊരക്കണ്ണു് പറഞ്ഞു: ഞാൻ സുഖം അന്വേഷിച്ചെങ്കിലും എസ്. കെ. ഒന്നും മിണ്ടിയില്ല. അങ്ങോരുടെ ചുമലിൽ കൈയിട്ട് ഞാൻ കുലുക്കിവിളിച്ചു സംസാരിക്കാൻ ശ്രമിച്ചു. പെട്ടെന്നദ്ദേഹം മുന്നോട്ടൊന്നാഞ്ഞു. ഞാൻ കയറിപ്പിടിച്ചതുകൊണ്ട് മുഖമടിച്ചു വീണില്ലെന്നേയുള്ളു. ഒരുവശം താങ്ങിപ്പിടിച്ച്, അവിടെ ഒരു ഒതുക്കുകല്ലിൽ എസ്. കെ. യെ ഇരുത്തിയിട്ട് അതുവഴി വന്ന ഓട്ടോ വിളിച്ചു. അതിൽ കയററി എസ്. കെ. യെ വീട്ടിലെത്തിക്കുമ്പോഴേക്കും അദ്ദേഹം തളർന്നു പരവശനായിരുന്നു. ചന്ദ്രകാന്തത്തിലെ നിത്യസന്ദർശകനായ തിക്കൊടിയനെ വിവരമറിയിക്കാൻ ദൊരക്കണ്ണു് പുറത്തേക്കോടി. അതിനിടെ എസ്. കെ. ബോധംകെട്ടുവീണ വിവരമറിഞ്ഞ് ചുററുവട്ടത്തുള്ളവരെല്ലാമെത്തി. അപ്പോൾ വീട്ടിൽ ഇളയമകൻ ജയദേവനുണ്ടായിരുന്നു. അവരെല്ലാം ചേർന്ന് വീട്ടിനടുത്തുള്ള ഡോക്ടർ ബൽരാജിന്റെ ക്ലിനിക്കിൽ എസ്. കെ. യെ പ്രവേശിപ്പിച്ചു. ശക്തമായൊരു ഹൃദയാഘാതത്തിൽനിന്നും കഷ്ടിച്ചു രക്ഷപ്പെട്ടെങ്കിലും എസ്.





ചന്ദ്രകാന്തം മൂകമായി

കെ. യുടെ ഒരു വശം മരവിച്ചുപോയിരുന്നു. വിദഗ്ദ്ധപരിചരണത്തിൽ ഓർമ്മ വീണ്ടുകിട്ടിയെങ്കിലും ആളുകളെ തിരിച്ചറിയാൻ കഴിയില്ലായിരുന്നു. ക്ലിനിക്കിലെ ഇന്റെൻസിവ് കെയർ യൂണിററിൽ പ്രവേശിപ്പിക്കപ്പെട്ട എസ്. കെ. യുടെ രോഗവിവരം അറിഞ്ഞുകൊണ്ട് നഗരത്തിന്റെ നാനാഭാഗത്തുനിന്നും സുഹൃത്തുക്കൾ എത്തിത്തുടങ്ങി. വിദഗ്ധചികിത്സയെത്തുടർന്ന് ആദ്യത്തെ രണ്ടു ദിവസങ്ങളിൽ രോഗനില നിയന്ത്രിക്കാൻ കഴിഞ്ഞിരുന്നു ഡോക്ടർ

ബൽരാജിനു പുറമെ ഡോക്ടർ സി. കെ. രാമചന്ദ്രൻ, ഡോക്ടർ കെ. ഇ. രാമൻനായർ, ഡോക്ടർ എം. ജി. സഹദേവൻ, ഡോക്ടർ തോമസ് മാത്യു എന്നിവരടങ്ങുന്ന ഒരു വിദഗ്ദ്ധസംഘം അദ്ദേഹത്തെ ചികിത്സിക്കാൻ നിയോഗിക്കപ്പെട്ടു. മൂന്നാം ദിവസമായപ്പോൾ ശ്വാസകോശത്തിൽ കഫം നിറയുകയും, മൂത്രതടസ്സം നേരിടുകയും ചെയ്തു. അതിനിടെ പനിയും കൂടി. ആദ്യമൊക്കെ ഔഷധങ്ങൾ പ്രത്യാശാപൂർണ്ണമായ പ്രതികരണങ്ങൾ ഉണ്ടാക്കിയിരുന്നെങ്കിലും, ക്രമേണ രോഗനില വഷളാവുകയാണുണ്ടായത്. ആഗസ്റ്റ് അഞ്ചാം തീയതി സന്ദിഗ്ദ്ധനിലയിലെത്തിയെങ്കിലും, കഥ പറഞ്ഞ് തലമുറകളെ രോമാഞ്ചംകൊള്ളിച്ച ആ സഞ്ചാരിയുടെ ശയ്യയ്ക്കരികിൽ നിന്നും മരണത്തെ അകററി നിറുത്താൻ ഡോക്ടർമാർക്ക് കഴിഞ്ഞു. അടുത്ത ദിവസം (വെള്ളിയാഴ്ച) പകൽ അല്പം ആശ്വാസം തോന്നിയെങ്കിലും അധികനേരം അതു നീണ്ടില്ല. പൊലിയാൻ പോകുന്നതിനുമുൻപുള്ള ആളിക്കത്തലായിരുന്നു അതെന്ന്, ബോധത്തിനും ബോധരാഹിത്യത്തിനും ഇടയ്ക്ക് വാടിത്തളർന്നു കിടന്ന അദ്ദേഹത്തെ കാണാനെത്തിയ ആരും സംശയിച്ചില്ല. സന്ധ്യയായതോടെ ഉൽക്കണ്ഠയുടെ സൂചിമുനയിലായിരുന്നു, ഡോക്ടർമാർ. രാത്രി എട്ടരമണിയോടെ മഹാനായ ആ മനീഷി എന്നന്നേക്കുമായി കണ്ണടയ്ക്കുമ്പോൾ മക്കളും ജയദേവനും സുമംഗലയും സുമിത്രയും കുടുംബ സുഹൃത്തായ എൻ. ബി. എസിലെ ശ്രീധരനും, ചെലവൂർ വേണുവും ശയ്യയ്ക്കരികിലുണ്ടായിരുന്നു. എസ്. കെ. യുടെ മരണവാർത്ത നഗരത്തിൽ ഒരു മിന്നൽ പോലെയാണ് പടർന്നുവീണത്. രാത്രി പത്തുമണിക്ക് ചന്ദ്രകാന്തത്തിലേക്ക് മൃതദേഹം കൊണ്ടു പോകുന്നതിനിടയ്ക്ക്, എസ്. കെ.യെ കാണാനെത്തിയവരെക്കൊണ്ട് ക്ലിനിക്കും പരിസരവും നിറഞ്ഞു കവിഞ്ഞിരുന്നു.

●

ക്ലിനിക്കിൽനിന്നും ഒരു കിലോമീററർ അകലം മാത്രമേ ഉള്ളൂ, ചന്ദ്രകാന്തത്തിലേക്ക്. വീട്ടിലേക്കുള്ള കുണ്ടനിടവഴിയിലൂടെ ശോകാർത്തരായ സുഹൃത്തുക്കളുടെ അകമ്പടിയോടെ എസ്. കെ. യുടെ മൃതദേഹം ചന്ദ്രകാന്തത്തിലേക്ക് കൊണ്ടുപോകുമ്പോൾ, തങ്ങളോട് കുശലം ആരാഞ്ഞുകൊണ്ട് എല്ലാ ദിവസവും രാവിലെയും വൈകുന്നേരവും അതുവഴി നടന്നുപോകാറുണ്ടായിരുന്ന അടുത്ത ബന്ധുവിന്റെ വിരഹത്തിൽ ദുഃഖം സഹിയാഞ്ഞ് അവിടെയുള്ളവർ അമർത്തിക്കരയുന്നുണ്ടായിരുന്നു. മൃതദേഹം വീട്ടിലെത്തിയതോടെ ആരാധകർ എത്തിച്ചേർന്നു. തിക്കൊടിയനും എൻ. പി. മുഹമ്മദും കെ. എ. കൊടുങ്ങല്ലൂരും സുഗതകുമാരിയും അവിടെ എത്തി. ജില്ലാ കളക്ടർ രവീന്ദ്രനാഥ്, ഡി. ഐ. ജി. ചാലി, എം. പി. വീരേന്ദ്രകുമാർ, എ. കെ. ശശീന്ദ്രൻ, എസ്. ഷൺമുഖദാസ്, ഡോക്ടർ സി. കെ. രാമചന്ദ്രൻ, എ. പി. പി. നമ്പൂതിരി, സി. പി. ശ്രീധരൻ, കുഞ്ഞുണ്ണി മാസ്റ്റർ തുടങ്ങിയവർ പിന്നീട് വന്നെത്തി. നേരത്തേ ആശുപത്രിയിൽ എസ്. കെ. യെ സന്ദർശിച്ചു മടങ്ങിയതായിരുന്നു സുഗതകുമാരി. ചരമവാർത്ത കേട്ട് അവർ ഓടിയെത്തുമ്പോഴേക്കും മൃതദേഹം ആംബുലൻസിൽ കയററിക്കഴിഞ്ഞിരുന്നു. നിറകണ്ണുകളുമായി അവർ എസ്. കെ. യുടെ പാദം തൊട്ടുവന്ദിച്ചു. അതുവരെ അവിടെ തങ്ങിനിന്നിരുന്ന, കഴിഞ്ഞ ദിവസങ്ങളിലൊക്കെ നിത്യവും പലവട്ടം ആശുപത്രിയിൽ ചെല്ലാറുണ്ടായിരുന്ന തിക്കൊടിയന് അധികനേരം അവിടെ നിൽക്കാൻ കഴിഞ്ഞില്ല. മൃതദേഹം കൊണ്ടുപോകാറായപ്പോൾ അദ്ദേഹം അവിടെ നിന്നും ഒഴിഞ്ഞുമാറി. പക്ഷേ, വൈകാതെ അദ്ദേഹം ചന്ദ്രകാന്തത്തിലെത്തി.

●

പുതിയറ വാട്ടർ ടാങ്കിനടുത്തുനിന്നു പറയഞ്ചേരിയിലേക്കുള്ള ഊടുവഴിയിലാണ് നാടൻ മാതൃകയിലുള്ള ചന്ദ്രകാന്തം എന്ന പഴയ ഒരുനിലക്കെട്ടിടം. കയറിച്ചെല്ലുന്നത് സ്വീകരണമുറിയിലേക്കാണ്. അതിലെ ജനാലയ്ക്കലിരുന്നാൽ വീട്ടിലേക്കു കടന്നുവരുന്നവരെയും വഴിയാത്രക്കാരെയും കാണാം. ഒരു കസേരയിൽ അവിടെയിരുന്നായിരുന്നു എസ്. കെ. യുടെ വായനയും എഴുത്തുമൊക്കെ.

ആ മുറിയിലായിരുന്നു, മൃതദേഹം ദർശനത്തിനു വച്ചിരുന്നത്. കഴുത്തററം ശുഭ്രവെള്ളയിൽ മൂടി, കുളിപ്പിച്ച് ചന്ദനപ്പൊട്ടു തൊടുവിച്ച എസ്. കെ. ജനാലയിലൂടെ പരിചിതരെ കാണുമ്പോൾ തെളിയുമായിരുന്ന കണ്ണുകൾ അടഞ്ഞിരുന്നു, ശാന്ത

എസ്. കെ.യുടെ അന്ത്യയാത്ര കണ്ടു പ്രകൃതിയും കരഞ്ഞു

# മലയാളശൈലിയുടെ മധുരിമ....

ഏറെക്കുറെ ഇരുനൂറുകൊല്ലത്തിന്റെ ചരിത്രദൈർഘ്യമുള്ള മലയാള സാഹിത്യത്തിന്റെ പരമോച്ചബിന്ദുവിൽ നാം എത്തിയിരിക്കയാണ്, പൊറെറക്കാട്ട് യാത്രാ സാഹിത്യകാരനായിത്തീർന്നതോടെ. സാഹിത്യപ്രശസ്തിയിൽ ലിംഗപരിണാമം സംഭവ്യമാണെങ്കിൽ കഥാകൃത്തെന്ന നിലയിലുള്ള പൊറെറക്കാട്ടിന്റെ പ്രശസ്തി യാത്രാ സാഹിത്യകാരനെന്ന നിലയിലുള്ള പ്രശസ്തികൊണ്ട് കാലാന്തരത്തിൽ അഭിഭൂതമാവില്ലേ എന്ന് ഞാൻ പേടിക്കുന്നു. കഥാലോകത്തിൽ അദ്ദേഹത്തേക്കാൾ വലിയവരില്ലെന്നു വന്നാലും സമസ്കന്ധർ അവിടെ ധാരാളമുണ്ട്. ഈ രംഗത്താവട്ടെ, അദ്ദേഹത്തിന്റെ മഹത്ത്വം നിസ്തുലവും അദ്വിതീയവുമാണ്, പൊറെറക്കാട്ട് 'ആഫ്രിക്ക'യുടെ പ്രസ്താവനയിൽ സൂചിപ്പിച്ചതുപോലെ, മിക്കവരും സഞ്ചരിക്കുന്നത് സഞ്ചാരത്തിനു വേണ്ടിയല്ല, മററാവശ്യങ്ങൾക്കു വേണ്ടിയാണ്. പൊറെറക്കാട്ട് സഞ്ചാരത്തിന്റെ സുഖത്തിനുവേണ്ടി—അല്ല, ദുഃഖത്തിനു വേണ്ടിയോ?—സഞ്ചരിച്ച ഏകവ്യക്തിയാണ്, നമ്മുടെ നാട്ടിലെങ്കിലും. പണമുണ്ടായിട്ടല്ല അദ്ദേഹം ഇത്ര ധനവ്യയകരമായ ഒരു ശ്രമത്തിനു മുതിർന്നത്. നമ്മുടെ എഴുത്തുകാർക്കു പണമുണ്ടായാൽ യാത്രാവിവരണസാഹിത്യം പുഷ്ടിപ്പെടുമെന്ന് പൊറെറക്കാട്ടിന്റെ പ്രത്യാശ എന്നെ ഒട്ടും സംതൃപ്തനാക്കുന്നില്ല. എഴുത്തുകാർക്ക് പണമുണ്ടായാൽ അവർ ലോകസഞ്ചാരം ചെയ്യണമെന്നുണ്ടോ? പണമുള്ള എഴുത്തുകാർ അങ്ങനെ ചെയ്യുന്നതു കാണുന്നില്ലല്ലോ. അവർ യാത്ര ചെയ്താൽപ്പോലും ഉത്തമയാത്രാകൃതികൾ അതുവഴി ഉണ്ടായിക്കൊള്ളണമെന്നില്ല. എഴുത്തുകാരന്റെ പണമല്ല എഴുത്തിന്റെ ഗുണമാണ് നമുക്കു പ്രധാനം. യാത്രയോടുള്ള സ്നേഹത്താൽ പ്രചോദിതമായി ഒരു പാവം ചെയ്യുന്ന യാത്രയാണ് മികച്ചതെന്ന്, ധീരനും യാത്രാവീരനുമായിരുന്ന സർ ഫിലിപ് സിഡ്നി പറഞ്ഞത് നാം ഓർക്കേണ്ടതാണ്. ഈ മാനദണ്ഡം വച്ചുനോക്കുമ്പോൾ പൊറെറക്കാട്ടിന്റെ യാത്രയുടെ സ്വഭാവം കുററമററതാണെന്ന് ആരും സമ്മതിക്കും.

വിശ്വമാകുന്ന മഹാഗ്രന്ഥത്തിന്റെ പല പല ഏടുകൾ വായിക്കുവാനും നമ്മെ സഹായിക്കുന്ന ഈ എഴുത്തുകാരെ സാദരം നമുക്ക് ഓർക്കുക. ഇവരുടെ കൂട്ടത്തിലായിരിക്കുമ്പോഴും പൊറെറക്കാട്ട് വ്യത്യസ്തനാണ്. ഈ മൂന്നു വിഭാഗത്തിലും പെടുന്നില്ല അദ്ദേഹം. യാത്രയ്ക്കുവേണ്ടി യാത്രചെയ്ത എഴുത്തുകാരനാണ് അദ്ദേഹം. യാത്രാസാഹിത്യം രചിക്കാൻവേണ്ടിപ്പോലുമല്ല അദ്ദേഹം യാത്രചെയ്തത്. ഏറെക്കുറെ ലോകം മുഴുവൻ സഞ്ചരിച്ചുതീർത്ത് അദ്ദേഹം ഇന്നും യാത്രചെയ്തുകൊണ്ടിരിക്കുന്നു. എവിടെയെന്നോ? കേരളത്തിലെ കുഗ്രാമങ്ങളിൽ—അജ്ഞാതനായി, കാൽനടയായി. ഈ യാത്ര അദ്ദേഹത്തിന്റെ അടങ്ങാത്ത ജീവിതരസമാണ്. 'ചരൈവേതി' എന്ന വേദർഷികളുടെ ജീവിതലക്ഷ്യം സ്വജീവിതത്തിൽ അദ്ദേഹം സാക്ഷാത് കരിക്കുകയാണോ എന്ന് സംശയിച്ചുപോകും. ഈ വിശ്വജീവിത സാലോക്യമാകുമോ അദ്ദേഹത്തിന്റെ ദീർഘയൗവനത്തിന്റെ രഹസ്യം? ഈ സുദീർഘമായ യൗവനം അവസാനിക്കുന്നതിനുമുമ്പ്—അതവസാനിക്കാതിരിക്കട്ടെ—അവശേഷിച്ചിരിക്കുന്ന രണ്ട് ഭൂഖണ്ഡങ്ങൾകൂടി അദ്ദേഹം സഞ്ചരിച്ചുതീർക്കുകയില്ലെന്ന് ആർക്കു പറയാം? എവറസ്റ്റ് കയറിയത് എന്തിനാണെന്ന് ചോദിച്ചപ്പോൾ എഡ്മണ്ട് ഹിലാരി മറുപടി പറഞ്ഞുവത്രേ, "അതു് അവിടെയുള്ളതുകൊണ്ട്" എന്ന്. പൊറെറക്കാട്ടിനെ സംബന്ധിച്ചിടത്തോളം, തന്റെ കാൽച്ചുവട്ടേൽക്കാത്ത ഏതു മണ്ണും അദ്ദേഹത്തെ യാത്രയ്ക്ക് പ്രകോപിപ്പിക്കുമായിരിക്കും.

യാത്രാസാഹിത്യകാരൻ വായനക്കാരനെ തന്നോടൊപ്പം കൊണ്ടുനടക്കാൻ കഴിവുള്ള ആളായിരിക്കണമെന്ന് ജോർജ് സിംപ്സൺ പറയുന്നു. എല്ലാ എഴുത്തുകാർക്കും ഈ കഴിവ് അത്യാവശ്യം തന്നെ. പക്ഷേ, സഞ്ചാരിയായ എഴുത്തുകാരനെസ്സംബന്ധിച്ച് അക്ഷരാർത്ഥത്തിൽത്തന്നെ കൈക്കൊള്ളേണ്ട ഒരുപദേശമാണ് ഇത്. നമ്മുടെ ഗ്രന്ഥകാരൻ വായനക്കാരെ കൂടെ കൊണ്ടുപോകുന്നതിൽ നൂറു ശതമാനവും വിജയിച്ച ആളാണ്. അതിൽ അദ്ദേഹം തന്റെ കഥകളിലെന്നപോലെയോ അതിലേറെയോ വിജയിച്ചുകൊണ്ടേയിരിക്കുകയും ചെയ്യും. യാത്രയിൽ പൊറെറക്കാട്ട് സുഖവും ദുഃഖവും അനുഭവിച്ചിട്ടുണ്ടാകാം. പക്ഷേ, ഈ നിത്യമധുരമായ അനുയാത്രയിൽ ഞാനും നിങ്ങളും നിഴലില്ലാത്ത സംതൃപ്തി മാത്രം അനുഭവിക്കുന്നു, അങ്ങിങ്ങോ കിടക്കുന്നതും നമ്മിൽ പലരും ഒരിക്കലും കാണാനിടയില്ലാത്തതുമായ വിദൂരദേശങ്ങളുടെ അവിസ്മരണീയ ചിത്രങ്ങളെ ഈ ഗ്രന്ഥത്തിലെ ഓരോ വാക്യവും ഉൾക്കൊള്ളുന്നു—പൊറെറക്കാട്ടിന്റെ മലയാളശൈലിയുടെ ഹൃദ്യമധുരിമയോടൊപ്പം.

(സഞ്ചാരസാഹിത്യഗ്രന്ഥത്തിന് സുകുമാർ അഴീക്കോട് എഴുതിയ മുഖവുരയിൽ നിന്ന്.)

മഹാനായ സഞ്ചാരിയുടെ യാത്ര അവസാനിച്ചു. ഇനി ഒരിക്കലും ഉണരാത്ത ഉറക്കത്തിലേക്ക്



# അതാ, വിദ്വാൻ വരുന്നുണ്ട്

ഒരു സായാഹ്നത്തിൽ* രാഘവൻ പിള്ളയും ഞാനും റസ്സൽ പാർക്കിൽ സൊള്ളിക്കൊണ്ടിരിക്കുകയായിരുന്നു. ഞങ്ങളുടെ അന്നത്തെ സംഭാഷണ വിഷയം സാഹിത്യമായിരുന്നു. സംസ്കൃതത്തിൽ അഗാധ പാണ്ഡിത്യമുള്ള പിള്ള ചില പഴയ സംസ്കൃത ശ്ലോകങ്ങൾ ചൊല്ലി. അങ്ങനെ ക്രമേണ ഞങ്ങൾ ആധുനിക കവിതകളിലേക്കു കടന്നു. ടി. എസ്. എലിയട്ടിന്റെ കവിതകളും ചർച്ചാവിഷയമായി.

"ടി. എസ്. എലിയട്ടിനെ കണ്ടിട്ടുണ്ടോ?" രാഘവൻപിള്ള ചോദിച്ചു:

"ഇല്ല."

"കാണണമെന്നുണ്ടോ?"

"തീർച്ചയായും."

"എന്നാൽ നിങ്ങൾക്ക് ഭാഗ്യമുണ്ടെങ്കിൽ ഇപ്പോൾ അദ്ദേഹത്തെ കാണാം."

റസ്സൽ പാർക്കിനടുത്തുള്ള ഒരു തെരുവിലാണ് ലണ്ടനിലെ സുപ്രസിദ്ധ പബ്ലിഷിങ് കമ്പനിയായ 'ഫേബർ ആൻഡ് ഫേബറു'ടെ ഓഫീസ് നിലകൊള്ളുന്നത്. എലിയററ് ആ കമ്പനിയുടെ ഡയറക്ടർമാരിലൊരാളാണ്. അദ്ദേഹം മിക്കവാറും എല്ലാ സായാഹ്നങ്ങളിലും ഓഫീസിലേക്കു പോകുന്നത് ഈ പാർക്കിലൂടെയാണത്രേ. ഞാൻ കാത്തിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ രാഘവൻ പിള്ള പാർക്കിലെ പാതയിലേക്കു ചൂണ്ടിക്കാണിച്ചു; "അതാ, വിദ്വാൻ വരുന്നുണ്ട്."

ആധുനിക ഇംഗ്ലീഷ് കവികളിൽ അഗ്രഗണ്യനായ എലിയട്ട് ഞങ്ങളുടെ മുമ്പിലൂടെ നടന്നുപോകുമ്പോൾ ഞാൻ അദ്ഭുതാദരങ്ങളോടെ നോക്കി.

---

*ഡോക്ടർ കെ. രാഘവൻപിള്ള.

സഞ്ചാരസാഹിത്യത്തിൽ നിന്ന്

---

മായ ഉറക്കത്തിലെന്നപോലെ. തലയ്ക്കൽ കത്തിച്ചുവച്ച നിലവിളക്കും ചന്ദനത്തിരിയും. മൂകനായി എന്തൊക്കെയോ ഓർത്തുനിൽക്കുന്ന മകൻ ജയദേവൻ. മറെറാരു വാതിൽക്കൽ കരഞ്ഞുകലങ്ങിയ കണ്ണുകളും ക്ഷീണിച്ചു തളർന്ന മുഖവുമായി സുമിത്രയും സുമംഗലിയും.

മുറിയിലേക്കുള്ള പടി കയറുമ്പോൾ തന്നെ നേരേ മുമ്പിൽ കാണുന്ന വിധത്തിൽ പത്നി ജയവല്ലിയുടെ മാലയണിയിച്ച ഫോട്ടോ. ലോകസഞ്ചാരത്തിനിടയിൽ ശേഖരിച്ച കൗതുകവസ്തുക്കളും അമൂല്യങ്ങളായ ഉപഹാരങ്ങളും പുസ്തകങ്ങളുമൊക്കെ സൂക്ഷിച്ചിരിക്കുന്ന അലമാരകൾ.

ജനാലയ്ക്കൽ എസ്. കെ. ഇരിക്കാറുള്ള കസേര അവിടെനിന്നു മാററിയിരുന്നു.

കോഴിക്കോട്ട് കഴിഞ്ഞ കുറച്ചു ദിവസമായി തെളിഞ്ഞ അന്തരീക്ഷമായിരുന്നു. വെള്ളിയാഴ്ച അർദ്ധരാത്രിക്കു ശേഷം പെട്ടെന്നെപ്പോഴോ, അറിയാതെ മഴ തുടങ്ങി. വെളുക്കുമ്പോഴേക്കും നഗരത്തെ വെള്ളത്തിലാഴ്ത്താൻമാത്രം ശക്തമായ മഴ. ഇടവിടാതെ കനത്തമഴ. എന്നിട്ടും ചന്ദ്രകാന്തത്തിലേക്ക് ആളുകളുടെ പ്രവാഹമായിരുന്നു.

ചന്ദ്രകാന്തത്തിനു ചെറിയ മുററമാണ്. അതിന്റെ ഒരു ഭാഗത്ത് ടാർപോളിൻ കൊണ്ടുണ്ടാക്കിയ സംരക്ഷണത്തിനുകീഴിൽ ഏതാനും കസേരകൾ. മഴയത്ത് കുടയുമായി തൊടിയിലും അടുത്ത വീട്ടുമുററത്തുമൊക്കെ ആളുകൾ.

അടുത്ത ദിവസം നഗരം ഹർത്താൽ ആചരിച്ചാണ്, അതിരാണിപ്പാടത്തിന്റെ കഥ പറഞ്ഞ ആ രാജശില്പിയോടുള്ള ആദരവു രേഖപ്പെടുത്തിയത്.

രാവിലെ പതിനൊന്നുമണിക്കു മുമ്പ് മൃതദേഹം ഒരു ആമ്പുലൻസിൽ കയററി നൂറുകണക്കിനാളുകളുടെ മൗനാകമ്പടിയോടെ പുതിയറ, സ്റ്റേഡിയം, മാനാഞ്ചിറ വഴി ടൗൺഹാളിലേക്കു നീങ്ങി.

അപ്പോഴും മഴ നിലച്ചിരുന്നില്ല. എസ്. കെ. ക്കു സുപരിചിതമായ, നൂറുനൂറാവർത്തി അദ്ദേഹം നടന്നുപോയ വഴിത്താര. ഏതാണ്ട് ഒരുമണിക്കൂറെടുത്തു, വിലാപയാത്ര ടൗൺഹാളിലെത്താൻ. ജില്ലാ കളക്ടർ എം. കെ. രവീന്ദ്രനാഥ് അവിടെ മൃതദേഹം ഏററുവാങ്ങി. മുഖ്യമന്ത്രി കരുണാകരനു വേണ്ടി അദ്ദേഹം ആദ്യമായി പുഷ്പചക്രം അർപ്പിച്ചു.

ടൗൺഹാളിലെ ചുവന്ന പരവതാനി വിരിച്ച സ്റ്റേജിൽ പുഷ്പശയ്യയിൽ കിടത്തി. ജ്ഞാനപീഠം പുരസ്കാരം ഏററുവാങ്ങിയപ്പോൾ പുതപ്പിച്ച ഇളംമഞ്ഞപ്പട്ടിന്റെ ഷാൾ പുതപ്പിച്ച് കഴുത്തിൽ മുല്ലപ്പൂ മാല അണിയിച്ചിരുന്നു. ടൗൺഹാളിന്റെ പരിസരമാകെ ജനങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. സാഹിത്യനായകന്മാരും രാഷ്ട്രീയ–സാമൂഹ്യ-സാംസ്കാരിക രംഗത്തെ പ്രമുഖരുമെല്ലാം ഉണ്ടായിരുന്നു, അക്കൂട്ടത്തിൽ. അന്ത്യദർശനത്തിനുവേണ്ടി അണിയായി നീങ്ങിയവരിൽ എല്ലാ തരക്കാരുമുണ്ടായിരുന്നു. പുസ്തകവുമായി വന്ന പിഞ്ചു വിദ്യാർത്ഥികൾ, അദ്ധ്വാനിക്കുന്നവന്റെ വേഷത്തിൽ കൈലിയുടുത്തു വന്നവർ, ഉദ്യോഗസ്ഥന്മാർ, അദ്ധ്യാപകർ, എല്ലാത്തരക്കാരും, വീട്ടമ്മമാരും. ചിലർ മൗനികളായിരുന്നു. ചിലർ നിറമിഴികളുമായി.

പെൺമക്കൾ വീട്ടിൽ നിന്നിറങ്ങുകയുണ്ടായില്ല. എന്നാൽ കുടുംബാംഗങ്ങളായി എം. ടി. വാസുദേവൻ നായർ, ഒ. എൻ. വി. കുറുപ്പ്, സുഗതകുമാരി, വത്സല, കോവിലൻ, കാക്കനാടൻ, പുനത്തിൽ കുഞ്ഞബ്ദുള്ള, കെ. സുരേന്ദ്രൻ, വെട്ടൂർ രാമൻനായർ, പുതുശ്ശേരി രാമചന്ദ്രൻ, പുത്തൂർഉണ്ണികൃഷ്ണൻ, എ. പി. പി. നമ്പൂതിരി, വി. എ. കേശവൻനമ്പൂതിരി, സുകുമാർ അഴീക്കോട്, സി. പി. ശ്രീധരൻ, മൂർക്കോത്തു കുഞ്ഞപ്പ, യു. എ. ഖാദർ, തായാട്ട് ശങ്കരൻ, ഫാദർ ജിയോ പയ്യപ്പിള്ളി, ആർട്ടിസ്ററ് നമ്പൂതിരി, നെല്ലിക്കോട്ട് ഭാസ്കരൻ, നിലമ്പൂർ ബാലൻ, വാസു പ്രദീപ്—എസ്. കെ. യോട് വിട പറയാനെത്തിയവരുടെ കണ്ണി നീണ്ടതായിരുന്നു. കേരള കൗമുദിക്കും കലാ കൗമുദിക്കും വേണ്ടി കേരളകൗമുദിയുടെ കോഴിക്കോട് എഡിഷൻ പ്രോജക്ററ് ഓഫീസർ മധു റീത്ത് അർപ്പിച്ചു.

കുടുംബാംഗങ്ങളിൽ ഒരാളായി മാറിയ പി. വത്സല എന്തൊക്കെയോ ഓർത്തുകൊണ്ട് ആ നേരമത്രയും ജയദേവന്റെയും രവീന്ദ്രന്റെയും ജയപ്രകാശിന്റെയും ഒപ്പം ഉണ്ടായിരുന്നു.

(മരണം നടന്ന് പതിനെട്ടു മണിക്കൂറിലധികം കഴിഞ്ഞിരുന്നു. കൂടുതൽ നേരം മൃതദേഹം ആ നിലയിൽവച്ചുകൊണ്ടിരിക്കുന്നത് അപകടമായതിനാൽ മുൻനിശ്ചയമനുസരിച്ച് മൂന്നുമണിക്കുതന്നെ സംസ്കാരം നടത്താനുള്ള തിടുക്കത്തിൽ 2.50-നു പൊതുദർശനം മതിയാക്കുകയായിരുന്നു.)

കറുപ്പുതുണികൊണ്ടലങ്കരിച്ച് ഇതിനകം വലിയൊരു കുമ്പാരമായിക്കഴിഞ്ഞ പുഷ്പചക്രങ്ങൾ നിരത്തിയ വാഹനത്തിലേക്ക് പി. വത്സല, സുകുമാർ അഴീക്കോട്, എൻ. പി. മുഹമ്മദ്, വി. എ. കേശവൻ നമ്പൂതിരി, ഉണ്ണികൃഷ്ണൻ പുത്തൂർ, എം. എൻ. കുറുപ്പ്, സി. പി. ശ്രീധരൻ എന്നിവർ ചുമന്നാണ് ശവമഞ്ചം കൊണ്ടുപോയത്.

അതിരാണിപ്പാടത്തിന്റെ പരിധിയിലുള്ള മാവൂർ റോഡ് ശ്മശാനത്തിലേക്ക് മന്ദം നീങ്ങിയ വിലാപയാത്രയിൽ ആയിരങ്ങൾ പങ്കുകൊണ്ടു. ഉറൂബ്, എസ്. കെ. യുടെ പത്നി ജയവല്ലി എന്നിവരെയും സംസ്കരിച്ചത് ഇവിടെയായിരുന്നു. വൈകിട്ട് 3.35-നു പുത്രൻ ജയദേവൻ ചിതയ്ക്കു തീകൊളുത്തി.

ഓടിയെത്തിയവരുടെ തിക്കും തിരക്കുമായിരുന്നു അവിടെ. വളരെ അകലെ നിന്ന് ഓടിവന്നവർക്ക് ഒരു മാത്ര എസ്. കെ. യെ അവിടെ വച്ചേ കാണാൻ കഴിഞ്ഞുള്ളു.

●

ഒരിക്കലും മറക്കാനാവാത്ത കഥകളും നോവലുകളും എഴുതി മലയാള സാഹിത്യത്തെ സമ്പന്നമാക്കിയ ആ ജീവിതം ഇനി ഒരു ഓർമ്മമാത്രമായിരിക്കും. ധന്യമായ ആ ജീവിതം ഒരു സഞ്ചാരിയുടേതായിരുന്നു. നാടുകൾതോറും അലഞ്ഞുതിരിഞ്ഞ ആ ജീവിതത്തിൽ അംഗീകാരം സ്വയം ചെന്നു കയറുകയാണുണ്ടായത്. ഒരു സാഹിത്യകാരന് ലഭിക്കാവുന്ന മികച്ച അംഗീകാരമായി ഉയർന്നിരിക്കുന്ന ജ്ഞാനപീഠം സമ്മാനം ഒരു ദേശത്തിന്റെ കഥയ്ക്ക് ലഭിക്കുമ്പോൾ, എസ്. കെ. പൊററെക്കാട്ടിന്റെ സാഹിത്യജീവിതം അതിന്റെ ഉന്നതങ്ങളിൽ എത്തുകയാണുണ്ടായത്. ഇത്തരം അംഗീകാരങ്ങളിൽ, എസ്. കെ. സ്വയം മറന്നില്ല. എല്ലാററിനുമിടയിൽ ഒരിക്കലും മായാത്ത ഒരു കസൃതിച്ചിരിയോടെ വിശ്രാന്തിയില്ലാത്ത ആ സഞ്ചാരി യാത്രചെയ്തുകൊണ്ടിരുന്നു. ഇനിയിപ്പോൾ ആ യാത്ര, നമുക്കൊന്നും അറിഞ്ഞുകൂടാത്ത മറെറാരു ലോകത്തിലേക്കാക്കിയിരിക്കുന്നു, അദ്ദേഹം. പൂക്കളും പുഴകളും സംഗീതവും നിറഞ്ഞ, വെളിച്ചംകെടാത്ത ആ ലോകത്തിൽ അദ്ദേഹത്തെ സ്വീകരിക്കാനും അദ്ദേഹത്തിന്റെ കഥ കേൾക്കാനും കാതോർത്തിരിക്കും, ദേവാംഗനകളും ഗന്ധർവന്മാരും.



ചിതയ്ക്കു തീകൊളുത്തുന്നു

---

## മരണവാറണ്ട് കൈപ്പററാത്ത സഞ്ചാരി

രാവിലെ ഹോട്ടലിൽനിന്ന് പ്രാതലും കഴിച്ച് പത്രം വായിക്കാൻ ലൗഞ്ചിൽ വന്നിരുന്നു. 'ലണ്ടൻ ടൈംസ്' നിവർത്തി വായന തുടങ്ങി... മൂലയിൽ ഒരു വാർത്തയുടെ തലക്കെട്ട് 'Indian Ship sunk in Red sea' (ഇന്ത്യൻ കപ്പൽ ചെങ്കടലിൽ മുങ്ങി.) 'ഇൻഡ്യൻ എൻറർപ്രൈസ്' എന്ന കപ്പൽ ചെങ്കടലിൽ വച്ചു പൊട്ടിത്തെറിച്ചു മുങ്ങി. കപ്പലിലുണ്ടായിരുന്ന 75 ആളുകളിൽ ഒരാൾ മാത്രം രക്ഷപ്പെട്ടു.

ഇന്ത്യയിലേക്ക് വെടിക്കോപ്പുകളും മററും കയററി ലണ്ടനിൽനിന്നു പുറപ്പെട്ടതായിരുന്നു 'ഇൻഡ്യൻ എൻറർപ്രൈസ്'.

ഇൻഡ്യൻ എൻറർപ്രൈസ്! എന്റെ മിഴികൾ ഒന്നു പിടഞ്ഞു. പിന്നെ അടഞ്ഞു. രംഗനാഥൻ എനിക്കു പാസ്സേജ് റിസർവ് ചെയ്തുവച്ചിരുന്ന ചരക്ക് കപ്പലായിരുന്നു 'ഇൻഡ്യൻ എൻറർപ്രൈസ്!'

ആ വാർത്ത ഒരാവൃത്തികൂടി വായിക്കാനുള്ള മനക്കരുത്തുണ്ടായില്ല.

ആ ഹോട്ടൽ ലൗഞ്ചിൽ ഞാൻ തനിച്ചിരുന്നു. 28 ദിവസംമുമ്പ് ഈ ലൗഞ്ചിൽവച്ചു തന്നെയാണ് അപരിചിതനായ ആ പാക്കിസ്ഥാനി കിഴവൻ എന്റെ യാത്ര, കപ്പലിൽ നിന്നു കരവഴിക്ക് തിരിക്കാൻ എന്നെ പ്രലോഭിപ്പിച്ചുവിട്ടത്.

സ്വപ്നങ്ങൾ ചിലപ്പോൾ വരാനിരിക്കുന്ന ആപൽസംഭവങ്ങളെ സൂചിപ്പിക്കുമെന്നു പറഞ്ഞു കേട്ടിട്ടുണ്ട്. എനിക്ക് അതിൽ വിശ്വാസമില്ല. എന്നാൽ ഞാൻ ഈ സാമാനക്കപ്പലിൽ പാസ്സേജ് ബുക്ക് ചെയ്യാൻ രംഗനാഥനെ ഏല്പിച്ച ആ ദിവസം രാത്രി എനിക്കുണ്ടായ ഒരു ഭീകരസ്വപ്നം ഞാൻ പിറെറന്നാളത്തെ ഡയറിക്കുറിപ്പുകളിൽ രേഖപ്പെടുത്തിയത് ഇപ്പോൾ വായിക്കാൻ ഒരു കൗതുകം തോന്നുന്നു:

"ഇന്നലെ രാത്രി ഞാൻ ഭയങ്കരമായ ഒരു സ്വപ്നം കണ്ടു. (മരിച്ചുപോയ) എന്റെ അച്ഛനും കിട്ടേട്ടനും എന്റെ അടുത്തുവന്ന് എന്നെ കെട്ടിപ്പിടിച്ച് ഉറക്കെ കരഞ്ഞു. ഞാനും പൊട്ടിക്കരഞ്ഞു. പാതിരയ്ക്ക് തേങ്ങിക്കരഞ്ഞുകൊണ്ട് ഞാനുണർന്നു. പിന്നെ മണി മൂന്നടിക്കുന്നതുവരെ ഉറക്കം കിട്ടിയില്ല..."

അന്നുച്ചയ്ക്ക് ഞാൻ രംഗനാഥനെ കാണാൻ ചെന്നു. രംഗനാഥൻ എന്നെ നോക്കിയ ആ നോട്ടം ഇന്നും എന്റെ മനസ്സിൽ പതിഞ്ഞുകിടക്കുന്നു. രംഗനാഥൻ എന്നെ ആശ്ലേഷിച്ചു. അത്രമാത്രം. ഒന്നും പറഞ്ഞില്ല. എന്തു പറയാനാണ്? താൻ ഒരുക്കിവച്ച മരണവാറണ്ട് കൈപ്പററാതെ കടന്നുകളഞ്ഞ പുള്ളിയാണ് മുന്നിൽവന്നു നില്ക്കുന്നത്; പുഞ്ചിരി തൂകിക്കൊണ്ട്...

ആ കപ്പലപകടത്തെക്കുറിച്ചുള്ള വിശദമായ വാർത്ത പിന്നീട് പത്രങ്ങളിൽ വന്നു.

---

സഞ്ചാരസാഹിത്യത്തിൽ നിന്ന്

## എസ്. കെ. പൊറ്റെക്കാട്ട്

# പുഴക്കരയിലെ ഓലപ്പുര

> സംസാരിക്കുന്ന ഡയറിക്കുറിപ്പുകൾ എന്ന പേരിൽ എസ്. കെ. അയച്ചുതന്ന രചനയാണ് ഈ പേജുകളിൽ. അദ്ദേഹത്തിന്റെ കൈയക്ഷരത്തിലുള്ളതാണ്, പുഴക്കരയിലെ ഓലപ്പുര എന്ന ശീർഷകം.

### ഏപ്രിൽ 2, (1974)

"ഇന്നു ഞാൻ രാവിലത്തെ നടത്തം പുഴവക്കിലൂടെ പുതിയപാലത്തേക്കു തിരിച്ചു. മൂലയിലെ ആ ഓലപ്പുര കണ്ടപ്പോൾ പഴയസംഭവങ്ങൾ പലതും ഓർമ്മയിലേക്കിഴഞ്ഞുവന്നു..."

* * *

ഞാൻ പതിവായി രാവിലെ നടക്കാൻ പോകുമ്പോൾ ഒരു ദിവസം ആ പുഴക്കരയിലെ പാതയിലേക്കാണ് തിരിഞ്ഞത്. ലക്ഷക്കണക്കിൽ ഉറുപ്പികവിലവരുന്ന മരത്തടികൾ തെരപ്പം കെട്ടിയിട്ട് നിരന്നു കിടക്കുന്ന പുഴയുടെ ആ മൂലയിൽ മുനിസിപ്പാലിറ്റി ചപ്പുചവറു ചണ്ടികൾ വണ്ടിയിൽ കൊണ്ടുവന്നുതള്ളി അവിടം ഒരു തുരുത്തായിത്തീർന്നിരുന്നു. മുപ്പതുകൊല്ലം മുമ്പാണ്. ആ ചണ്ടിപണ്ടാരത്തുരുത്തിന്നരികെ, ഓടിട്ട ചെറിയൊരു ഒററമുറിപ്പുര കിടന്നിരുന്നു. മുനിസിപ്പാലിററി വേലക്കാരായ പറയർ അലഞ്ഞുനടക്കുന്ന നായ്ക്കളെ പിടിച്ചുകൊണ്ടുവന്നു, അടച്ചിട്ട വിഷച്ചോറു കൊടുത്തു കൊല്ലാൻ ആ ഒററ മുറി ഉപയോഗപ്പെടുത്തിവന്നിരുന്നു. ഒരുദിവസം രാവിലെ ആളുകൾ ആ നായ്പുരയുടെ കോലായിൽ നല്ലൊരു കാഴ്ചയാണു കണ്ടത്. പുരയുടെ പിട്ടത്തിൽ ഒരു യുവാവും ഒരു യുവതിയും കെട്ടിത്തൂങ്ങിച്ചത്ത നിലയിൽ നിലം തൊടാതെ നില്ക്കുന്നു! ആ കാഴ്ച കാണാൻ ഞാനും എത്തിച്ചേർന്നു. യുവാവിന് ഇരുപത്തഞ്ചും യുവതിക്കു പതിനെട്ടും പ്രായം കാണും. യുവാവ് അരോഗദൃഢഗാത്രനായൊരു വെളുത്ത കോമളൻ: യുവതി കറുത്തു മെലിഞ്ഞൊരു സാധാരണക്കാരി—ധാരാളം തലമുടിയുണ്ട്—അവരെന്തിനാണ് ജീവിതം അവസാനിപ്പിച്ചതെന്നോ, [ഇരുവരും അവിവാഹിതരായിരുന്നു എന്നു പിന്നീട് കേട്ടു] തങ്ങളുടെ അന്ത്യ പ്രേമലീലകൾക്കു. പിന്നീട് ആത്മഹത്യയ്ക്കും ആ കുപ്പച്ചണ്ടിമൂല തിരഞ്ഞെടുത്തതെന്തിനാണെന്നോ ആർക്കും അറിഞ്ഞുകൂടായിരുന്നു.

ആ മൂലയിൽനിന്ന് ഏതാണ്ട് നൂറുവാര വിട്ട് പുഴവക്കിൽത്തന്നെ ആൾപ്പാർപ്പുള്ള ഒരു ഓലപ്പുരയുണ്ട്. ഇരുപതുകൊല്ലം മുമ്പ് ആ ഓലപ്പുരയിൽ ഒരു നാടകീയ സംഭവം നടക്കുകയുണ്ടായി. ലക്ഷങ്ങൾ ചിന്നിച്ചിതറിപ്പോയ കഥയാണത്.

അന്ന് ആ ഓലപ്പുരയിൽ വിധവയും ദരിദ്രയുമായൊരു കിഴവി ക്രിസ്ത്യാനിത്തള്ളയും അവരുടെ മകനുമാണ് പാർത്തിരുന്നത്. മകനു തൊഴിലൊന്നുമുണ്ടായിരുന്നില്ല. തള്ളയുടെ മരിച്ചുപോയ ഭർത്താവിന്റെ സഹോദരിയുടെ മകൻ സണ്ണി, ബോംബെയിൽ ഒരു വെള്ളക്കാരൻ സായ്വിന്റെ ബട്ളറായിക്കഴിയുന്നുണ്ടായിരുന്നു. സണ്ണി ഇടയ്ക്കെല്ലാം അമ്മായിക്കു പണം അയച്ചു കൊടുക്കാറുണ്ടായിരുന്നു. എന്നാൽ, രണ്ടു മൂന്നു വർഷമായി അവന്റെ ഒരു വിവരവുമില്ല.

1954-ൽ ബോംബെയിലെ ലോയ്ഡ്സ് ബാങ്കിൽ പ്രമാദമായ ഒരു കവർച്ച നടന്നു. ബാങ്ക്സേഫിൽ സൂക്ഷിച്ചിരുന്ന ഒന്നരക്കോടി ഉറുപ്പികയിലേറെ വിലവരുന്ന കറൻസിനോട്ടുകൾ മുഴുവനും കവർച്ച ചെയ്യപ്പെട്ടു.

വളരെ തന്ത്രപരമായൊരു ഗൂഢാലോചനയുടെ പശ്ചാത്തലത്തിലാണ് മോഷ്ടാക്കൾ ആ പണി പററിച്ചത്. ലോയ്ഡ്സ് ബാങ്കിന്റെ സർവ്വതന്ത്ര ഭദ്രമായ സേഫ് തുറക്കണമെങ്കിൽ, വ്യത്യസ്തമായ മൂന്നു ചാവികൾ ഒരേ മുഹൂർത്തത്തിൽ പ്രയോഗിക്കണം. ഈ ചാവികൾ ഓരോന്നും, ബാങ്കിന്റെ മാനേജർ, അസിസ്റ്റൻറ് മാനേജർ, ചീഫ് കാഷ്യർ എന്നീ മൂന്ന് ഉദ്യോഗസ്ഥന്മാർ കൈവശം വയ്ക്കും. മൂന്നു പേരും വെള്ളക്കാരാണ്.

ഗൂഢാലോചനാസംഘം, ലോയ്ഡ്സ് ബാങ്കിലെ ഈ മൂന്നു വെള്ള ഉദ്യോഗസ്ഥന്മാരുടെയും ബട്ളർമാരെ സ്വാധീനപ്പെടുത്തി, ചാവികൾ തരപ്പെടുത്തിക്കൊടുത്താൽ കവർച്ചചെയ്യു പണത്തിന്റെ നല്ലൊരു പങ്ക് അവർക്കു നൽകാമെന്നു വാഗ്ദാനം ചെയ്തു കാര്യം നേടി. കവർച്ചയ്ക്കുള്ള ദിവസവും സമയവും മുൻകൂട്ടി, നിശ്ചയിച്ചിരുന്നു. അടുത്ത ശനിയാഴ്ച അർദ്ധരാത്രി.

ശനിയാഴ്ച പൂനയിൽ കുതിരപ്പന്തയ ദിനമാണ്. റേസ് ഭ്രാന്തന്മാരായ സായിപ്പന്മാർ ശനിയാഴ്ച ഉച്ചയ്ക്ക് ബാങ്ക് പൂട്ടിയ ഉടനേതന്നെ പൂനയ്ക്കു കുതിക്കുകയാണ് പതിവ്. ബാങ്ക് പിന്നെ തിങ്കളാഴ്ച രാവിലെ 10 മണിക്കേ തുറക്കുകയുള്ളു. ഇത് കവർച്ചക്കാർക്കു നല്ലൊരു പഴുതാണ്. തിങ്കളാഴ്ച രാവിലെയേ കവർച്ചയെപ്പററി അറിയുകയുള്ളു. അപ്പോഴേക്കും അവർക്കു കവർച്ചമുതലും കൊണ്ട് ആയിരം മൈൽ അകലേക്ക് രക്ഷപ്പെടാം.

ബാങ്കിലെ രാത്രികാവൽക്കാരനായ ഗൂർഖയെ പിന്നിൽനിന്ന് ഒരു ഇരുമ്പുവടികൊണ്ട് തലയ്ക്കടിച്ചു ബോധംകെടുത്തി വീഴ്ത്തിയിട്ടാണ് ഗൂഢസംഘം അകത്തുകടന്നു സേഫ് തുറന്നത്. സേഫിലുണ്ടായിരുന്ന പണത്തിന്റെ പകുതി ബട്ളർമാർ മൂന്നുപേർക്കുംകൂടി വീതിച്ചുകിട്ടി. ഓരോരുത്തനും കിട്ടിയ തുക ഇരുപത്തിരണ്ടുലക്ഷം.

ലോയ്ഡ്സ് ബാങ്ക് മാനേജരുടെ ബട്ളറായിരുന്നു സണ്ണി. തനിക്കു ലഭിച്ച 22 ലക്ഷത്തിന്റെ നോട്ടുകെട്ടുകൾ വലിയൊരു സൂട്ട്കെയ്സിൽ നിക്ഷേപിച്ച്, സണ്ണിബട്ളർ പിറേറന്നു പുലർച്ചെ ബോംബെയിൽ നിന്നു ട്രെയിനിൽ ഒരു ഫസ്റ്റ്ക്ലാസ് കമ്പാർട്ട്മെന്റിൽ കയറി നാട്ടിലേക്കു പുറപ്പെട്ടു. മൂന്നാംദിവസം സന്ധ്യയ്ക്കു നാട്ടിലെത്തി.

സണ്ണിക്ക് നാട്ടിൽ അമ്മാവന്റെ വീട്ടുകാരല്ലാതെ വേറെ കുടുംബമൊന്നും ഇല്ലായിരുന്നു. പുഴവക്കത്തെ പുരയിലേക്കു ചെന്നപ്പോൾ അവിടെ വെളിച്ചമോ, ഒച്ചയും വിളിയുമോ ഒന്നുമില്ല—എങ്കിലും ഒന്നുവിളിച്ചു നോക്കി. അപ്പോൾ കിഴവിയായ അമ്മായി പുറത്തേക്കുവന്നു.

മണ്ണെണ്ണ വാങ്ങാൻ കാശില്ലാഞ്ഞതുകൊണ്ടാണ് വിളക്കു കത്തിക്കാതിരുന്നതെന്നും അവിടെ അന്ന് അടുപ്പിൽ ഒന്നും വച്ചു കാച്ചിയിട്ടില്ലെന്നും സണ്ണിക്കു മനസ്സിലായി. കസിൻ ജോണി പുറത്തെവിടെയോ പോയിരിക്കയാണ്.

സണ്ണി ഉടനെ പുറത്തുപോയി. അങ്ങാടിയിൽനിന്ന് ഒരു ചാക്കുനിറയെ സാമാനങ്ങൾ വാങ്ങി ഒരു ചുമട്ടുകാരനെക്കൊണ്ടെടുപ്പിച്ചാണ് മടങ്ങിവന്നത്. അരി, എണ്ണ, മസാലസാമാനങ്ങൾ എല്ലാമുണ്ടായിരുന്നു. സണ്ണി വീണ്ടും പുറത്തിറങ്ങി; പഴയ ചങ്ങാതിമാരെ അന്വേഷിച്ചുകൊണ്ട്. അവരിൽ ചിലരെ പുരയിലേക്കു ക്ഷണിച്ചു കൊണ്ടുവന്നു. ഒരു കുടിപ്പാർട്ടിക്കുള്ള ഒരുക്കങ്ങളായിരുന്നു പിന്നെ—കൂട്ടത്തിൽ സത്യദേവൻ മാസ്റ്ററും ഉണ്ടായിരുന്നു.

ഈ സത്യദേവൻ മാസ്റ്റർ ഒരു വിചിത്ര പുരുഷനാണ്—ഇംഗ്ലീഷ്ഭാഷാ വിദഗ്ധൻ, ക്രിസ്തീയവേദവിശാരദൻ, വാഗ്മി, സാഹിത്യപണ്ഡിതൻ, ഉത്തമനായ അദ്ധ്യാപകൻ, അങ്ങനെ പല നിലകളിലും സ്ഥലത്ത് സുപരിചിതനാണ്. ക്രിസ്തുമതം സ്വീകരിച്ച ഒരു നമ്പൂതിരി കുടുംബത്തിലെ രണ്ടാംതലമുറയാണ് താനെന്നും പറയാറുണ്ട്. എന്നാൽ മാസ്റ്റർക്ക് ഒരു ദൗർബ്ബല്യമുണ്ട്; മദ്യപാനം. നേരവും നിലയും നോക്കാതെ കുടിക്കും... ചാരായഷാപ്പിൽക്കയറി കുടിക്കണമെന്നു മൂപ്പർക്കു നിർബ്ബന്ധമാണ്—മീററ് ദി ലയൺ ഇൻ ഇററ്സ് ഡെൻ—കുടിച്ചാൽ മൂപ്പർ ഇംഗ്ലീഷേ പറയൂ—കുടികഴിഞ്ഞാൽ തെരുവുമൂലയിലോ ഇടവഴിയിലോ വീണുറങ്ങുകയും വേണം.

ഒരുദിവസം രാവിലെ ഒരു ചായക്കടയിൽനിന്ന് ആകാശവാണി റെക്കോർഡ് ചെയ്ത സത്യദേവൻ മാസ്റ്ററുടെ സദാചാരവാക്യ പ്രഭാഷണം മുഴക്കിക്കൊണ്ടിരിക്കേ, പ്രഭാഷകൻ സത്യദേവൻ മാസ്റ്റർ കുടിച്ചു ബോധമില്ലാതെ ആ ചായപ്പീടികയ്ക്കരികെ കിടക്കുന്നുണ്ടായിരുന്നുവത്രേ!

സണ്ണിയുടെ പാർട്ടി തുടങ്ങാറായപ്പോൾ കസിൻ ജോണിയും കേട്ടറിഞ്ഞ് എവിടെനിന്നോ ഓടിയെത്തി.

മദ്യക്കുപ്പിയുമായി എല്ലാവരും പുഴക്കര



യിലെ തെങ്ങിൻതോപ്പിലേക്കു നീങ്ങി. അവിടെ കുറച്ചുകഴിഞ്ഞപ്പോൾ പാട്ടും കൂത്തും തന്നെ. അങ്ങനെ ലഹരി വല്ലാതെ മൂത്ത ഒരു മുഹൂർത്തത്തിൽ സണ്ണി ബട്ട്ളർ തന്റെ നോട്ടുകെട്ടുകളിലൊന്നെടുത്തു പൊട്ടിച്ച് ആകാശത്തിലേക്കെറിഞ്ഞു; "ലോയ്ഡ്സ് ബാങ്ക് കീ ജെയ്" എന്നാർത്തുവിളിച്ചുകൊണ്ട്.

വായുവിൽ ആയിരങ്ങൾ ചിറകുവിരുത്തിപ്പറക്കുന്ന അദ്ഭുത ദൃശ്യം!

കാര്യം അത്യാപത്തിലേക്കാണ് നീങ്ങുന്നതെന്നു മനസ്സിലാക്കിയ സത്യദേവൻ മാസ്റ്റർ സണ്ണിയെ സ്നേഹപൂർവ്വം താക്കീതുചെയ്തു: സണ്ണി ഉടൻ സ്ഥലം വിട്ടോ. നേരെ റെയിൽവേസ്റ്റേഷനിലേക്കു പൊയ്ക്കോ. അടുത്ത ട്രെയിനിൽ മൂന്നാംക്ലാസ്സിൽക്കയറി, വഴിക്കു പല സ്ഥലങ്ങളിലും ഇറങ്ങിയും തങ്ങിയും അങ്ങനെ യാത്രചെയ്ത് ഉത്തരേന്ത്യയിൽ ഏതെങ്കിലും വൻനഗരത്തിൽ അഭയം തേടിക്കോ—

സത്യദേവൻ മാസ്റ്ററുടെ ഉപദേശം സ്വീകരിക്കുന്നതാണ് നല്ലതെന്നു സണ്ണിക്കും തോന്നി. ഉടൻ സ്ഥലംവിടണം. പക്ഷേ, സുഹൃത്തുക്കൾക്ക് എന്തെങ്കിലും സമ്മാനിക്കാതെ പോകുന്നതെങ്ങനെ. പണം മുഴുവനും—പത്തിന്റെയും നൂറിന്റെയും ആയിരത്തിന്റെയും നോട്ടുകെട്ടുകൾ—ആകെ 22 ലക്ഷം—കൂടെക്കൊണ്ടുപോകുന്നതും ഭദ്രമല്ല. കുറെ കൈയൊഴിക്കുന്നതാണു നല്ലത്. മൂന്നുനാലു കെട്ടുകൾ സ്നേഹിതന്മാർക്കു സമ്മാനിച്ചു. സത്യദേവൻ മാസ്റ്റർക്കു കിട്ടിയതു പതിനായിരത്തിന്റെ ഒരു കെട്ടായിരുന്നു. കസിൻ ജോണിക്കും കിട്ടി അത്തരത്തിലൊന്ന്. പിന്നെ കുറെ കെട്ടുകൾ എണ്ണി ചായപ്പീടികക്കാരൻ ഗോപാലന്റെ കൈയിൽ ഉത്തമവിശ്വാസത്തിന്മേൽ ഏല്പിച്ചു. ബാക്കിയുള്ള നോട്ടുകെട്ടുകൾ സൂട്ട്കെയ്സിൽ ഒതുക്കി സണ്ണി ബട്ട്ളർ പുലർച്ചവണ്ടിക്കുതന്നെ ഒരു മൂന്നാംക്ലാസ്സിൽ സ്ഥലംവിട്ടു.

സത്യദേവൻ മാസ്റ്റർ നോട്ടുകെട്ടും മടിയിൽത്തിരുകി വീട്ടിൽ പോകാതെ പുഴക്കരയിലെ തെങ്ങിൻതടത്തിലെ പൂഴിയിൽത്തന്നെ കിടന്നുറങ്ങി. പിറ്റേന്നു രാവിലെ എണീറ്റപ്പോൾ മാസ്റ്ററുടെ മടിയിൽ നോട്ടുകെട്ടില്ല—അതു് ആണുങ്ങളാരോ തട്ടിയെടുത്തു. സണ്ണി ബട്ട്ളർ വാങ്ങിക്കൊടുത്ത ബ്രാണ്ടി കുടിച്ചതുമാത്രം മാസ്റ്റർക്കു മിച്ചം.

സണ്ണി ബട്ട്ളർ മൂന്നാംക്ലാസ്സിൽ യാത്ര ചെയ്ത് ആദ്യം ഇറങ്ങിയതും തങ്ങിയതും കോയമ്പത്തൂരിലായിരുന്നു. താഴ്ന്ന ക്ലാസ്സിൽ യാത്ര ചെയ്യണമെന്നുപദേശിച്ചതുപോലെ, ടൗണിലെ താണതരം ഹോട്ടലിൽ താമസിക്കണമെന്നു സത്യദേവൻ മാസ്റ്റർ പറയാതിരുന്നതുകൊണ്ടാവാം സണ്ണി കോയമ്പത്തൂരിലെ ഏറ്റവും മുന്തിയ ഒരു ഹോട്ടലന്വേഷിച്ച് അവിടെ എത്തിയതു്. ഹോട്ടലിൽ റൂമെടുത്തു ഡെപ്പോസിറ്റ് സംഖ്യകൊടുക്കാൻ, സണ്ണി പുറത്തെടുത്തതു് പൊട്ടിക്കാത്ത ഒരു കെട്ടു നൂറുറുപ്പിക നോട്ടുകളായിരുന്നു. കെട്ടുപൊട്ടിച്ച് മുഖപ്പിലെ ലോയ്ഡ് ബാങ്ക് സീലോടുകൂടിയ കറിപ്പു കടലാസ്സ് താഴെയിട്ടതു് ഹോട്ടൽ മാനേജരുടെ ദൃഷ്ടിയിൽപ്പെട്ടു. മുഖപ്പുനോട്ടിലും ബാങ്കിന്റെ മുദ്രയുണ്ടായിരുന്നു.

മാനേജർക്കു സംശയമായി. ബോംബെയിലെ ലോയ്ഡ്സ് ബാങ്ക് കവർച്ചയെക്കുറിച്ചുള്ള വിശദവിവരങ്ങൾ അന്നത്തെ പത്രത്തിൽ ഉണ്ടായിരുന്നു.

ഹോട്ടൽ മാനേജർ പൊലീസിനു ഫോൺ ചെയ്തു.

പൊലീസ് ഇൻസ്പെക്ടർ സണ്ണിയെ വിചാരണചെയ്തു. സൂട്ട്കെയ്സ് തുറപ്പിച്ചു പരിശോധിച്ചപ്പോൾ അതാകിടക്കുന്നു ലക്ഷങ്ങളുടെ കറൻസിനോട്ടുകൾ.

പൊലീസ് സണ്ണിയെ അറസ്റ്റ്ചെയ്തു ലോക്കപ്പിലാക്കി. പെട്ടിയിലുള്ള നോട്ടുകൾ ലോയ്ഡ്സ് ബാങ്ക്കവർച്ചചെയ്തു കിട്ടിയതാണെന്ന്, എന്തുകൊണ്ടോ സണ്ണി സമ്മതിച്ചുകൊടുത്തില്ല. പിടിക്കപ്പെടുകയാണെങ്കിൽ കൂട്ടുകാരെ ഒറ്റുകൊടുക്കുകയില്ലെന്ന് ആ ഗൂഢസംഘക്കാർ തമ്മിൽ സത്യം ചെയ്തിരുന്നുവത്രേ. സത്യം പറയിപ്പിക്കുന്നതിനു പൊലീസ് സണ്ണിയെ ഭയങ്കരമായി മർദ്ദിച്ചു. ആ പൈശാചികമർദ്ദനത്തിന്റെ ഫലമായി സണ്ണിയുടെ ഇടത്തെ വാരിയെല്ല് പൊട്ടിപ്പോയി. സണ്ണിയെ പൊലീസ്സ്റ്റേഷനിൽനിന്നു ആശുപത്രിയിലേക്കു നീക്കംചെയ്തു. സണ്ണിയെ പരിശോധിച്ച ഡോക്ടർ, അഭിപ്രായപ്പെട്ടതു് പുള്ളി രണ്ടു ദിവസത്തിലേറെ ജീവിക്കാൻ പ്രയാസമാണെന്നായിരുന്നു. അപ്പോൾ പൊലീസിനു പേടിയായി. അവർ ഉടനെ സണ്ണിയെ നാട്ടിലെ അമ്മാമന്റെ പുഴക്കരപ്പുരയിൽ കൊണ്ടുവിട്ടുകൊടുത്തു.

കോയമ്പത്തൂർ പൊലീസ് കേസ് ഒന്നും റെക്കോർഡാക്കിയില്ല—സണ്ണിയുടെ സൂട്ട്കെയ്സും അതിലെ നോട്ടുകെട്ടുകളും ഏതോ വഴിക്കുപോയി.

പുരയിലെത്തിയതിന്റെ മൂന്നാംദിവസം, സണ്ണി പ്രാണവേദനയോടെതന്നെ മരണമടഞ്ഞു.

സണ്ണിയുടെ കസിൻ ജോണിയെ ചില സ്നേഹിതന്മാർ ഉപദേശിച്ചു, സണ്ണിയിൽ നിന്നു കിട്ടിയ പണം പലിശയ്ക്കു കൊടുത്താൽ നല്ല സമ്പാദ്യമുണ്ടാക്കാമെന്ന്. അങ്ങനെ ജോണി ഒരു നാടൻ സുൽത്താനായി മാറി. ആയിരവും രണ്ടായിരവുമായി പലർക്കും ഉയർന്ന പലിശയ്ക്കു കൊടുത്തു. കടം വാങ്ങിയതിന്റെ പലിശയോ, മുതലോ ഒരാളും തിരിച്ചു കൊടുത്തില്ല. അങ്ങനെ രണ്ടു കൊല്ലം വേണ്ടിവന്നു ജോണിക്കു തന്റെ പഴയ ദാരിദ്ര്യപ്പാതയിൽത്തന്നെ എത്തിച്ചേരാൻ. ഒടുവിൽ കോളേജിൽ ഒരു പ്യൂണിന്റെ ജോലി കിട്ടിയപ്പോഴാണ് ജോണി ആത്മഹത്യയുടെ വായിൽനിന്നും രക്ഷപ്പെട്ടതു്.

തന്റെ കസിൻ ഏല്പിച്ച പണത്തിൽ നിന്ന്, നൂറും ഇരുന്നൂറുമായി ജോണിക്കു അമ്മയ്ക്കും ചായപ്പീടികക്കാരൻ ഗോപാലൻ കൊടുക്കാറുണ്ടായിരുന്നു. പിന്നെ ആറുമാസം കഴിഞ്ഞപ്പോൾ പണം ചോദിച്ചപ്പോൾ ഗോപാലൻ കൈമലർത്തി.

"പണമെല്ലാം പൊലീസുകാർ വന്ന് എടുത്തുകൊണ്ടുപോയി—സൂക്ഷിച്ചോ. പൊലീസുകാർ ജോണിയെയും അന്വേഷിക്കുന്നുണ്ട്."

ഗോപാലൻ തന്റെ ഉണങ്ങിയ ചായപ്പീടിക ഒരുക്കൻ റസ്റ്റാറന്റാക്കി മാറ്റി—പുതിയൊരു വീടുണ്ടാക്കി—കാറുവാങ്ങി—തെങ്ങിൻതോപ്പു വാങ്ങി.

രാവിലെ ഞാൻ ആ വഴിക്കു നടക്കാൻ പോകുമ്പോൾ ആദ്യമായി കേൾക്കുന്നതു് ഗോപാലന്റെ രാജകീയ റസ്റ്റാറന്റിൽ നിന്നുള്ള റേഡിയോ ഗാനമായിരിക്കും. അവിടെ നിന്നു നീങ്ങി അഞ്ചു മിനിറ്റ് കഴിഞ്ഞാൽ പുഴക്കരയിലെ ഓലപ്പുരയിൽ നിന്നു—കൊല്ലങ്ങൾ കഴിഞ്ഞിട്ടും ആ ഓലപ്പുര മിക്കവാറും അതേ കോലത്തിൽത്തന്നെ ഇന്നും അവിടെ നിലകൊള്ളുന്നുണ്ട്—വാരിയെല്ലു തകർന്ന സണ്ണിയുടെ ദീനവിലാപം കേൾക്കുന്നപോലെ തോന്നും. പിന്നെയും നടന്നു രണ്ടു മിനിറ്റ് കഴിഞ്ഞാൽ ഒറ്റമുറിപ്പുരയുടെ പിട്ടത്തിന്മേൽ ഒരേ നേററിയിൽ തൂങ്ങിനിൽക്കുന്ന യുവമിഥുനങ്ങളുടെ അന്ത്യപ്രേമനൃത്തവും കാണാറുണ്ട്.*

* ഈ യഥാർത്ഥ സംഭവകഥയിലെ ചില കഥാപാത്രങ്ങളുടെ പേരുകൾ മാററിയിട്ടുണ്ട്.






# ഒരു കഴുകന്റെ കഥ

കേരളകൗമുദി വിശേഷാൽ പ്രതികളിലും കലാകൗമുദിയിലും പ്രസിദ്ധീകരിച്ച ആറ് എസ്. കെ. കഥകളാണ് ഈ പേജുകളിൽ പുനഃ പ്രകാശനം ചെയ്യുന്നതു്.

## കഥ (ഒന്ന്)

കഴുകൻ എന്നു കേൾക്കുമ്പോൾ എന്റെ മനസ്സിലേക്കു നീങ്ങിവന്നിരുന്നതു് ബോംബെയിലെ മലബാർ ഹില്ലിലെ പാർസികളുടെ ശ്മശാനഗോപുരത്തിനു മുകളിൽ ശവങ്ങളും കാത്തിരിക്കുന്ന പക്ഷികളുള്ള സത്വങ്ങളാണ്. പാർസികൾ മരിച്ചാൽ ശവം നഗ്നമാക്കി കഴുകൾക്കു തീറ്റയായി വച്ചുകൊടുക്കുന്നു. ചെറിയ തലയും നീണ്ടു വളഞ്ഞ കൊക്കും രോമം കൊഴിഞ്ഞ ചാരനിറത്തിലുള്ള കഴുത്തുമുള്ള കഴുകനു രൂപം കൊണ്ടും സ്വരംകൊണ്ടും ശീലംകൊണ്ടും അറപ്പു ജനിപ്പിക്കുന്ന ഒരു സൃഷ്ടിയാണ്: ശവംതീനിയുടെ പര്യായമത്രേ കഴുകൻ.

കളക്ടറേററിലെ ഹെഡ്ക്ലാർക്ക് ഗോവിന്ദൻനായരെ ചൂണ്ടിക്കാട്ടി 'അതാ പോകുന്നു കഴുകൻ' എന്നു് എന്റെ പുതിയ സുഹൃത്തു് പത്മനാഭമേനോൻ പറഞ്ഞതു് എനിക്കു് ഒട്ടും രസിച്ചില്ല. എന്തിനാണ് ആ മാന്യനെ അങ്ങനെ വിളിക്കുന്നതെന്നു ചോദിക്കാനും തോന്നിയില്ല.

പബ്ലിക് സർവീസ് കമ്മീഷൻ പരീക്ഷ പാസ്സായി എനിക്കു് ആദ്യമായി സർക്കാർ ജോലി ലഭിച്ചതു് കളക്ടറേററിലായിരുന്നു. ഒരു ജൂനിയർ ക്ലാർക്കിന്റെ ഒഴിവിൽ. അവിടെ ഹെഡ്ക്ലാർക്ക് ഗോവിന്ദൻ നായരുടെ പേഴ്സണാലിറ്റിയും പെരുമാററവും വേഷവിധാനവുമെല്ലാം എന്നെ വശീകരിച്ചു. ആറടിയോളം പൊക്കമുള്ള വെളുത്തു കോമളനായൊരു മദ്ധ്യവയസ്കൻ. ഷർട്ടും കോട്ടും നെക്ടൈയും ധരിച്ച് മുണ്ടുടുത്തുകൊണ്ടാണ് ആപ്പീസിലേക്ക് വരുന്നതു്. കാലിൽ സോക്സും ഷൂസും കാണും.

പുതുതായി ജോലിയിൽ ചേർന്ന എന്നെ ഹെഡ്ക്ലാർക്ക് ഗോവിന്ദൻനായർ സ്നേഹപൂർവ്വം അരികെവിളിച്ച് ഉപദേശരൂപത്തിൽ അരമണിക്കൂർ പലതും സംസാരിച്ചു: ഒരു ഗവൺമെൻറ് ജീവനക്കാരൻ മേലുദ്യോഗസ്ഥന്മാരുടെ മുമ്പിൽ ആചരിക്കേണ്ടതെങ്ങനെ, സഹപ്രവർത്തകരുമായി എങ്ങനെ കഴിയണം, ആപ്പീസിൽവരുന്ന പൊതുജനങ്ങളോട് എങ്ങനെ പെരുമാറണം, എന്നൊക്കെ അദ്ദേഹം



വിസ്തരിച്ചു പറഞ്ഞുതന്നു. നല്ല തറവാടിത്തം തുളുമ്പുന്ന, സാഹിത്യരസം കലർന്ന സംഭാഷണം.

കൃത്യനിഷ്ഠയും അദ്ധ്വാനശീലവും സത്യസന്ധതയുമാണ് ഏതൊരു ജോലിക്കാരന്റെയും നിത്യമുദ്രാവാക്യങ്ങളെന്നും ഗവൺമെൻറിൽ നിന്നുള്ള ശമ്പളമല്ലാതെ

എസ്. കെ. പൊററെക്കാട്ട്

വേറെ ഏതു വഴിക്കായാലും; ഏതു സന്ദർഭത്തിലായാലും ആരിൽനിന്നും പണമോ മറ്റു തരത്തിലുള്ള എന്തെങ്കിലും ഔദാര്യമോ ആനുകൂല്യമോ പറ്റുന്നതു് തൊഴിൽപരമായും ധാർമ്മികമായും തെറ്റും കുറ്റവുമാണെന്നും മറ്റും അദ്ദേഹം സൂചിപ്പിക്കയുണ്ടായി. വാസ്തവം പറഞ്ഞാൽ, ജോലിയിൽ പ്രവേശിച്ച ആദ്യദിവസം തന്നെ ഞാൻ ഹെഡ്ക്ലാക്ക് ഗോവിന്ദൻ നായരുടെ ഒരു വിനീതശിഷ്യനായിക്കഴിഞ്ഞിരുന്നു. അങ്ങനെ ആരംഭം മുതൽക്കേ എന്റെ ഒരുതരം ആരാധനാഭാവത്തിലുള്ള ആദരവു പിടിച്ചുപറ്റിയ മാന്യവ്യക്തി ഹെഡ്ക്ലാക്ക് ഗോവിന്ദൻനായരെയാണു് പത്മനാഭമേനോൻ കഴുകൻ എന്നു വിളിക്കുന്നതു്.

ഗോവിന്ദൻനായരെ കഴുകനുമായി ബന്ധപ്പെടുത്തി എന്തെങ്കിലും പറയാമെങ്കിൽ അതു് അദ്ദേഹത്തിന്റെ അല്പം നീണ്ടു് അറ്റം വളഞ്ഞ മൂക്കു് ഒന്നുമാത്രമാണു്. എന്തോ പൂർവ്വവിദ്വേഷം വച്ചുകൊണ്ടായിരിക്കും പത്മനാഭമേനോൻ ഹെഡ്ക്ലാക്ക് ഗോവിന്ദൻനായരെ കഴുകൻ എന്നു വിളിച്ചതു്. ഞാൻ കളക്ടറേറ്റിൽ ജോലിക്കു ചേർന്നിട്ടു് രണ്ടുമാസമേയായിരുന്നുള്ളു. പിന്നെ കുറച്ചു കാലംകൊണ്ടു് പലരിൽനിന്നും കേട്ടറിഞ്ഞ ഗോവിന്ദൻനായരുടെ ജീവിതകഥാംശങ്ങൾ കൂട്ടിച്ചേർത്തുനോക്കിയപ്പോൾ വാസ്തവം പറയട്ടെ, എനിക്കു് അദ്ദേഹത്തോടുള്ള ആദരവു് വർദ്ധിക്കുകയാണുണ്ടായതു്. സദാചാരത്തിന്റെ പേരിൽ സമുദായം മരണശിക്ഷയ്ക്കു തുല്യമായ ശിക്ഷകൾ വിധിച്ചവരെ രക്ഷിക്കാൻ വീറോടെ ഒറ്റയ്ക്കു മുമ്പോട്ടുവന്ന ഒരു പുതുവിപ്ലവകാരിയെയാണു് ഞാൻ ഹെഡ്ക്ലാർക്ക് ഗോവിന്ദൻനായരിൽ ദർശിച്ചിരുന്നതു്.

നഗരത്തിൽനിന്നും പതിരുപത്തുമൈൽ കിഴക്കു് ഒരു ഉൾനാട്ടിലെ പഴയ പ്രസിദ്ധമായൊരു തറവാട്ടിലെ അംഗമായിരുന്നു ഗോവിന്ദൻനായർ. അമ്മാമൻ സ്ഥലത്തെ അധികാരിയായിരുന്നു. അച്ഛൻ പഴയൊരു ജന്മിയും. അപ്രദേശത്തെ ആദ്യത്തെ ബി. എ. ക്കാരനായിരുന്നു ഗോവിന്ദൻനായർ. നഗരത്തിൽ താമസിച്ചുകൊണ്ടാണു് കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കിയതു്. ഡിഗ്രിയെടുത്തതിന്നടുത്തുതന്നെ ഗവണ്മെന്റു ജോലി കരസ്ഥമാക്കുകയും ചെയ്തു. എന്നാൽ എന്തുകാരണംകൊണ്ടോ ഗോവിന്ദൻ നായർ തറവാട്ടിൽനിന്നു ഭാഗം വാങ്ങിപ്പിരിഞ്ഞു് നഗരത്തിൽ സ്ഥിരതാമസമാക്കുകയാണു ചെയ്തതു്. അച്ഛന്റെവക സമ്പാദ്യമൊന്നുമുണ്ടായിരുന്നില്ല. മദ്യപാനത്തിലും സ്ത്രീവിഷയത്തിലും മുഴുകി കടത്തിൽ കുളിച്ച വാതരോഗത്തിൽ വീണുകൊണ്ടായിരുന്നു അച്ഛന്റെ മരണം. ആറുമാസം കഴിഞ്ഞു് അമ്മയും അച്ഛനെ പിന്തുടർന്നു. ഗോവിന്ദൻനായർക്കു് ഉടപ്പിറപ്പുകളാരുമുണ്ടായിരുന്നില്ല. അപ്പോഴാണു് ഗോവിന്ദൻനായരുടെ വിവാഹം നടന്നതു്. വലിയൊരു തറവാട്ടിലെ പ്രജയായിരുന്നു വധു. ഒരു കുറ്റംമാത്രം. പെണ്ണു പിഴച്ചവളാണു്. ഭർത്താവില്ലാതെ ഗർഭിണിയായിപ്പോയി. കഥാനായകൻ ഗോവിന്ദൻ നായരോ, വേറെ വല്ലവരുമോ എന്നു് ആർക്കും നിശ്ചയമില്ല. ഏതായാലും ഗോവിന്ദൻനായർ ആ അപരാധത്തെയും ആ കുലീനയുവതിയെയും ഏറ്റെടുത്തു. ധനംമോഹിച്ചല്ല ഗോവിന്ദൻനായർ ഗർഭിണിയായ വധുവിനെ സ്വീകരിച്ചതെന്നു് ഏവർക്കും അറിയാമായിരുന്നു. ക്ഷയിച്ചു പാപ്പരായ പഴയൊരു തറവാട്ടിലെ കറുത്തു് അഴകുകുറഞ്ഞ ഒരിരുപത്തേഴുകാരിയായിരുന്നു നായിക.

അതൊരു ത്യാഗത്തിന്റെ കഥയായി ഗോവിന്ദൻനായരുടെ അനുകൂലികൾ വ്യാഖ്യാനിച്ചു. യാഥാസ്ഥിതികവർഗ്ഗം ആദ്യം പിറുപിറുത്തുവെങ്കിലും പിന്നെ മൗനം കൈക്കൊള്ളുകയാണു് ചെയ്തതു്. കാരണം, വിവാഹബന്ധം രണ്ടു പഴയ ജന്മിത്തറവാടുകൾ തമ്മിലായിരുന്നു. (ഒരു തറവാടിന്റെ മാനം രക്ഷിക്കപ്പെട്ടതും ആശ്വാസകരമായിരുന്നു.) മറ്റുപ്രകാരത്തിലായിരുന്നുവെങ്കിൽ അവർ പ്രതിഷേധിച്ചു ബഹളംകൂട്ടിയേനേ.

വിവാഹം നടന്നതിന്റെ മൂന്നാം മാസം അമ്മാളുക്കുട്ടിഅമ്മ പ്രസവിച്ചു; ഗോവിന്ദൻനായരെപ്പോലെ തന്നെ വെളുത്തു് അഴകുള്ള ഒരാൺ കുഞ്ഞിനെ.

സംശയത്തിന്റെ ബലത്തിൽ പൊതുജനം ഗോവിന്ദൻനായരെ വെറുതെവിട്ടു.

ചങ്ങാതിമാരുമായുള്ള കൂട്ടുകെട്ടും സെറ്റും ഇഷ്ടപ്പെടാത്ത ഒരു പ്രത്യേക സ്വഭാവക്കാരനായിരുന്നു ഗോവിന്ദൻനായർ. മദ്യപാനമില്ല. പുകവലിയില്ല, പുറംപോക്കുകളില്ല. പുസ്തകങ്ങളായിരുന്നു അദ്ദേഹത്തിന്റെ സുഹൃത്തുക്കളും തത്ത്വോപദേശകരും മാർഗ്ഗദർശികളും. ഗോവിന്ദൻനായരുടെ ഹോം ലൈബ്രറി നഗരത്തിൽ പ്രസിദ്ധമായിരുന്നു. പുസ്തകം ഇരവുവാങ്ങാനുദ്ദേശിക്കുന്നവരേ, ഇതിലേ, ഇതിലേ, എന്നു വർണ്ണലിപികളിൽ എഴുതി പുറത്തേക്കു ചൂണ്ടിക്കൊണ്ടുള്ള കൈയുടെ ചിത്രവും വരച്ചുവച്ച ഒരു ബോർഡു് ഹോം ലൈബ്രറിയുടെ ചുവരിൽ പതിച്ചുവച്ചിട്ടുണ്ടായിരുന്നു.

ഗോവിന്ദൻനായരുടെ വേറൊരു ഹോബി പൂന്തോട്ടം വളർത്തലായിരുന്നു. വിശേഷിച്ചും റോസാച്ചെടികൾ. ലോകത്തിൽ അറിയപ്പെടുന്ന, മിക്കവാറും എല്ലാ ജാതി റോസ് ചെടികളും ഗോവിന്ദൻ നായരുടെ അതിരമ്യമായ ആരാമത്തിൽ നട്ടുപിടിപ്പിച്ചിട്ടുണ്ടായിരുന്നു.

പൂച്ചെടികൾ വളർത്തുന്നതിൽ കേന്ദ്രീകരിക്കുന്ന ശ്രദ്ധയും സ്നേഹവും കുടുംബം പുലർത്തുന്നതിലും അദ്ദേഹം പ്രകടിപ്പിച്ചിരുന്നു.

അമ്മാളുക്കുട്ടിഅമ്മ ഒരാൺകുഞ്ഞിനെ കൂടി പ്രസവിച്ചു.

അങ്ങനെ പുസ്തകസംഭരണവും പൂന്തോട്ടം വളർത്തലും കുടുംബപരിലാളനങ്ങളുമായി ഗോവിന്ദൻനായർ ആദർശസുന്ദരമായ—അസൂയാർഹമായ—ഒരു ജീവിതം നയിച്ചുവന്നു. ആപ്പീസിലും അദ്ദേഹം ഒരു മാതൃകാ ഉദ്യോഗസ്ഥനായിരുന്നു. ഏതു് കാര്യത്തിലും വളരെ കണിശക്കാരൻ. കീഴ്ജീവനക്കാർ ഒരേസമയത്തു് അദ്ദേഹത്തെ ഭയപ്പെടുകയും ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തു.

''നിത്യജോലി ചെയ്തുതീർത്ത സംതൃപ്തിക്കു തുല്യമായൊരു മനസ്സുഖം വേറെയില്ല'' എന്ന ഒരു ഗുണവാക്യം റോസാപ്പൂവിന്റെ വർണ്ണചിത്രത്തോടൊപ്പം ആലേഖനം ചെയ്ത ഒരു ബോർഡ് എല്ലാ ക്ലാർക്കുമാരുടെയും മേശപ്പുറത്തു് പ്രദർശിപ്പിച്ചിരുന്നു.

അമ്മാളുക്കുട്ടിഅമ്മയ്ക്കു് രണ്ടാമത്തെ കുഞ്ഞുപിറന്നു് ഒരുകൊല്ലം കഴിഞ്ഞപ്പോഴാണു് തീരെ അവിചാരിതമായ ആ സംഭവം നടന്നതു്; ഗോവിന്ദൻനായർ ഒരു വിവാഹംകൂടി കഴിച്ചു. അവിവാഹിതയായി ഗർഭം ധരിച്ച ഒരിരുപത്തഞ്ചുകാരിയായിരുന്നു പുതിയ ഭാര്യ. അവൾ വലിയൊരു തറവാട്ടിലെ അഭ്യസ്തവിദ്യയും സാമാന്യം സുന്ദരിയുമായ ഏക പെൺസന്താനമായിരുന്നു. ഗർഭിണിയായിത്തീർന്നപ്പോൾ അവൾ അപമാനഭീതിയോടെ ആത്മഹത്യ ചെയ്യാൻ തീരുമാനിച്ചു വിഷം കുടിച്ചു. വീട്ടുകാർ ഉടൻ അറിഞ്ഞു് അപകടനിലയിലെത്തുന്നതിനു മുൻപുതന്നെ ആശുപത്രിയിലെത്തിച്ചു. അവൾ മരണത്തിൽനിന്നും രക്ഷപ്പെട്ടു. എന്നാൽ ആ വാർത്ത നാടുമുഴുവൻ പ്രചരിച്ചു. ആത്മഹത്യ പൂർത്തിയാക്കിയേ അടങ്ങൂ എന്ന മട്ടിലായിരുന്നു പിന്നെ സരോജിനിയുടെ പെരുമാറ്റം. ആ ഘട്ടത്തിലാണു് ഗോവിന്ദൻ നായർ തന്റെ സേവനം കാഴ്ചവച്ചതു്. അവളെ വിവാഹം കഴിക്കാൻ സന്നദ്ധത കാട്ടിയതു്, ആദ്യഭാര്യ അമ്മാളുക്കുട്ടിഅമ്മയുടെ സമ്മതത്തോടുകൂടിത്തന്നെ.

ഈ വാർത്ത പുറത്തായപ്പോൾ നാട്ടുകാർ രണ്ടുചേരിയായി മാറി. ഒരു കൂട്ടർ ഗോവിന്ദൻ നായരെ നീചനെന്നും സ്ഥിരം പരഗർഭം താങ്ങിയെന്നും മറ്റും അധിക്ഷേപിച്ചു. മറ്റൊരു കൂട്ടർ അദ്ദേഹത്തിന്റെ ത്യാഗമനോഭാവത്തെയും ആതുരസേവനത്തെയും പുകഴ്ത്തി. സമുദായം വച്ചുപുലർത്തിവരുന്ന ചില വിശ്വാസങ്ങളെ പരസ്യമായി എതിർക്കാൻ മുന്നോട്ടുവന്ന ഒരു വിപ്ലവകാരി. തറവാട്ടുമഹിമയും ഉദ്യോഗവലിപ്പവുമുള്ള ഒരു പുരുഷകേസരിയാണു് പരസ്യമായി ഈ യജ്ഞത്തിനു സന്നദ്ധനായിരിക്കുന്നതു്. അതിനും പുറമേ ഒരു പെൺകുട്ടിയുടെ ജീവൻ രക്ഷിക്കുകൂടി ചെയ്തു. കാലഹരണപ്പെട്ട പഴഞ്ചൻ സാമുദായികാചാരങ്ങളെ ചവിട്ടിമെതിച്ച ആദർശ പുരുഷൻ ഹെഡ്ക്ലാർക്ക് ഗോവിന്ദൻ നായർ സിന്ദാബാദ്!

യാഥാസ്ഥിതികപക്ഷം ഇത്തവണ മാപ്പുകൊടുത്തില്ല. പുലഭ്യം, ശകാരം പൊരിഞ്ഞു. തറവാടിത്തവും ഉളുപ്പും മാനവും കളഞ്ഞുകുളിച്ച എരപ്പൻ. അന്യന്റെ എച്ചിൽ പെറുക്കിത്തിന്നുന്ന പറയൻ നായ. ശവം തിന്നുന്ന കഴുകൻ.

(അന്നുമുതൽക്കാണത്രെ, ഗോവിന്ദൻനായർക്കു് കഴുകൻ എന്ന ടൈറ്റിൽ കിട്ടിയതു്.)

ഗോവിന്ദൻ നായർ കൂട്ടാക്കിയില്ല. തന്റെ തറവാടിത്തത്തിനും ഔദ്യോഗിക പദവിക്കും ഒന്നും പറ്റിയിട്ടില്ല എന്ന മട്ടിൽ അദ്ദേഹം പെരുമാറി. തന്റെ ലൈബ്രറിയും, പൂങ്കാവനവും, പത്നിമാരും, കുമാരന്മാരുമായി അദ്ദേഹം ദർബാർ നടത്തി.

ആളുകൾക്കു് ഏറ്റവും അദ്ഭുതകരമായിത്തോന്നിയതു് ഗോവിന്ദൻനായരുടെ ആദ്യത്തെ ഭാര്യയായ അമ്മാളുക്കുട്ടിഅമ്മയും രണ്ടാമത്തെ ഭാര്യയായ സരോജിനിയും തമ്മിലുള്ള ഐക്യവും അടുപ്പവും സ്നേഹവുമായിരുന്നു. ഒരുപക്ഷേ, ഇരുവരും മുമ്പു് സമദുഃഖിതാവസ്ഥയിൽപ്പെട്ടിരുന്നവരായതുകൊണ്ടാവാം.

സരോജിനിഅമ്മ പ്രസവിച്ചതു് ഒരു ചാവുപിള്ളയായിരുന്നു. അമ്മ കഴിച്ച വിഷം ഫലിച്ചതു് കുഞ്ഞിന്റെ കരളിലായിരുന്നു.

ഗോവിന്ദൻനായർ ആ നഷ്ടം സഹിച്ചുവെന്നു പറഞ്ഞു് ചിലർ പരിഹസിച്ചു. നഷ്ടം നികത്തിക്കൊള്ളാമെന്നു് ഗോവിന്ദൻനായരും തിരിച്ചടിച്ചു.

ഒരുകൊല്ലം കഴിഞ്ഞപ്പോൾ ആ വീട്ടിൽ ഏതാണ്ടു് ഒരേ കാലത്തു് രണ്ടു പ്രസവം നടന്നു. സരോജിനിഅമ്മ ഒരു പെൺകുട്ടിയെ പ്രസവിച്ചു. അമ്മാളുക്കുട്ടിഅമ്മ വീണ്ടും ഒരാൺകുഞ്ഞിനെയും.

ഗോവിന്ദൻനായരുടെ കുടുംബജീവിതം പലരിലും അസൂയയുളവാക്കിയിരുന്നു. രണ്ടു ഭാര്യമാരെയും അവർ പ്രസവിച്ച കുഞ്ഞുങ്ങളെയും അദ്ദേഹം തുല്യനിലയിൽ സ്നേഹിച്ചു. അവരുടെ ആനന്ദത്തിനും ആഡംബരങ്ങൾക്കും അഭിലാഷങ്ങൾക്കും അദ്ദേഹം ലോഭമില്ലാതെ പണം ചെലവഴിച്ചു. എല്ലാ ഞായറാഴ്ചസ്സായാഹ്നങ്ങളിലും അദ്ദേഹം ഭാര്യമാരെയും കുട്ടികളെയും ബീച്ചിൽ കൂട്ടിക്കൊണ്ടുപോകും. ഭാര്യമാർ രണ്ടുപേരും ഒരേ പാറ്റേണിലും കളറിലുമുള്ള സാരികൾ ഉടുത്തിരിക്കും. കുഞ്ഞുങ്ങൾക്കു് ഒരേതരം കുപ്പായങ്ങൾ. തിയേറ്ററുകളിൽ പുതിയ പടം ഇറങ്ങിയാൽ സീറ്റുകൾ റിസർവ്വ്ചെയ്തു് ആദ്യമായി എത്തുന്നതു് ഗോവിന്ദൻനായർ ആൻഡ് ഫാമിലിയായിരിക്കും. കടപ്പുറത്തായാലും സിനിമാശാലകളിലായാലും ഗോവിന്ദൻനായർ ആൻഡ് ഫാമിലിയും ഒരു പ്രദർശനംതന്നെയായിരുന്നു. ആളുകളുടെ സംസാരവിഷയമായിരുന്നു. എന്തൊരു അന്തസ്സുള്ള സന്തുഷ്ട കുടുംബം!

വർഷത്തിൽ രണ്ടു പ്രാവശ്യം ഗോവിന്ദൻ നായർ ആൻഡ് ഫാമിലി ഏതെങ്കിലും സുഖവാസ കേന്ദ്രങ്ങളിൽ പോയി ഒരാഴ്ചക്കാലം ഉല്ലാസമായി ചെലവഴിക്കും.

ഇത്രയും സന്തുഷ്ടമായ ഒരു കുടുംബം മറ്റെവിടെക്കാണും? ആദ്യകാലത്തെ എതിരാളികൾപോലും പടം മടക്കി.

സരോജിനിഅമ്മയുടെ മൂന്നാമത്തെ പ്രസവം ഇരട്ടപ്പെൺകുഞ്ഞുങ്ങളായിരുന്നു. അങ്ങനെ സന്താനങ്ങളുടെ എണ്ണത്തിലും ഭാര്യമാർ തുല്യതപാലിച്ചു.

ശത്രുക്കളിൽ ചിലർ അപ്പോഴും പതുങ്ങിനിന്നിരുന്നു. ഗോവിന്ദൻ നായർ കഴുകനെപ്പോലെ അനാഥഗർഭം കാത്തിരിക്കുകയാണെന്നും അവസരം കിട്ടിയാൽ വീണ്ടും വയറ്റിലുള്ള പെണ്ണിനെ വിവാഹത്തിനുതരപ്പെടുത്തുമെന്നും അവർ പ്രചാരവേല നടത്തി. എന്നാൽ അങ്ങനെയൊന്നും സംഭവിച്ചില്ല. രണ്ടു ഭാര്യമാരും അരഡസൻ കുട്ടികളുമടങ്ങിയ ഗോവിന്ദൻ നായരുടെ കുടുംബം അങ്ങനെതന്നെ നിലനിന്നു.

കഴുകൻ ഗോവിന്ദൻനായരുടെ മരണം പെട്ടെന്നാണു സംഭവിച്ചതു്. ഹാർട്ട് അറ്റാക്ക്. രാവിലെ എഴുന്നേറ്റു് ദിനചര്യകളൊക്കെ കഴിച്ചു് ഭാര്യമാരെയും കുട്ടികളെയും ഒപ്പമിരുത്തി ബ്രേക്ക് ഫാസ്റ്റും കഴിച്ചു കൈകഴുകാൻ കുളിമുറിയിലേക്കു കടന്നതാണു്. അവിടെ വീണു് ഉടൻ മൃതിയടഞ്ഞു.

തറവാട്ടിലെ ഭാഗം പിരിഞ്ഞുപോന്നതിനാലും മറ്റു പല കാരണങ്ങളാലും നാട്ടിൻപുറത്തെ കുടുംബാംഗങ്ങൾ ഗോവിന്ദൻനായരെ പുറംതള്ളിയിരുന്നു. അതിനാൽ സഹായത്തിനു് ആപ്പീസിലെ ജീവനക്കാരും അയൽപക്കക്കാരും സുഹൃത്തുക്കളും സംഘടിക്കേണ്ടിവന്നു.

ഗോവിന്ദൻ നായരുടെ മരണത്തിൽ അമ്മാളുക്കുട്ടിഅമ്മയെക്കാളും സരോജിനിഅമ്മയെക്കാളും ഉച്ചത്തിൽ നിലവിളിച്ചു ശോകം പ്രകടിപ്പിച്ചതു് വീട്ടിലെ കൃഷ്ണൻകുട്ടിനായരായിരുന്നു. മുമ്പു് അല്പം കഥകളിയും കളരിപ്പയറ്റും പരിശീലിച്ച കോമളനും ദൃഢകായനുമായ കൃഷ്ണൻകുട്ടിനായർ ഗോവിന്ദൻനായരുടെ ആദ്യവിവാഹകാലം മുതൽക്കേ അവിടെ അരിവയ്പുകാരനായും പരിചാരകനായും കാര്യസ്ഥനായും കഴിഞ്ഞുവരികയായിരുന്നു.

അയൽപക്കക്കാരും സുഹൃത്തുക്കളും ഗോവിന്ദൻനായരുടെ ശവദാഹത്തിനു് സഹായിക്കാൻ സന്നദ്ധരായെത്തി. ശവം കുളിപ്പിക്കാൻ എടുത്തുകിടത്തിയപ്പോഴാണു് ആ മഹാരഹസ്യം പുറത്തായതു്: കഴുകൻ ഗോവിന്ദൻ നായർ ജന്മനാ ഷണ്ഡൻ!

## കഥ (രണ്ടു്)

ഗോമടേശ്വരന്റെ കൂറ്റൻ പ്രതിമയും കണ്ടു് കാർക്കലിൽനിന്നു സോമേശ്വരത്തേക്കുള്ള ബസ്സിൽ കയറിയിരിക്കയാണു് വിജയൻ. കാർക്കൽ ഗ്രാമത്തിൽ വയലുകൾക്കു നടുവിലെ ഒരു പാറക്കുന്നിന്റെ നെറുകയിൽ ആ കൂറ്റൻ കരിങ്കൽ വിഗ്രഹം ജൈനധർമ്മത്തിന്റെ പാവനചിഹ്നമായിട്ടാണു് പണിചെയ്തു വച്ചിരുന്നതു്. എന്നാൽ, ഇന്നു് അതു് കേവലം ഒരു കാഴ്ചവസ്തുവായിത്തീർന്നിരിക്കുന്നു. കാലംമാറി. ജനങ്ങളുടെ ചിന്തകൾക്കും വിശ്വാസങ്ങൾക്കും വൈകാരിക പ്രതികരണങ്ങൾക്കും വല്ലാത്ത പരിവർത്തനം വന്നിരിക്കുന്നു. വിജയൻ അങ്ങനെ ഓരോന്നു ചിന്തിച്ചുകൊണ്ടിരിക്കേ ബസ്സിൽ ആളുകൾ നിറഞ്ഞുകൊണ്ടിരുന്നു. യാത്രക്കാർ നിറഞ്ഞുകവിഞ്ഞു തൂങ്ങി നിൽക്കാൻതുടങ്ങി എന്ന നിലയിലെത്തിയപ്പോഴാണു് ബസ് മെല്ലെ ഒന്നു ഞരങ്ങി, നിരങ്ങി നീങ്ങിയതു്. അപ്പോൾ വിജയന്റെ ചിന്ത മാധവൻ നമ്പ്യാരെക്കുറിച്ചായിരുന്നു. തന്റെകൂടെ സിംഗപ്പൂരിൽ വളരെക്കാലം ജോലിയെടുത്തു് പിന്നെ റിട്ടയർചെയ്ത പി. സി. എം. നമ്പ്യാർ—മാധവൻ നമ്പ്യാർ—ജീവിത സമ്പാദ്യവുമായി തലശ്ശേരിയിൽ വന്നു് പിന്നെ വടക്കൻ കർണ്ണാടകത്തിലെ സോമേശ്വരം എന്ന സ്ഥലത്തു് ഒരു എസ്റ്റേറ്റ് വിലയ്ക്കെടുത്തു് ഒരു ബംഗ്ലാവും പണിയിച്ചു കൂടിയിരിക്കയാണു്. തനിക്കു് അങ്ങനെ ചെയ്യാൻ തോന്നാതിരുന്നതു്, എന്തുകൊണ്ടാണെന്നു് വിജയൻ അദ്ഭുതപ്പെട്ടു. താനും ഗവണ്മെന്റ് സർവീസിൽനിന്നു് റിട്ടയർചെയ്തു. എന്നാൽ കേരളത്തിലേക്കു മടങ്ങാതെ സിംഗപ്പൂർ പൗരത്വം സ്വീകരിച്ചു് അവിടെത്തന്നെ കൂടിയിരിക്കയാണു്. കുബേരനായൊരു ചീനന്റെ എക്സ്പോർട്ട്ബിസിനസ്സിൽ പാർട്ണറായിട്ടു്.

വിജയൻ സ്വദേശംവിട്ടു് മലയായിലേക്കു പോയിട്ടു് നാല്പതുകൊല്ലം തികഞ്ഞു. അതിനിടെ ഒരിക്കൽമാത്രം ഇന്ത്യയിൽ വന്നുപോയിട്ടുണ്ടു്. വിജയനു് ഇപ്പോൾ നാട്ടിൽ വേരുകളില്ല. സിംഗപ്പൂരിലും ഒറ്റത്തടിയാണു്—വിവാഹം കഴിച്ചിട്ടില്ല. ഇപ്പോൾ ഇന്ത്യയിൽ വന്നിരിക്കുന്നതു് ഇന്ത്യയിലെ ചില പുണ്യക്ഷേത്രങ്ങളിൽ തീർത്ഥയാത്ര ചെയ്യാനും സത്യസായിബാബയെ ഒന്നു ദർശിക്കാനുമാ

എസ്. കെ. പൊറ്റെക്കാട്ട്

ണ്. സിംഗപ്പൂരിൽനിന്ന് ഏഴുപേരടങ്ങുന്ന ഒരു തീർത്ഥയാത്രാസംഘത്തിന്റെ കൂടെ പ്ലെയിനിൽ റിട്ടേൺ ടിക്കറ്റ് എടുത്തുകൊണ്ടാണു വന്നിരിക്കുന്നത്. പുണ്യക്ഷേത്രദർശനപരിപാടികളും പട്ടണയാത്രയും കഴിഞ്ഞ് മടക്കയാത്രാദിവസം മദ്രാസിൽ എത്തിക്കൊള്ളാമെന്നും പറഞ്ഞ് വിജയൻ കൂട്ടുപിരിഞ്ഞു. ഇനി റിട്ടേൺ ടിക്കറ്റിലെ ഒടുവിലത്തെ അവധിയായ ഡിസംബർ 20-ാം തീയതി മദ്രാസിൽ എത്തണം. അതിനിടയ്ക്ക് പഴയ സിംഗപ്പൂർ സുഹൃത്തായ മാധവൻ നമ്പ്യാരുടെ കൂടെ അയാളുടെ സോമേശ്വരത്തെ എസ്റ്റേറ്റ് ബംഗ്ലാവിൽ രണ്ടുദിവസം താമസിച്ച് മടങ്ങാനാണ് പരിപാടി. മംഗലാപുരത്തുനിന്ന് പുറപ്പെട്ടപ്പോൾ വഴിക്ക് കാർക്കലിലെ സുപ്രസിദ്ധമായ ഗോമടേശ്വരവിഗ്രഹവും ഒന്നു കണ്ടുകളയാമെന്നു കരുതി അവിടെ ഇറങ്ങിയതാണ്.

നമ്പ്യാർ, എസ്റ്റേറ്റിൽ ഉണ്ടാകുമോ? വരുന്ന വിവരമറിയിച്ചുകൊണ്ട് രണ്ടുദിവസം മുമ്പ് താനയച്ച കാർഡ് കിട്ടാതെ പോകുമോ? സോമേശ്വരം, സഹ്യാദ്രിയുടെ കടയ്ക്കലുള്ള ഒരു കാട്ടുഗ്രാമമാണെന്ന് നമ്പ്യാർ ഒരു കത്തിൽ സൂചിപ്പിച്ചതു് വിജയൻ ഓർത്തു.

തെക്കൻ കർണ്ണാടകത്തിലെ തനി ഉൾനാടൻ ഗ്രാമങ്ങളിലൂടെ ബസ് കുതിക്കുകയാണ്. പരിചയമില്ലാത്ത ദേശവും ഭാഷയും. ഗ്രാമീണർ ഇറങ്ങുന്നു, കേറുന്നു. ബസ്സിലെ യാത്രക്കാർ തമ്മിൽത്തമ്മിൽ ഉറക്കെ സംസാരിക്കുന്നു. ഇവർക്കു മെല്ലെ സംഭാഷണം ചെയ്യാൻ വശമില്ലേ?—ഓരോത്തന്റെയും ചങ്കിൽ ഓരോ മിനി ലൗഡ് സ്പീക്കർ ഫിറ്റ്ചെയ്തിട്ടുണ്ടോ എന്നു തോന്നിപ്പോകും.

വഴിയിൽ വിശേഷിച്ചൊന്നും കാണാനില്ല. കേൾക്കുന്നതു് മനസ്സിലാകുന്നുമില്ല. വിജയന്റെ ചിന്ത സിംഗപ്പൂരിലെ തന്റെ ബിസിനസ് കാര്യങ്ങളിലേക്കു തിരിഞ്ഞു. പാർട്ട്ണർ ചീനൻ വിശ്വാസവഞ്ചനചെയ്തില്ലെങ്കിലും തന്റെ അസാന്നിദ്ധ്യം കാരണം, കാര്യങ്ങൾ നടത്തിക്കൊണ്ടുപോകാൻ അവൻ നന്നേ വിഷമിക്കുന്നുണ്ടാവണം. അതുകൊണ്ടാണ് Start immediately എന്നൊരു കേബിൾ കോയമ്പത്തൂർക്ക് അയച്ചതു്.

മനസ്സ് മുഴുവൻ സിംഗപ്പൂരിലായിരുന്നതുകൊണ്ട് ബസ് സോമേശ്വരത്തു് എത്തിയതു് അറിഞ്ഞില്ല. ഗ്രാമത്തിന്റെ ഒരൊഴിഞ്ഞ കോണിൽ പഴയൊരു ക്ഷേത്രത്തിന്റെ മുറ്റത്തു് ബസ് യാത്രയവസാനിപ്പിച്ചു.

വിജയൻ ബസ്സ്റ്റാൻഡിലെ ബ്രാഹ്മണഹോട്ടലിൽക്കയറി ഒരു കാപ്പികുടിച്ചു. ഹോട്ടൽക്കാരൻ പോറ്റിയോട് നമ്പ്യാരുടെ എസ്റ്റേറ്റിനെക്കുറിച്ച് അന്വേഷിച്ചു. അധികം ദൂരെയല്ല. അങ്ങോട്ടുവഴി കാണിക്കാൻ പോറ്റി ഒരു പയ്യനെക്കൂടെ അയച്ചുകൊടുത്തു.

എസ്റ്റേറ്റിന്റെ ഗേറ്റ് കടന്നു ബംഗ്ലാവിന്റെ മുറ്റത്തെത്തിയപ്പോൾ എട്ടൊമ്പതു വയസ്സായൊരു പെൺകുട്ടിയുടെ കൈയുംപിടിച്ചുകൊണ്ട് വെളുത്തു് തെല്ലൊന്നു കിളരംകൂടിയ മെലിഞ്ഞ മദ്ധ്യവയസ്കയെന്നു തോന്നിക്കുന്ന ഒരു സ്ത്രീ എതിരെ വരുന്നുണ്ടായിരുന്നു.

വിജയൻ ആ സ്ത്രീയുടെ മുഖത്തേക്ക് ഒന്നു നോക്കി. ഇരുവരുടെയും മിഴികൾ ഇടഞ്ഞു—ഒരു നിമിഷത്തേക്ക്. അവൾ കടന്നുപോയി. വിജയൻ തിരിഞ്ഞുനോക്കി. അവളും മുഖം തിരിച്ചു നോക്കുന്നുണ്ടായിരുന്നു.

ആ മിഴികൾ!

വിജയന്റെ മിഴികളിൽ—മനസ്സിൽ മസ്തിഷ്കത്തിൽ—എന്തോ ചുഴന്നുകളിച്ചു.

Malayan Airways എന്ന കടുംനീല ലിപികൾ വിലസുന്ന മഞ്ഞനിറമുള്ള എയർ ബാഗും പുറകിൽ തൂക്കിയിട്ടു വരുന്ന സ്യൂട്ട്ധാരിയായ പഴയ സിംഗപ്പൂർ സുഹൃത്തിനെ ബംഗ്ലാവിന്റെ വ്രാന്തയിൽനിന്നു നമ്പ്യാർ കണ്ടറിഞ്ഞു കഴിഞ്ഞിരുന്നു.

“തുവാൻ വിജയൻ!”—നമ്പ്യാർ ഉറക്കെ അഭിവാദ്യം ചെയ്തു.

കസേരയിൽനിന്നെഴുന്നേൽക്കാതെ നമ്പ്യാർ വിജയന്റെ നേർക്കു കൈ നീട്ടി. അപ്പോഴാണ് വിജയൻ നോക്കിയതു്. നമ്പ്യാരുടെ വലതുകാൽ പ്ലാസ്റ്ററിൽ പൊതിഞ്ഞുകെട്ടിവച്ചിരിക്കയാണ്.

“കവാൻ, കാക്കി ആപ്പാ സുഡാ കിണ്ണാ?” വിജയൻ മലായ് ഭാഷയിൽ ചോദിച്ചു.

“സായാ സുഡാ ജാതോ”—നമ്പ്യാർ ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു. പിന്നെ വിസ്തരിച്ചു: “കഷ്ടകാലം—ഹണ്ടിങ്ങിന് പോയിട്ട് കിട്ടിയതാണ്. ഇരുട്ടിൽ ഒരു പാറയിടുക്കിൽ ഉരുണ്ടുവീണു. കാലിന്റെ എല്ലുപൊട്ടി. രണ്ടാഴ്ചയായി കെട്ടുംകെട്ടി ഇരിക്കുന്നു.”

“മാൻ ഹണ്ടിങ്ങിനു പോയിട്ടോ, അല്ല വുമൺ ഹണ്ടിങ്ങിനു പോയിട്ടോ?” നമ്പ്യാരുടെ മലയൻ ജീവിതരഹസ്യങ്ങൾ എല്ലാമറിയാമായിരുന്ന വിജയൻ ഒരു കുസൃതിച്ചിരിയോടെ ചോദിച്ചു.

നമ്പ്യാർ ഒരു പൊള്ളച്ചിരിചിരിച്ചു.

“എടോ, അതെല്ലാം അന്തക്കാലം—ഇപ്പോൾ ഇവിടെ ഞാൻ മര്യാദക്കാരനായിട്ടാണ് ജീവിക്കുന്നതു്. അതുപോട്ടെ. എന്തെടോ, നീ വരുന്നവിവരത്തിന് ഒരു കാർഡയച്ചുകൂടായിരുന്നോ?”

“ഞാൻ രണ്ടു ദിവസം മുമ്പ് ഇവിടെ വരുന്ന വിവരം അറിയിച്ചുകൊണ്ട് ഒരു കത്തയച്ചിരുന്നു, കിട്ടിയില്ലേ?”

“ഇതു കാട്ടുപ്രദേശമാണെന്ന് അറിഞ്ഞുകൂടേ? ഇവിടത്തെ കലണ്ടറുകളിൽ ദിവസക്കള്ളിയിൽ മാസങ്ങളാണ്. ഒക്ടോബർ 15-ന് കഴിഞ്ഞ എന്റെ ബെർത്ത് ഡേയ്ക്ക് ഒരു ഫ്രണ്ട് അയച്ച ഗ്രീറ്റിങ് കാർഡ് ഇതാ ഇന്നലെ ഡിസംബർ 15-നാണ് ഇവിടെ എനിക്കു കിട്ടിയതു്.

ഇരുവരും ചിരിച്ചു.

ഒരു കാര്യം അറിയാനുള്ള തിടുക്കം വിജയൻ ഉള്ളിൽ ഒതുക്കിപ്പിടിച്ചിരിക്കയായിരുന്നു. നയത്തിൽ ചോദിച്ചു:

“ഇപ്പോൾ ഇവിടെനിന്ന് ഇറങ്ങിപ്പോയ ആ സ്ത്രീ, നമ്പ്യാരുടെ—”

“ഓ, അവൾ എന്റെ ആരുമല്ല. മംഗലാപുരത്തെ കോൺവെന്റ് ഹൈസ്കൂളിലെ ടീച്ചറാണ്. എന്റെ മകൾ മിനിയുടെ അദ്ധ്യാപിക.”

“അവരുടെ പേരു്?”

“നീ ഇതൊക്കെ എന്തിനാണന്വേഷിക്കുന്നതു്? (നമ്പ്യാർ വീണ്ടും ആ പൊള്ളച്ചിരി ചിരിച്ചു.) ശരി, പറഞ്ഞുതരാം. അവളുടെ പേരു് മിസ് മറ്റിൽഡാ—ഓ, അവൾ നിങ്ങളുടെ നാട്ടുകാരിയാണ്, കോഴിക്കോട്ടുകാരി.”

“കൂടെക്കണ്ടതു് മകളായിരിക്കും?”

“അവൾ മിസ്സാണെന്നു പറഞ്ഞതു കേട്ടില്ലേ—ആ കുട്ടി അവളുടെ ദത്തുപുത്രിയാണ്. ഒരനാഥാലയത്തിൽനിന്ന് അവൾ ദത്തെടുത്ത കുഞ്ഞ്.”

പിന്നെ അല്പം നിറുത്തി തലയാട്ടിക്കൊണ്ട് നമ്പ്യാർ തുടർന്നു:

“നിന്റെ ചോദ്യങ്ങളുടെ ഉദ്ദേശ്യം എനിക്കു മനസ്സിലായി. ഞാൻ പറഞ്ഞില്ലേ—അതെല്ലാം മലയായിലായിരുന്ന കാലത്തു്—ഇപ്പോൾ ഇവിടെ വൈഫിന്റെ മേൽനോട്ടമുണ്ട്. നിർഭാഗ്യവശാൽ ജാനകി ഇപ്പോൾ ഇവിടെയില്ല. ഇന്നലെ അവൾ തലശ്ശേരിക്കു പോയി.”

വിജയൻ പിന്നെയും എന്തോ ആലോചനയിൽ മുഴുകി ദൂരെ നോക്കിക്കൊണ്ടിരുന്നു. വിജയന്റെ സംശയം പിന്നെയും അവശേഷിക്കുന്നു എന്ന് തെറ്റിദ്ധരിച്ചതുകൊണ്ടാവാം നമ്പ്യാർ ഇങ്ങനെ വിശദീകരിച്ചതു്: “മിസ് മറ്റിൽഡയും മകൾ ഷീലയും ആഗുംബെയിലെ സൺസെറ്റ് കാണാൻ പോകുന്ന വഴിക്ക് ഒന്നിവിടെ കയറിയതാണ്. ജാനകി ഇവിടെ ഇല്ലെന്നറിഞ്ഞപ്പോൾ അവർ വേഗം ഇറങ്ങുകയും ചെയ്തു.”

ആഗുംബെ എന്നു കേട്ടപ്പോൾ വിജയന്റെ ഓർമ്മയിൽ എന്തോ പുകഞ്ഞു. മുമ്പെപ്പോഴോ ഏതോ ഇംഗ്ലീഷ് വാരികയിലോ മാസികയിലോ വായിച്ചതാണ്. കർണ്ണാടക സഹ്യാദ്രിയുടെ ഏതോ ശിഖരത്തിന്റെ ചേതോഹരമായ താഴ്വരയും, ഡിസംബർ-ജനുവരി മാസങ്ങളിലെ ആ താഴ്വാരത്തിലെ വർണ്ണോജ്ജ്വലമായ അസ്തമയക്കാഴ്ചയും. പുരിയിലെയും കന്യാകുമാരിയിലെയും സൂര്യോദയക്കാഴ്ചപോലെ ആഗുംബെയിലെ സൂര്യാസ്തമയക്കാഴ്ചയും അതിപ്രസിദ്ധമാണ്.

“ആഗുംബെ ഇവിടെ അടുത്താണോ?” വിജയൻ അലസമട്ടിൽ അന്വേഷിച്ചു.

“ഇവിടെനിന്നു ചുരം കയറിച്ചെല്ലുന്നതു് ആഗുംബെയിലാണ്—പത്തു കിലോമീറ്റർ ചുരം റോഡ്.”

അന്നു രാത്രി നമ്പ്യാരുടെകൂടെ താമസിക്കാമെന്ന് തീരുമാനിച്ചുകൊണ്ടാണ് വിജയൻ പുറപ്പെട്ടിരുന്നതു്. നമ്പ്യാർക്കയച്ച കാർഡിലും അങ്ങനെയാണ് എഴുതിയിരുന്നതു്. പെട്ടെന്ന് തീരുമാനം മാറ്റി. കാർഡ് ഇവിടെ കിട്ടാത്ത നിലയ്ക്ക് നമ്പ്യാർക്ക് സംശയം ജനിക്കാൻ ഇടവരില്ല.

“നമ്പ്യാർ, പഴയൊരു വാക്കുപാലിക്കാൻവേണ്ടി മാത്രമാണ് ഞാൻ ഇവിടെ വന്നിരിക്കുന്നതു്. ഇന്ത്യയിൽ എപ്പോഴെങ്കിലും വരികയാണെങ്കിൽ മാധവൻ നമ്പ്യാരെ ഒന്നു ചെന്നു കാണാതെ സിംഗപ്പൂർക്കു മടങ്ങുകയില്ല എന്ന വാഗ്ദാനം. ആ വാഗ്ദാനം ഞാൻ നിറവേറ്റിക്കഴിഞ്ഞു. എനിക്ക് ഇന്നു രാത്രിതന്നെ മംഗലാപുരത്തെത്തണം, മദ്രാസ് മെയിലിന് കോയമ്പത്തൂരിലേക്കു പോകാൻ. സിംഗപ്പൂരിലേക്കുള്ള ഫ്ളൈറ്റിനു തക്കവണ്ണം മറ്റന്നാൾ മദ്രാസിലും ചെന്നുചേരണം....”

മാധവൻനമ്പ്യാർക്ക് വലിയ നിരാശയുണ്ടായി. വിജയനുമായി രാത്രി മുഴുവനും സൊള്ളി രസിച്ചിരിക്കാമെന്നു കരുതിയതു് വെറുതെയായി.

“എന്നാൽ ഞാൻ നിന്നെ നിർബ്ബന്ധിക്കുന്നില്ല. ഇന്നുതന്നെ പോകണമെന്നുണ്ടെങ്കിൽ ഉടനെ പുറപ്പെടണം. 3 മണിക്ക് മംഗലാപുരത്തേയ്ക്ക് ഒരു ബസ്സുണ്ട്.”

വിജയൻ വേഗം യാത്ര പറഞ്ഞിറങ്ങി.

“എന്റെ കാൽ സ്വാധീനമുണ്ടായിരുന്നെങ്കിൽ നിന്നെ യാത്രയയയ്ക്കാൻ ഞാൻ ബസ് സ്റ്റാൻഡ്‌വരെ വരുമായിരുന്നു.” നമ്പ്യാർ കസേരയിലിരുന്നു വിളിച്ചു പറഞ്ഞു.

“നിന്റെ കാൽ മടങ്ങിയതു് ഇപ്പോൾ എനിക്കൊരനുഗ്രഹമായി”—വിജയൻ മനസ്സിൽ പറഞ്ഞു. തനിയെ ചിരിച്ചുകൊണ്ട് ബദ്ധപ്പെട്ടു നടന്നു.

വിജയൻ സോമേശ്വരം ബസ്സ്റ്റാൻഡിലെത്തിയപ്പോൾ വിളിച്ചുപറയുന്നതു കേട്ടു: “ആഗുംബെ മിനിബസ്, ആഗുംബെ മിനിബസ്.”

സാധാരണ ബസ് ചുരം കയറുകയില്ല. ആറേഴു യാത്രക്കാരെ കൊള്ളുന്ന മിനിബസ്സാണ് മുകളിലേക്കുള്ള വാഹനം. വിജയനെ കാത്തിരിക്കുന്നതുപോലെ ഒഴിഞ്ഞ ഒരു സീറ്റുമായി നിൽക്കുന്നു, മിനിബസ്!

വിജയൻ അതിൽ ചാടിക്കയറി.

ചുറ്റുപാടും, പിന്നെ കയറുംതോറും കീഴെയും വനപ്രകൃതിയുടെ വിസ്മയാവഹരംഗങ്ങൾ കാഴ്ചവച്ചുകൊണ്ടുള്ള ഘാട്ട് റോഡിലൂടെ മുക്കാൽമണിക്കൂർകൊണ്ട് മിനി ബസ് മുകളിലെത്തി. ഘാട്ട് റോഡ് അവസാനിക്കുന്നതിനു കുറച്ചിപ്പുറത്തു് ഒരു തിരിവിലെത്തിയപ്പോൾ സൺസെറ്റ് കാണാൻ വന്ന ടൂറിസ്റ്റാണെന്നു മനസ്സിലാക്കി വിജയനെ നോക്കി, ഡ്രൈവർ ബസ് നിറുത്തി, മുറി ഇംഗ്ലീഷിൽ “സൺസെറ്റ് വ്യൂ—ഗോ ദേർ—സീ സൺസെറ്റ്” എന്നു പറഞ്ഞ്, അടുത്തൊരു മൂലയിലേക്ക് ചൂണ്ടിക്കാട്ടി.

സഹ്യാദ്രിയിൽനിന്നു പടിഞ്ഞാട്ട് തള്ളിനിൽക്കുന്ന ഒരു പീഠസ്ഥലം. അവിടെ ചെറിയൊരു പാർക്ക് സംവിധാനം ചെയ്ത്, കുറെ ബെഞ്ചുകളും ഇട്ടിരിക്കുന്നു. അതാണത്രെ “സൺസെറ്റ് വ്യൂ.”

മണി നാലരയായിട്ടേയുള്ളു. കാഴ്ച കാണാൻ ആളുകൾ വരാറായിട്ടില്ല. പടിഞ്ഞാറേ ചക്രവാളത്തിൽ അസ്തമയച്ചമയങ്ങളുടെ അരങ്ങൊരുങ്ങാൻ ഇനിയും ഒന്നരമണിക്കൂർ കഴിയണം.

വിജയൻ പാർക്കിന്റെ മൂലയിലെ ഒരു ബെഞ്ചിൽ സ്ഥലംപിടിച്ചു.

താഴെ കുന്നുകളും മേടുകളും വനങ്ങളും താഴ്വരകളും വയലുകളും പുൽമൈതാനങ്ങളും ഇടകലർന്നും തമ്മിൽ പുണർന്നും പുലരുന്ന ഒരു മായികലോകം. ആ അധോമണ്ഡലത്തിന്റെ വിസ്തൃതി വിസ്മയാവഹമായിരുന്നു.

ക്രമേണ വിജയന്റെ ചിന്തകൾ വഴിമാറി. സൂര്യാസ്തമയദർശനത്തിനുമാത്രമല്ലല്ലോ ഇവിടെ കേറിവന്നിരിക്കുന്നതു്. ആ നീലമിഴികൾ വിജയന്റെ ഓർമ്മയിൽ വീണ്ടും അലകളും ചുഴികളുമുളവാക്കി. എന്നാൽ അവളെയോ ആ കുട്ടിയെയോ അവിടെയെങ്ങും കണ്ടില്ല.

അവൾ ടി. ബി. യിൽ പോയതായിരിക്കും. സമയമാകുമ്പോൾ വന്നെത്തും.

വിജയന്റെ ചിന്തകൾ നാല്പതുകൊല്ലങ്ങൾക്കപ്പുറത്തെ കാലത്തിന്റെ താഴ്വരയിൽ മേഞ്ഞുതുടങ്ങി.

കോളേജ് പഠിത്തം മതിയാക്കിയ കാലം. കുറേശ്ശെ കവിതകളെഴുതും. നീലനിറത്തിലുള്ള പുത്തൻ റാലി സൈക്കിളിൽ ടൗണിലും കടപ്പുറത്തും ചുറ്റിയടിക്കും...അങ്ങനെ അവളെ കണ്ടെത്തി—യദൃച്ഛികമായി.

അത്ഭുതകരമായ ആകർഷണശക്തിയുള്ള നീലവിശാലനേത്രങ്ങൾ. ബീച്ച്റോഡിലൂടെ പതിവായി രാവിലെയും വൈകുന്നേരവും സൈക്കിളിൽ സഞ്ചരിക്കും, ആ നീലമിഴികൾ കാണാൻവേണ്ടി. കാണുന്നതു് ഉത്സവമായിരുന്നു. ചില ഞായറാഴ്ചകളിൽ കടപ്പുറത്തും ആ നീലമിഴികളെ കണ്ടെത്തും.

അന്യോന്യം ഉരിയാടിയില്ല.

പുഞ്ചിരിത്തിരി കൊളുത്തിയില്ല.

പ്രേമലേഖനമെഴുതിയയച്ചില്ല.

പ്രതികരണമെന്താണെന്നുപോലും പരീക്ഷിച്ചില്ല.

ആ മൗനവേഴ്ച മുടങ്ങാതെ ഒരു വർഷത്തോളം തുടർന്നു. ആദ്ധ്യാത്മിക പ്രേമമായിരുന്നുവോ, സൗന്ദര്യാരാധന മാത്രമായിരുന്നുവോ?

അറിഞ്ഞുകൂടാ.

പിന്നെ നാടുവിട്ടു. ഉദ്യോഗം തേടി മലയായിലെത്തി. മലയായിൽവച്ച് പലപ്പോഴും ആ മിഴികളുടെ സ്മരണ മനസ്സിൽ ചില ചുഴികളുളവാക്കാറുണ്ടായിരുന്നു.

ഇപ്പോഴിതാ നാല്പതുവർഷങ്ങൾക്കുശേഷം വീണ്ടും ആ മിഴികളെ കണ്ടെത്തിയിരിക്കുന്നു—യാദൃച്ഛികമായി.

വിജയന്റെ ഊഹം തെറ്റിയില്ല. 5

മണിയോടടുത്തപ്പോൾ അവൾ വരുന്നു. കുട്ടിയും കൂടെയുണ്ട്.

നേരത്തേ കണ്ട ഇളംനീല സാരിയല്ല; കുങ്കുമനിറത്തിലുള്ള നേർത്ത നൈലോൺ സാരി. അസ്തമയ കിരണങ്ങൾക്കു മാച്ച് ചെയ്യാൻ തക്കവണ്ണം തിരഞ്ഞെടുത്തതാവാം. തലമുടി കറേക്കൂടി കറുത്തതുപോലെ തോന്നുന്നു. ലിപ്സ്റ്റിക്കിന്റെ ആശ്ലേഷം ചുണ്ടുകളെ ചെന്തളിരുകളാക്കിയിട്ടുണ്ട്.

പാർക്കിന്റെ മൂലയിൽ ഒരു ചെടിയുടെ മറവിൽ ഇരിക്കുന്ന വിജയനെ അവൾ ശ്രദ്ധിച്ചില്ല. കണ്ടില്ല.

അസ്തമയം കാണാൻ ആളുകൾ ഓരോരുത്തരായി വന്നുകൊണ്ടിരുന്നു. അവൾ ഒരൊഴിഞ്ഞബെഞ്ചിൽ ഇരിപ്പിടം കണ്ടെത്തി. അരികെ പെൺകുട്ടിയും.

താഴ്‌വരയിലേക്കു ചൂണ്ടിക്കാട്ടി അവൾ കുട്ടിക്ക് ഓരോന്നു വിവരിച്ചുകൊടുക്കുന്നു.

''എക്സ്ക്യൂസ്മി...'' അടുത്തുചെന്നു. അങ്ങനെ 41 വർഷത്തെ മൗനം ഭഞ്ജിച്ചു.

അവൾ മിഴികളുയർത്തിനോക്കി—ആകാശത്തിന്റെയും ആഴിയുടെയും അഗാധനീലിമയുൾക്കൊള്ളുന്ന അദ്ഭുതമിഴികൾ.

അവൾ ആളെ തിരിച്ചറിഞ്ഞുവോ?
പരിഭ്രമിച്ചുവോ?
ലജ്ജിച്ചുവോ?
ചൊടിച്ചുവോ?

സന്തോഷിച്ചുവോ?
അജ്ഞത നടിച്ചുവോ?
വ്യക്തമല്ല.

''മേ ഐ പ്ലീസ് ടേക്ക് എ സീററ് ഹിയർ?''

വളരെ അടക്കത്തോടെ, ആചാരത്തോടെ ചോദ്യം കാഴ്ചവച്ചു.

അവൾ മുഖവും മിഴികളും മെല്ലെയൊന്നു താഴ്ത്തി. മൗനാനുവാദം.

വിജയൻ ആ ബെഞ്ചിന്റെ അററത്ത് ഇരുന്നു.

എന്താണ് പറയേണ്ടത്? എങ്ങനെയാണ് തുടങ്ങേണ്ടത്?

വിജയൻ പരുങ്ങി. കാലത്തിന്റെ നാല്പതുകൊല്ലത്തെ കനംകൊണ്ട് വല്ലാതെ ഞെരുങ്ങുന്നു.

പെട്ടെന്നു ബുദ്ധിയുണർന്നു. കുട്ടിയുടെ നേർക്ക് കൈനീട്ടി വിളിച്ചു:

''ഷീലാ, കം ഹിയർ.''

മററിൽഡയുടെ ചുണ്ടുകളിൽ നേരിയൊരു മന്ദഹാസം വിരിഞ്ഞു.

മററിൽഡയുടെ മധുരസ്വരം വിജയൻ ആദ്യമായിട്ടാണ് കേൾക്കുന്നത്:

''ഗോ ഷീലാ—അങ്കിൾ വിജയൻ...'' അവൾ കുട്ടിയെ വിജയന്റെ അടുക്കലേക്കുനീക്കാൻ ശ്രമിച്ചു.

ഷീല കൂട്ടാക്കിയില്ല. മുഖം വീർപ്പിച്ചു തിരിഞ്ഞുനിന്നുകളഞ്ഞു. മററിൽഡ പിന്നെയും കുട്ടിയെ തള്ളിനീക്കാൻ ശ്രമിച്ചു. അവൾ ശാഠ്യംപിടിച്ചു വലിഞ്ഞുകളഞ്ഞു.

''ഇവളുടെ പേർ എങ്ങനെ മനസ്സിലാക്കി?''

''മി. മാധവൻ നമ്പ്യാർ എന്നോട് എല്ലാം പറഞ്ഞു.''

അതു കേട്ടപ്പോൾ മററിൽഡയുടെ മുഖം പെട്ടെന്ന് പഴുത്ത തക്കാളിപോലെയായി.

അവളുടെ മുഖത്തിന്റെ മാററം ശ്രദ്ധിക്കാത്തമട്ടിൽ വിജയൻ പറഞ്ഞു:

''ഇനി ഞാൻ എന്നെ കൂടുതൽ പരിചയപ്പെടുത്താം—ഞാൻ നാടുവിട്ടിട്ട് നാല്പതു കൊല്ലംകഴിഞ്ഞു. മലയാ-സിംഗപ്പൂർ നാടുകളിലായിരുന്നു. ഇപ്പോൾ റിട്ടയർചെയ്തു സിംഗപ്പൂരിൽ സ്ഥിരതാമസം. പുണ്യക്ഷേത്രങ്ങളിൽ ദർശനം നടത്താൻ ഇന്ത്യയിൽ വന്നതാണ്. അപ്പോൾ എന്റെ പഴയ സിംഗപ്പൂർ സുഹൃത്ത് മി. മാധവൻ നമ്പ്യാരെ കാണാൻ സോമേശ്വരത്തുവന്നു. അവിടെവച്ച് മിസ് മററിൽഡയെ—അല്ലാ ആ മിഴികളെ—''

വിജയൻ വാചകം പൂർത്തിയാക്കിയില്ല.

''എത്ര യാദൃച്ഛികം!'' അവൾ ആശ്ചര്യഭാവത്തിൽ മിഴികൾ വിടർത്തി. വിജയൻ പറഞ്ഞു: ''ലോകത്തിൽ നടക്കുന്നതെല്ലാം യാദൃച്ഛികമായിട്ടാണ്.'' പിന്നെ വിജയൻ എന്തുകൊണ്ടോ വാചാലനായി മാറി. ഒരാദ്ധ്യാത്മിക മനോഭാവത്തോടെ മററിൽഡയുടെ നീലമിഴികളിലേക്കു നോക്കിക്കൊണ്ട് വിജയൻ പല തത്ത്വങ്ങളും—വിഡ്ഢിത്തങ്ങളും—വിളമ്പി. നാല്പതുവർഷക്കാലം സംസാരിക്കാൻ സാധിക്കാതെ പോയതു മുഴുവനും ഇപ്പോൾ ഇവിടെവച്ച് സംസാരിച്ചു തീർത്തേയടങ്ങൂ എന്ന മട്ടിലാണ് തുടങ്ങിയത്.

''മിസ് മററിൽഡ എപ്പോഴെങ്കിലും ചിന്തിച്ചുനോക്കിയിട്ടുണ്ടോ? കോടാനുകോടി സെല്ലുകളുടെ കൗതുകകരമായൊരു സംഘടനയാണ് നമ്മുടെ ഭൗതികദേഹം. അതുപോലെ കോടാനുകോടി യാദൃച്ഛികസംഭവങ്ങളുടെ ആകത്തുകയാണ് ജീവിതം. ഞാനും മിസ്മററിൽഡയും കോഴിക്കോട്ടു ജനിച്ചത് യാദൃച്ഛികമായിട്ടല്ലേ?—നമുക്ക് വേറെ, കല്ക്കത്തയിലോ, കറാച്ചിയിലോ, ദക്ഷിണ അമേരിക്കയിലെ റിയോഡിജാനെറയിലോ മററോ ജനിക്കാമായിരുന്നല്ലോ. അതുപോലെ ഞാൻ ഉദ്യോഗംതേടി മലയായിലെത്തിയതും മിസ് മററിൽഡ മംഗലാപുരത്തെത്തിയതുമെല്ലാം യാദൃച്ഛികമായിട്ടല്ലേ? ഞാൻ ഇന്ന് സോമേശ്വരത്ത് മി. മാധവൻ നമ്പ്യാരുടെ എസ്റ്റേററ് ബംഗ്ലാവിന്റെ പടിക്കലെത്തിയത് ഒരഞ്ചുമിനിററ് വൈകിയിട്ടായിരുന്നുവെങ്കിൽ മിസ് മററിൽഡയുമായി ഇവിടെ ഈ അദ്ഭുതപ്രകൃതിരംഗത്തിന്റെ പശ്ചാത്തലത്തിൽ ഇങ്ങനെ സമ്മേളിക്കാനും സംസാരിക്കാനും സാധിക്കുമായിരുന്നുവോ?—യാദൃച്ഛികതയുടെ ഒരു സെൽ നമ്മളെ ഇവിടെ എത്തിച്ചു. അല്ലെങ്കിൽ ഞാൻ ഇപ്പോൾ മാധവൻനമ്പ്യാരുടെ അതിഥിമുറിയിലിരുന്ന്, അയാളുടെ എസ്റ്റേററിനെപ്പററിയും കുരുമുളകിന്റെ വിലയിടിവിനെപ്പററിയും അയാളുടെ വുമൺ ഹൺടിങ് അനുഭവങ്ങളെപ്പററിയും മററുമുള്ള വാർത്തകളും വിമർശനങ്ങളും വിവരണങ്ങളും കേട്ട് ബോറാവുന്നുണ്ടാവും—ആ മാധവൻനമ്പ്യാർ നല്ലൊരു സുഹൃത്താണെങ്കിലും, സംഭാഷണങ്ങളിൽ ആന ബോററനാണ്...''

വിജയൻ അങ്ങനെ ആദ്ധ്യാത്മികതയുടെ പരിവേഷമണിഞ്ഞ പ്രഭാഷണങ്ങൾ തുടർന്നുകൊണ്ടിരിക്കെ മററിൽഡ ചുണ്ടുകൾക്കിടയിൽ ഒരിളം പുഞ്ചിരി പരത്തിക്കൊണ്ട് മൂകയായി ശ്രദ്ധിക്കുന്നുണ്ടെങ്കിലും ഇടയ്ക്ക് അവളുടെ മിഴികളും മനസ്സും നാല്പതുവർഷങ്ങൾക്കപ്പുറത്തെ ചില രംഗങ്ങളിലേക്കു മിന്നൽ പര്യടനങ്ങൾ നടത്തുന്നുമുണ്ടായിരുന്നു.

പെട്ടെന്ന് അവൾ ദൃഷ്ടിതിരിച്ചു ദൂരെ ചൂണ്ടിക്കാട്ടി. പടിഞ്ഞാറൻ ചക്രവാളത്തിൽ അഴകിന്റെയും വർണ്ണങ്ങളുടെയും പൂരങ്ങളും വെടിക്കെട്ടുകളും തുടങ്ങിക്കഴിഞ്ഞിരുന്നു.

സ്വർണ്ണ നെററിപ്പട്ടം കെട്ടിയ നൂറുനൂറ് ആനകൾ ഒരുമിച്ചണിനിരക്കുന്നു. ആകാശശാലയിലെ പീരാളിപ്പട്ടുവിതാനങ്ങൾ മിനിററുകൾതോറും മാറിക്കൊണ്ടിരിക്കുന്നു. വർണ്ണക്കൊടി തോരണങ്ങൾ വർദ്ധിക്കുന്നു. എല്ലാം അസ്തമയാദിത്യന്റെ എഴുന്നള്ളത്തിനുള്ള ഒരുക്കങ്ങൾ.

അവർ മൂവരും മൂകരായി നോക്കിനിന്നു.

ഊതനിറത്തിലുള്ള മേഘമറവിൽ സൂര്യബിംബം അന്തർദ്ധാനം ചെയ്തു.

പിന്നെ അവർ എഴുന്നേററു.

മററിൽഡയും ഷീലയും, ടി. ബി. യിലേക്ക്.

വിജയനു പോകേണ്ടത് ബസ്സ്റ്റാൻഡിലേക്കാണ്.

ടി. ബി. യുടെ അടുത്തുതന്നെയാണ് ബസ്സ്റ്റാൻഡ്.

ബസ്സ്റ്റാൻഡിലെത്തിയപ്പോഴാണറിയുന്നത് ഇനി ഇന്നു സോമേശ്വരത്തേക്കു വാഹനമില്ലെന്ന്. മിനിബസ് കേടുവന്നുകിടക്കുകയാണത്രെ.

വിജയൻ ആകെ വിഷമത്തിലായി. എവിടെ രാത്രി പൊറുപ്പിക്കും, ടി. ബി. യിലെ മുറികളെല്ലാം ഫുൾ.

എന്തുചെയ്യണമെന്നു നിശ്ചയമില്ലാതെ വിജയൻ മററിൽഡയുടെ മിഴികളിലേക്കു നോക്കി.

''കമ്മോൺ മമ്മി''—ഷീല മററിൽഡയുടെ കുങ്കുമസ്സാരി പിടിച്ചുവലിക്കുന്നുണ്ടായിരുന്നു, മുറിയിലേക്കു പോകാൻ.

അപ്പോൾ കണ്ടു, ടി. ബി. യിൽ നിന്ന് ഒരുകൂട്ടർ പെട്ടിയും ഭാണ്ഡവുമായി പുറത്തേക്കു വരുന്നത്. അവർ പെട്ടെന്ന് മുറി ഒഴിഞ്ഞതാണ്, കാറിൽ കിഴക്കുള്ള ശൃംഗേരി മഠത്തിലേക്കു പുറപ്പെടാൻ.

''ഒരു റൂം ഒഴിവുണ്ട്''—വാച്ചർ അറിയിച്ചു.

യാദൃച്ഛികം!—വിജയന് ആശ്വാസമായോ?

മററിൽഡയുടെ റൂമിന്റെ തൊട്ടടുത്ത റൂമാണ്. റൂംനമ്പർ ഇം. അതും യാദൃച്ഛികം. വിജയന് ആശ്വാസമായോ?

അപ്പോൾ ബസ്സ്റ്റാൻഡിൽനിന്നു വിളിച്ചുപറയുന്നതു കേട്ടു:

''ഉടുപ്പി—സ്പെഷ്യൽ കാർ. ഒന്നു സീററ്.''

ഉടുപ്പിക്കു സ്പെഷ്യൽ കാർ!

വിജയൻ ഓടി, മററിൽഡയുടെ റൂമിലേക്ക്. എന്നിട്ട് വളരെ ശാന്തനായി പറഞ്ഞു: ''ഗുഡ്ബൈ മററിൽഡാ—എനിക്കു സ്പെഷ്യൽ കാറിൽ ഒരു സീററു കിട്ടി—വെറും യാദൃച്ഛികം—ഞാൻ പോകുന്നു.—ഗുഡ്ബൈ.''

ആ നാലു മിഴികൾ അവസാനമായി തമ്മിൽ ആലിംഗനം ചെയ്തു.

''ബൈ—ബൈ—ഷീലാ-ററാ- ററാ.'' വിജയൻ കുട്ടിയുടെ നേർക്കു കൈ വീശി.

ഷീല കണ്ടഭാവം നടിച്ചില്ല. അവൾ എന്തുകൊണ്ടോ ആ കിഴവൻ അങ്കിളിനെ ഇഷ്ടപ്പെട്ടില്ല.

* ചങ്ങാതി, കാലിനെന്തുപററി?
† ഞാനൊന്നു വീണു.

## കഥ (മൂന്ന്)

പരിപാവനമായ കാശി!

മോക്ഷദായിനിയായ ഗംഗ.

ഭാരതത്തിന്റെ നാനാഭാഗത്തുനിന്നും ഭക്തിനിർഭരമാനസരായി വന്നുചേരുന്ന ആയിരക്കണക്കിനുള്ള ഹൈന്ദവ തീർത്ഥാടകർ.

ഭഗവന്നാമകീർത്തനങ്ങളും ഭജനസംഘങ്ങളെ അകമ്പടി സേവിക്കുന്ന വാദ്യസംഗീതങ്ങളും "ഹരഹര മഹാദേവ" വിളികളും മാറെറാലിക്കൊള്ളുന്ന അന്തരീക്ഷം.

പൂർവ്വശിഖയും പൂണൂലും കുടവയറും പാളസ്സാറുമായി ഗംഗാതീരത്തെ കല്പടവുകളിൽ പ്രത്യേക മൂലകളിൽ അരികെ വലിയ ഓലക്കുടയും പ്രതിഷ്ഠിച്ച് കുത്തിയിരിക്കുന്ന ഭാഗ്യവാന്മാരായ പണ്ഡകൾ.

നാലുമൈൽ ദൂരം വില്ലുപോലെ വളഞ്ഞൊഴുകുന്ന വിശാലമായ നദിയിലെ പ്രഭാതക്കാഴ്ച വിസ്മയാവഹമാണ്. കരയിലെ ശതക്കണക്കിലുള്ള ക്ഷേത്രങ്ങളിൽ എല്ലാ ദേവീദേവന്മാരെയും കുടിയിരുത്തിയിട്ടുണ്ട്. അവയ്ക്ക് പൂജയും കീർത്തനവും ഭോജനവും വേണം.

രാജഘട്ടം മുതൽ വാരുണീ സംഗമം വരെ നീണ്ടുകിടക്കുന്ന എൺപതില്പരം ഘട്ടങ്ങൾ പിതൃക്കൾക്ക് പരലോകത്തേക്കുള്ള മാന്ത്രികപ്പാലങ്ങളാണത്രേ.

ഗംഗാമായി പാപനാശിനിയെന്നപോലെ ശവംതീനിയുമാണ്.

ഗംഗാഹ്രദം പാതാളത്തോളം അഗാധതയിൽ വ്യാപിച്ചുകിടക്കുന്നു. മൂന്നുനാലു മൈൽ ചുററളവിൽ ചത്ത ഹിന്ദുക്കളുടെ ശവങ്ങൾ ഗംഗയിൽ സമർപ്പിക്കപ്പെടുന്നു. പണക്കാരുടേതാണെങ്കിൽ ഹരിശ്ചന്ദ്രഘട്ടത്തിലോ മണികർണ്ണികാ ഘട്ടത്തിലോ കൊണ്ടുപോയി ദഹിപ്പിച്ച്, ചാരം ഗംഗയിലൊഴുക്കിക്കളയും. ശവദാഹത്തിനാവശ്യമായ വിലപിടിച്ച വിറകു വാങ്ങാൻ കൈയിൽ കാശില്ലാത്ത പാവങ്ങളാണെങ്കിൽ ശവത്തിന്റെ കഴുത്തിലും നെഞ്ചത്തും കാലിലും കല്ലുകൾ കെട്ടി ഗംഗയുടെ നടുവിൽ കൊണ്ടുപോയി എറിഞ്ഞുകളയും. പൗരാണികകാലംതൊട്ട് ഇന്നുവരെ അങ്ങനെ ഗംഗയിൽ മുക്കിക്കളഞ്ഞ കോടാനുകോടി ശവങ്ങളിൽ ഒന്നുപോലുംപൊങ്ങിക്കണ്ടിട്ടില്ല. അവയ്ക്കെന്തു സംഭവിക്കുന്നു? പാതാളഗംഗയിലെ മകരമത്സ്യങ്ങൾക്കും മുതലകൾക്കും ബലിപിണ്ഡമായിത്തീരുന്നു എന്നാണു വിശ്വാസം.

"റാം നാം സച്ച് ഹൈ" എന്ന വിളികളോടുകൂടി ആളുകൾ, വെള്ളത്തുണികൊണ്ടു മൂടിയ മൃതദേഹങ്ങൾ വഹിച്ചുകൊണ്ടു ഗംഗാതീരത്തേക്ക് നീങ്ങുന്നു.

തമിഴ്‌നാട്ടിൽനിന്നു വടിവേലു മുതലിയാരും കുടുംബവും പുണ്യതീർത്ഥാടനത്തിന് കാശിയിലെത്തി.

മുതലിയാരും, മുതലിയാരുടെ 'സംസാര'വും, പുത്രി രത്നാംബാളും, പുത്രിയുടെ ഭർത്താവ് രാജഗോപാലനും, രണ്ടു വാലിയക്കാരും അടങ്ങിയതായിരുന്നു ആ സംഘം. വടിവേലു മുതലിയാരുടെ ഏകസന്താനമാണ് രത്നാംബാൾ. രത്നാംബാളുടെ വിവാഹം കഴിഞ്ഞിട്ട് ആറുമാസമായിട്ടേയുള്ളൂ. വരൻ രാജഗോപാലൻ ബി. എ., ഒരു മില്ലുടമയാണ്. മുതലിയാർക്ക് ആൺമക്കളില്ലാത്തതുകൊണ്ട് മരുമകനെയുംകൂട്ടി കാശിയാത്രയ്ക്കു പുറപ്പെട്ടതാണ്.

അഘോരനാഥശാസ്ത്രി എന്ന പണ്ഡയുടെ മഠത്തിലാണ് അവർ എത്തിച്ചേർന്നത്. ശാസ്ത്രി, തന്റെ മഠത്തിന്റെ ഒരു ഭാഗം വിശിഷ്ടാതിഥികൾക്കുവേണ്ടി ഒഴിച്ചിട്ടിരുന്നു. ഭക്ഷണവും ഏർപ്പാടുചെയ്തുകൊടുക്കും. കാശിയിൽ അവരുടെ സകല ബലിപൂജാ കർമ്മാദികളുടെയും കോൺട്രാക്ട് അഘോരനാഥ ശാസ്ത്രിക്കായിരിക്കുമെന്നും പറയേണ്ടതില്ലല്ലോ. ധനികനായ വടിവേലു മുതലിയാർ, കാശിയിലെ എല്ലാ പുണ്യകർമ്മങ്ങളും ആർഭാടത്തോടെ കഴിക്കണമെന്നു തീരുമാനിച്ചു: അഘോരനാഥ ശാസ്ത്രികളുടെ ഉപദേശങ്ങളും നിർദ്ദേശങ്ങളും ശിരസാവഹിച്ചുകൊണ്ടുതന്നെ.

ശാസ്ത്രിയുടെ മഠത്തിൽനിന്നു ഗംഗാതീരത്തെ ദശാശ്വമേധഘട്ടത്തിലേക്ക് ഒരു ഘോഷയാത്രയായിട്ടാണ് പുറപ്പെട്ടത്, നാഗസ്വരം—തകിൽ വാദ്യക്കാരുടെ അകമ്പടിയോടുകൂടി. എഴുന്നള്ളത്തിനു കൊഴുപ്പുകൂട്ടാൻ ഒരു ബംഗാളി ഭജനസംഘത്തെയും വാടകയ്ക്കെടുത്തിരുന്നു. താനാണ് ഈ എഴുന്നള്ളത്തിന്റെ നായകൻ എന്നറിയിക്കാൻ കഴുത്തിലൊരു കൂററൻ ജമന്തിപ്പൂമാലയുമണിഞ്ഞ് വടിവേലു മുതലിയാർ മുമ്പിൽ. പട്ടു ധോത്തിയും കസവുമ്പേട്ടാവും ധരിച്ച് നവവരന്റെ നാട്യത്തിൽത്തന്നെ രാജഗോപാലൻ നടന്നു. കാതിലും കഴുത്തിലും മാറിലും അരയിലും കൈകളിലും കാലുകളിലും എല്ലാംകൂടി ഒരുതുലാം സ്വർണ്ണാഭരണം ചാർത്തി നടുവിൽ നീങ്ങുന്ന സുന്ദരിയായ രത്നാംബാൾ ഒരു കാഴ്ചതന്നെയായിരുന്നു. എഴുന്നള്ളത്തിന് ആനയുടെ കുറവു പരിഹരിക്കാൻ മുതലിയാരുടെ സംസാരവും.

കക്ഷത്തിൽ ദർഭപ്പുൽക്കെട്ടും, കൈയിൽ വെള്ളിലോട്ടയുമായി പള്ളയും പൂണൂലും പ്രദർശിപ്പിച്ചുകൊണ്ട് കുലുങ്ങിക്കുലുങ്ങി നടക്കുന്നു പുരോഹിതാചാര്യൻ അഘോരനാഥ ശാസ്ത്രി. പൂജാദ്രവ്യങ്ങളുടെ ഭാണ്ഡവുമായി ശാസ്ത്രിക്ക് പിറകെ നീങ്ങുന്നു, അസിസ്റ്റന്റ് പണ്ഡ, ദേവാനന്ദ്. ഇടയ്ക്കിടെ ശംഖുനാദം മുഴക്കിക്കൊണ്ട് ജടാമകുടധാരിയായ ഒരു സന്ന്യാസിയും സ്വമേധയാ ആ സംഘത്തെ അനുഗമിച്ചിരുന്നു.

എഴുന്നള്ളത്ത് ദശാശ്വമേധഘട്ടത്തിലെത്തി.

ഗംഗാതീരത്ത് അന്നു തീർത്ഥയാത്രക്കാരുടെ തിരക്ക് പതിവിലേറെയുണ്ടായിരുന്നു. കാരണം, അമാവാസി—പിതൃ

എസ്. കെ. പൊറെറക്കാട്ട്

പൂജാ കർമ്മങ്ങൾക്ക് കൂടുതൽ ഫലം കിട്ടുന്ന ദിവസം.

ഒരു മൈൽ വിസ്താരത്തിൽക്കിടക്കുന്ന നദിയുടെ മാറിലൂടെ മൂടിക്കെട്ടിയ പരക്കെ വള്ളങ്ങളും, ആളുകൾ കയറിയ ഒഴുക്കൻ തോണികളും, തലങ്ങും വിലങ്ങും നീങ്ങിക്കൊണ്ടിരുന്നു. മറുകരയിലെ റാംപൂരിലേക്കുള്ള കടത്തുതോണികളും അക്കൂട്ടത്തിലുണ്ടായിരുന്നു.

ഗംഗയിലെ അലമാലകൾ പ്രഭാത വെയിലിൽ വെട്ടിത്തിളങ്ങിക്കൊണ്ടിരുന്നു.

"ഗംഗാമായി—കീ—ജെയ്!"

"ഹരഹര മഹാദേവ!"

"കാശി വിശ്വനാഥ—കീ—ജെയ്."

"ജംബുദ്വീപെ-ഭാരതവർഷെ..."

അഘോരനാഥ ശാസ്ത്രി വേദമന്ത്രം ചൊല്ലി ബലികർമ്മമാരംഭിച്ചു.

ആദ്യം ഗംഗാമായിക്ക് ബലി.

കടുംബനാഥൻ വടിവേലു മുതലിയാരെ നദിയിൽ ഇറക്കി നിറുത്തി. ജടാമകുടധാരിയായ സന്ന്യാസി ശംഖുവിളിച്ച് ഗംഗാമായിയെ ഉണർത്തി.

ഗംഗാപൂജ കഴിഞ്ഞു മററു ബലികർമ്മങ്ങളും യഥാവിധി നടന്നു. അതു കഴിഞ്ഞ് മുതലിയാരുടെ സഹധർമ്മിണിയെക്കൊണ്ട് ആ ചടങ്ങുകളെല്ലാം ആവർത്തിപ്പിച്ചു.

പിന്നെ, രാജഗോപാലൻ.

രാജഗോപാലനുശേഷം രത്നാംബാളെ ഇറക്കി നിറുത്തി. ഗംഗയിൽ നാലു പടവുകൾക്കുതാഴെ, അരയോളം വെള്ളത്തിൽ ഇറക്കി. കൈയിൽ അരിയും പൂവും കൊടുത്തു കണ്ണടച്ച് ധ്യാനിക്കാൻ കല്പിച്ചു.

ശാസ്ത്രി മന്ത്രങ്ങളുച്ചരിച്ചു.

ജടാമകുടധാരി ഉച്ചത്തിൽ തുടരെത്തുടരെ ശംഖനാദം മുഴക്കി...

പെട്ടെന്ന് രത്നാംബാൾ താഴ്ന്നു വെള്ളത്തിലേക്ക് വലിഞ്ഞുപോയി....

ഭാര്യ കാൽ വഴുതിപ്പോയതായിരിക്കുമെന്നു കരുതി രാജഗോപാലൻ കൈ നീട്ടി.

രത്നാംബാൾ തട്ടിപ്പിടഞ്ഞെഴുന്നേററില്ല-പൊങ്ങിയില്ല-നിമിഷങ്ങൾ കഴിഞ്ഞിട്ടും, രത്നാംബാളുടെ ചേലത്തുമ്പോ തലനാരിഴപോലുമോ കണ്ടില്ല....

"അമ്മാ" എന്നൊരു നിലവിളിയോടെ രാജഗോപാലൻ വെള്ളത്തിൽ ചാടാൻ ഭാവിച്ചപ്പോൾ ശംഖുവിളിക്കാരൻ സന്ന്യാസി തടഞ്ഞു.

അഘോരനാഥ ശാസ്ത്രി നിലത്തു നദിക്കഭിമുഖമായി ദണ്ഡനമസ്കാരം ചെയ്ത് ഉറക്കെ ഒരു പ്രാർത്ഥന. "ജയ്-ജയ്-മഗർ ദേവ്ജി...."

മുകൾക്കരയിലെ കൽത്തിണ്ണയിൽ നിന്ന് വസ്ത്രം മാററിക്കൊണ്ടിരുന്ന അമ്മയും അച്ഛനും എന്താണ് സംഭവിച്ചതെന്നറിയാതെ പരിഭ്രാന്തരായി ഓടിവന്നു. മകളെക്കാണാനില്ല....

നെഞ്ചത്തടിയും നിലവിളിയും: അയ്യയ്യോ! ഓടിവരിൻ...മുങ്ങിത്തപ്പുവിൻ!... പാതാളത്തോളം അഗാധതയിൽ കിടക്കുന്ന നദിയിൽ ആർ മുങ്ങിത്തപ്പും? മുങ്ങിത്തപ്പിയതുകൊണ്ടെന്തു കാര്യം? രത്നാംബാളെ മുതല കൊണ്ടുപോയി.

രത്നാംബാൾ നിന്നിരുന്നേടത്ത് കലങ്ങിയ വെള്ളത്തിലെ കൊച്ചലകളിൽ നീർമാല്യങ്ങളും ദർഭമോതിരങ്ങളും നൃത്തം ചെയ്യുന്നു...

അതേ, രത്നാംബാളെ മുതലകൊണ്ടുപോയി, ഭർത്താവിന്റെ കൺമുമ്പിൽവച്ച്!

സാധാരണ മുതലയല്ല. ജടാമകുടധാരി വിവരിച്ചു. ഗംഗാമായിയുടെ വളർത്തുപുത്രൻ, പാതാളത്തിൽ പാർക്കുന്ന മഗർദേവ്ജി! മഗർദേവ്ജി അപൂർവ്വമായേ ഭൂലോകത്തിലേക്ക് എഴുന്നള്ളുകയുള്ളൂ. മഗർദേവ്ജിയുടെ വരവ് ലോകത്തിന് നന്മവരുത്തും-നരബലിപിണ്ഡം നൽകിയ കുടുംബത്തിൽ ഇതുവരെ മരിച്ച സകല ജന്മങ്ങൾക്കും മോക്ഷം സിദ്ധിക്കും. ഭാവിയിലും അപ്രകാരംതന്നെ... കക്ഷിയുടെ പുരോഹിതനും ഇതൊരു കീർത്തിമുദ്രയാണ്.

ജയ് ജയ് മഗർദേവ്ജി!

അന്നു രാത്രി.

ബനാറസ്സിൽ, വേശ്യാലയങ്ങളുടെ കേന്ദ്രമായ ദാൽമണ്ഡിയിലെ ഒരു മൂലയിലെ ഇടുങ്ങിയ ഗല്ലി (ഇടവഴി) യോടു തൊട്ട പഴയൊരു വീട്. ആ വീടിന്റെ അടച്ചിട്ട വാതിലിൽ മുട്ടുന്നു, അഘോരനാഥശാസ്ത്രി.

"കോൻ ഹൈ?" അകത്തുനിന്ന് ഒരു ഗർജ്ജനം.

"പണ്ഡിററ് അഘോരനാഥ്—" അകത്ത് നിശ്ശബ്ദത. പിന്നെ കേട്ടു. "ഠീക്ക് ഹൈ." വാതിൽ തുറന്നു. കഴുത്തിൽ ഉറുക്കു കെട്ടിയ കറുത്തു മെലിഞ്ഞു നീണ്ട, കൊമ്പൻ മീശക്കാരനായൊരു മദ്ധ്യവയസ്കൻ പ്രത്യക്ഷപ്പെട്ടു.

"ജയറാം—റാംസിംഗ്—" ശാസ്ത്രി അഭിവാദ്യം ചെയ്തു.

"ജയറാം"—(പ്രത്യഭിവാദ്യം അല്പം പരുഷസ്വരത്തിലായിരുന്നു.) വാതിൽ വീണ്ടും അടഞ്ഞു.

മുറിയുടെ നടുവിൽ കത്തിച്ചുവച്ച മണ്ണെണ്ണ വിളക്കിന്റെ പ്രകാശത്തിൽ, അവിടെയിരിക്കുന്ന വേറെ മൂന്നുപേരെയും ശാസ്ത്രി സൂക്ഷിച്ചുനോക്കി: കണ്ടറിഞ്ഞു.

ഒരു ചൂടിക്കട്ടിലിലിരുന്ന ഒരു ചെറുപ്പക്കാരൻ ചാരായം മോന്തുന്നു: അയാളുടെ അരികിലെ മേശപ്പുറത്ത്, അഴിച്ചുവച്ച ഒരു ജടാമകുടവും ശംഖും കാണുന്നു: "ശംഖ്വാല-"

തല മുണ്ഡനം ചെയ്തു നെററിയിൽ ശൂലാകൃതിയിലുള്ള ഗോപിക്കുറിതൊട്ട, കറുത്തു കുറുതായൊരു കിഴവൻ, കഞ്ചാവു പുകച്ചുകൊണ്ട് മറെറാരു ചൂടിക്കട്ടിലിൽ ഇരിക്കുന്നു: "സ്വാമിജി."

മൂന്നാമത്തെയാൾ ഒരു ഭീമാകാരനാണ്. വലിയ വിരൂപമുഖം. വായിൽ നിന്ന് മഴുപോലെയുള്ള പല്ലുകൾ എറിച്ചു നിൽക്കുന്നു—സദാ കണ്ണുരുട്ടിക്കൊണ്ട് നിലത്തു ഒരു മൂലയിൽ കുത്തിയിരിക്കുന്ന ആ മനുഷ്യമൃഗം ഉഗ്രമയാണ്.

ശാസ്ത്രി ശംഖ്വാലയുടെ കട്ടിലിൽ ഇരുന്നു.

ആരും ഒന്നും മിണ്ടുന്നില്ല.

"മുതലെന്തു കാണട്ടെ," ശാസ്ത്രി റാംസിംഗിന്റെ മുഖത്ത് ആർത്തിയോടെ നോക്കി ഒരു ചിരി ചിരിച്ചു.

റാംസിംഗ്, മുറിയുടെ മൂലയിൽ വച്ചിരുന്ന പഴയൊരു ട്രങ്കു തുറന്നു, ചുവന്ന പട്ടുതുണിയിൽപ്പൊതിഞ്ഞ മുതല് പുറത്തെടുത്തു. അഴിച്ചു മേശപ്പുറത്ത് ചൊരിഞ്ഞു.

സ്വർണ്ണപ്പണ്ടങ്ങൾ: മാലകൾ, വളകൾ, രത്നക്കമ്മൽ...

ശാസ്ത്രി ആർത്തിയോടെ ആഭരണങ്ങൾ പരിശോധിച്ചു. പെട്ടെന്നു ശാസ്ത്രി മുഖം ചുളിച്ചു.

"ഇതിൽ രണ്ടു ജോഡി വളകളേ കാണുന്നുള്ളൂ. ആ തമിഴത്തിക്കു നാലു ജോഡി വളകളുണ്ടായിരുന്നു. ഞാൻ എണ്ണിയതല്ലേ?"

ആരും ഒന്നും മിണ്ടിയില്ല.

"രണ്ടു ജോഡി വളകളെവിടെപ്പോയി?" ശാസ്ത്രി ശുണ്ഠിയെടുത്തു കൊണ്ടു ചോദിച്ചു.

"വളകൾ മുഴുവനും അഴിച്ചെടുക്കാൻ തരംകിട്ടിയില്ല. കടവുതോണി അടുത്തെത്തുന്നതിനുമുമ്പ് ശവം വെള്ളത്തിലെറിയേണ്ടിവന്നു..." റാംസിംഗ് ശാന്തസ്വരത്തിൽ ഉത്തരം കൊടുത്തു.

"ശുദ്ധനുണ..." ശാസ്ത്രി പല്ലിളിച്ചു കൊണ്ടു പറഞ്ഞു.

"കാതിലെ കമ്മൽ അഴിച്ചെടുക്കാൻ നേരംകിട്ടി. വള ഊരിയെടുക്കാൻ നേരം കിട്ടിയില്ലെന്നോ?"

ആരും ഒന്നും മിണ്ടിയില്ല.

"ങ്ഹ: ഹാ—ആ വലിയ പവൻമാലയെവിടെ? ഇതിൽ കാണാനില്ലല്ലോ." ശാസ്ത്രി പൊട്ടിത്തെറിച്ചു.

ആരും ഒന്നും മിണ്ടിയില്ല.

"ഇതു ചതിയാണ്, വൻചതി!" ശാസ്ത്രി സകലരെയും ശപിക്കുന്ന മട്ടിൽ ജല്പിച്ചു.

"എന്തു ചതി?" കഞ്ചാവു വലിച്ചുകൊണ്ടിരുന്ന സ്വാമിജിയുടെ ചോദ്യം. "കിട്ടിയ മുതലെല്ലാം കണക്കു പറഞ്ഞു ശാസ്ത്രിയെ ബോധിപ്പിക്കണമെന്നുണ്ടോ?"

"ഇതു നമ്മൾക്കെല്ലാം തുല്യമായി പങ്കിട്ടെടുക്കേണ്ട മുതലാണ്"—ശാസ്ത്രി.

"ആരു പറഞ്ഞു?" ശംഖ്വാലയുടെ ചോദ്യം.

"അതാണ് ന്യായം." ശാസ്ത്രിക്കു ധർമ്മശാസ്ത്രത്തിന്റെ പിടിവള്ളി കിട്ടി.

"ആ ന്യായം മനസ്സിലിരിക്കട്ടെ" ശംഖ്വാല കൈയിലെ ഗ്ലാസിൽ ചാരായമൊഴിച്ചുകൊണ്ട് ഒരു ചിരി ചിരിച്ചു. "പുരോഹിതകർമ്മങ്ങൾക്ക് ആ തമിഴരിൽനിന്നു നല്ലൊരു സംഖ്യ തട്ടിയില്ലേ? അതിലൊരു പങ്കു ഞങ്ങളാരെങ്കിലും ചോദിച്ചുവോ?—ഞങ്ങളുടെ കർമ്മത്തിനു കിട്ടിയ പ്രതിഫലത്തിൽ ശാസ്ത്രിക്കെന്താണവകാശം?"

ശാസ്ത്രി വഴങ്ങിയില്ല. "ഇതു ഏർപ്പാടു ചെയ്തത് ഞാനല്ലേ?—ആകെ മുതലിന്റെ കാലോഹരിയെങ്കിലും എനിക്കുവേണം."

"എടോ വാദ്ധ്യാരേ-" അതുവരെ അടങ്ങിയിരുന്ന റാംസിംഗ് കൈചൂണ്ടിക്കൊണ്ടു പറഞ്ഞു: "മൂന്നു കൊല്ലമായി



ഞങ്ങൾ ഈ തൊഴിൽ തുടങ്ങിയിട്ട്. ഇതുവരെ ഒരു പണിയും ഇങ്ങനെ ഹേമിച്ചു ചോദിച്ചിട്ടില്ല. തനിക്ക് ഇതു നടാടെയുള്ള ഏടപാടായതുകൊണ്ടാണ് ഇങ്ങനെ ദുരാഗ്രഹത്തോടെ സംസാരിക്കുന്നത്."

"ശാസ്ത്രിയെ വിളിക്കാതെ ശാസ്ത്രി ഇങ്ങോട്ടു കേറിവന്നതുതന്നെ അധികപ്രസംഗമാണ്. ശാസ്ത്രിക്കുള്ളതു സൗകര്യംപോലെ ഞങ്ങളങ്ങോട്ടു കൊടുത്തയയ്ക്കും—" സ്വാമിജിയുടെ വക.

"എന്റെ അവകാശം എനിക്കിപ്പോൾ തന്നെ കിട്ടണം." ശാസ്ത്രി ശഠിച്ചുകൊണ്ടു പറഞ്ഞു.

"അവകാശത്തിന്റെ കാര്യം മനസ്സിലിരിക്കട്ടെ" സ്വാമിജി ഒരു നീണ്ട പ്രഭാഷണത്തിനൊരുങ്ങിക്കൊണ്ട് ഹുക്ക ദൂരെ നീക്കിവച്ചു.

"അവകാശത്തിന്റെ കാര്യം പറഞ്ഞാൽ ഈ മുതലിൽ മുക്കാലോഹരിയും കൊടുക്കേണ്ടതു് അതാ, അവിടെയിരിക്കുന്ന മഗറിന്നാണ്." (സ്വാമിജി മൂലയിലിരിക്കുന്ന ഉഴമയെ ചൂണ്ടിക്കാട്ടി.) പാക്ഷേ, ആ മൃഗത്തിനു പൊന്നും പണവുമൊന്നും വേണ്ട-പെണ്ണുങ്ങളുടെ നഗ്നശവം കിട്ടിയാൽ മതി" (സ്വാമിജി മഗറിന്റെ നേർക്ക് അറപ്പോടെ ഒന്നു നോക്കി. തന്നെപ്പററിയാണ് സംസാരിക്കുന്നതെന്നു മനസ്സിലാക്കിയ മഗർ മഴപ്പല്ലുകൾ മുഴുവനും വെളിക്കുകാട്ടി ഒന്നിളിച്ചു.)

സ്വാമിജി തുടർന്നു: "പിന്നത്തെ അവകാശി റാംസിംഗാണ്-ഇരപിടിക്കാനും പിടിച്ച ഇരയേയും കൊണ്ട് വെള്ളത്തിനടിയിലൂടെ ശ്വാസമടക്കി മുതലയെപ്പോലെ അരമുക്കാൽ മൈൽ ദൂരം ഊളിയിട്ടു നീന്താനും ആ ഉഴമയെ പരിശീലിപ്പിച്ച റാംസിംഗ്...ശവം കല്ലുകെട്ടി ഗംഗയിൽ താഴ്ത്തിക്കളയാൻ പണിയെടുത്ത ഞാനാണ് അടുത്ത അവകാശി. ഈ ശംഖ്വാലയ്ക്കും ചെറിയൊരു പങ്കുണ്ട്—ശാസ്ത്രി എന്തുചെയ്തു...?"

"മഗർദേവ്ജിക്ക് ഒരു ദണ്ഡനമസ്കാരം ചെയ്തു." ശംഖ്വാലയുടെ ഫലിതം കേട്ട് എല്ലാവരും ചിരിച്ചു.

അഘോരനാഥശാസ്ത്രി സംഹാരരുദ്രനെപ്പോലെ നിന്നു തുള്ളി. "എന്റെ ഓഹരി തരുന്നുണ്ടോ? എനിക്കതറിയണം."

അതൊരു ഗർജ്ജനമായിരുന്നു.

"തരാൻ തല്ക്കാലം മനസ്സില്ലെങ്കിലോ?"

റാംസിംഗ് പുച്ഛരസത്തിൽ ചോദിച്ചു: "വാദ്ധ്യാർ എന്തുചെയ്യും?"

ശാസ്ത്രി പല്ലുകടിച്ചു അമർത്തിപ്പിടിച്ച സ്വരത്തിൽ, ശാസ്ത്രിയുടെ വായിൽ നിന്നു വീണുപോയി, "പൊലീസിൽ..."

ശ്മശാന നിശ്ശബ്ദത.

അവസാനത്തെ ആയുധം അവിടെവച്ച് ഒന്നു മിന്നിച്ചതു് അബദ്ധമായെന്നു ശാസ്ത്രിക്കു പിന്നീടാണ് തോന്നിയത്—ശാസ്ത്രി കമ്പയും കുലുക്കിക്കൊണ്ടു വാതിലിലേക്കു ധൃതിപ്പെട്ടു നടന്നു.

റാംസിംഗ് മഗറിനെ നോക്കി ഒരു പ്രത്യേക ആംഗ്യം കാട്ടി.

മഗർ മൂലയിൽനിന്ന് ഒരൊററച്ചാട്ടത്തിനു ശാസ്ത്രിയെപ്പിടിച്ചു. താഴെത്തള്ളിയിട്ട്-മഴപ്പല്ലുകൾ ശാസ്ത്രിയുടെ കരളിൽ കുത്തിയിറക്കി...രക്തം കുതിച്ചുചാടി.

"റാം നാം സച്ച് ഹൈ..."

പിറേറന്നു പ്രഭാതം.

വെള്ളത്തുണിയിൽ ആകെ മൂടിപ്പൊതിഞ്ഞ ഒരു ശവം മരപ്പലകയിൽ കിടത്തി ചുമലിൽ വഹിച്ചുകൊണ്ട് രണ്ടു പേർ "റാം നാം സച്ച് ഹൈ!" എന്ന ആദ്ധ്യാത്മികാഹ്വാനം മുഴക്കിക്കൊണ്ട് കാശിയിലെ ഹരിശ്ചന്ദ്രഘട്ടത്തിലെത്തി.

കഴുത്തിൽ ഉറുക്കുകെട്ടിയ മെലിഞ്ഞു നീണ്ടൊരു കൊമ്പൻമീശക്കാരനും തല മുണ്ഡനംചെയ്ത കറുത്തുകുറുതായൊരു കിഴവനും നദിയിൽനിന്നു തോണി കരയ്ക്കടുപ്പിച്ചു. ശവം ഏററുവാങ്ങി. തോണി ഗംഗയുടെ നടുവിലേക്കു തുഴഞ്ഞുകൊണ്ടുപോയി...ശവത്തിന്റെ കഴുത്തിലും നെഞ്ചത്തും കാലിലും കല്ലുകൾകെട്ടി ഗംഗയിൽ താഴ്ത്തി—റാം നാം സച്ച് ഹൈ.

എത്ര ശവങ്ങൾ അങ്ങനെ നിത്യവും ഗംഗയിൽ മുക്കിക്കളയുന്നു!

റാം നാം സച്ച് ഹൈ!

## കഥ (നാല്)

# അഭിമാനത്തിന്റെ കഥ

## എസ്. കെ. പൊറ്റെക്കാട്ട്

**അ**ന്നത്തെ കണ്ണൂർ-കൊച്ചി എക്സ്പ്രസ്സ് വൈകുന്നേരം കോഴിക്കോട്ട് വിട്ടപ്പോൾ, അതിലെ ഒരു രണ്ടാം ക്ലാസ് കമ്പാർട്ടുമെൻറിൻെറ ഒരു മൂലയിൽ ഇരിക്കുന്നവരായി ഞങ്ങൾ ഏഴുപേരുണ്ടായിരുന്നു. പുതിയൊരദ്ധ്യാപനകോഴ്സിനു ക്ലാസ്സെടുക്കാൻ തിരുവനന്തപുരത്തേക്കു പോകുന്ന സദാനന്ദൻ മാസ്റ്റർ, സസ്പെൻഷൻ ശിക്ഷ കിട്ടിയ ഒരു റവന്യൂ ഡിവിഷൻ ക്ലാർക്ക്, (അയാളെ രക്ഷിക്കാൻ മന്ത്രി തലത്തിലോ മറേറാ ശുപാർശ ചെയ്യാമെന്നു ശട്ടം ചെയ്തുകൊണ്ടാണത്രെ) കൂടെ ഒരു യൂത്ത്കാൺഗ്രസ് പ്രമാണി, ഒരു ചെറുകിട വ്യവസായസ്ഥാപനത്തിനു ലൈസൻസ് സമ്പാദിക്കാനുള്ള ശ്രമത്തിൽ തിരുവനന്തപുരത്തേക്കു പുറപ്പെട്ട അബ്ദുള്ളക്കുട്ടി എന്ന ഒരു എൻജിനീയറിങ് ഗ്രാജേററ്, മാസത്തൊഴലിനു ഗുരുവായൂരിലേക്കുപോകുന്ന അപ്പുണ്ണിനായർ എന്നൊരു കിഴവൻ, കിഴവൻെറ പൗത്രൻ സിനിമാവാരികയിൽ ശ്രദ്ധനായ ഉണ്ണികൃഷ്ണൻ—പിന്നെ തൃശ്ശൂർക്കു പോകുന്ന ഞാനും. ഇവരിൽ സദാനന്ദൻ മാസ്റ്ററും ശിക്ഷ കിട്ടിയ റവന്യൂ ക്ലാർക്കും എനിക്കു മുൻപേതന്നെ പരിചിതരായിരുന്നു.

പൊതുക്കാര്യങ്ങളാണ് ഞങ്ങൾ സംസാരിച്ചിരുന്നതു്. സംഭാഷണം അധികം നടത്തുന്നതു് സദാനന്ദൻ മാസ്റ്ററായിരുന്നു. അബ്ദുള്ളക്കുട്ടി ഇടയ്ക്കിടെ ഓരോ കമൻറടിക്കും. ഗുരുവായൂർ തീർത്ഥയാത്രക്കാരൻ എല്ലാവരുടെയും സംഭാഷണം ചെവിയോർത്തു് 'അതു് ശരിയാണ്', അതു ശരിയാണ്' എന്ന മട്ടിൽ കൂടെക്കൂടെ തലയാട്ടിക്കൊണ്ടിരുന്നു. ഉണ്ണികൃഷ്ണൻെറ മുഴുവൻ ശ്രദ്ധയും വാരികയിലെ താരവിവരണങ്ങളിലാണ്. റവന്യൂ ക്ലാർക്കു മുത്തും എല്ലാം കേട്ട് മൗനംപൂണ്ടിരുന്നതേയുള്ളൂ.

കുറച്ചു മുമ്പ് അബ്ദുള്ളക്കുട്ടി കൈയിലെ പത്രത്തിൽ നിന്നു വായിച്ചു കേൾപ്പിച്ച ഒരു അമേരിക്കൻ വാർത്തയായിരുന്നു ഞങ്ങളുടെ വാദപ്രതിവാദങ്ങളുടെ ഉറവിടം.

"സർക്കാർ ചെലവിൽ എലിസബത്ത് റേ എന്ന സുന്ദരിയെവെപ്പാട്ടിയാക്കിവച്ചു വസ്തുത പുറത്തായപ്പോൾ അമേരിക്കൻ പാർലമെൻറ് അംഗവും രേണകമ്മിററി ചെയർമാനുമായ 65 വയസ്സുള്ള വെയിൽ ഹെയ്സ് ആത്മഹത്യചെയ്യാൻ അമിതമായി ഉറക്കഗ്ഗുളികകൾ കഴിച്ചതിനെത്തുടർന്നു് ആശുപത്രിയിലെത്തിയിരിക്കുന്നു"—വാർത്ത അതായിരുന്നു.

"ഡിഗ്നിററി സേവ്ചെയ്യാൻ മാന്യന്മാർ അങ്ങനെ പ്രവർത്തിക്കുന്നതിൽ അദ്ഭുതമില്ല"— അബ്ദുള്ളക്കുട്ടിയുടെ കമൻറാണ്.

"മാന്യന്മാർക്കു മാത്രമേ ഡിഗ്നിററിയുടെ പ്രശ്നമുള്ളൂ?" സദാനന്ദൻമാസ്റ്ററുടെ ചോദ്യം.

(അതു് ന്യായമായ ചോദ്യംതന്നെ എന്ന അർത്ഥത്തിൽ ഗുരുവായൂർക്കാരനവൻ തല കുലുക്കി.)

അബ്ദുള്ളക്കുട്ടി എന്തോ മറുപടി പറയാൻ ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു.

അപ്പോൾ സദാനന്ദൻമാസ്റ്റർ തുടർന്നു: "അമേരിക്കൻ എം. പി. വെയിൽ ഹെയ്സിനേക്കാൾ അഭിമാനം അയാളുടെ വെപ്പാട്ടിയായിരുന്ന ആ എലിസബത്ത്റേക്കുണ്ടെന്നു് ഞാൻ പറയും. ഹെയ്സ് പുതിയൊരു വിവാഹം കഴിച്ചപ്പോൾ വിവാഹത്തിന് എലിസബത്ത്റേയെ ക്ഷണിക്കാതെ അകററി നിറുത്തുകയാണല്ലോ ചെയ്തതു്. "രണ്ടുകൊല്ലം അയാളുടെ വെപ്പാട്ടിയായിരിക്കാൻ ഞാൻ പററും. അയാളുടെ വിവാഹത്തിനു ക്ഷണിക്കപ്പെടാൻ ഞാൻ കൊള്ളുകയില്ല, അല്ലേ?" എന്ന എലിസബത്ത്റേയുടെ ചോദ്യം തികച്ചും ന്യായമാണ്."

കാരണവർ തലകുലുക്കി.

സദാനന്ദൻ മാസ്റ്റർ തുടർന്നു: "ഈ ഡിഗ്നിററി–ഈഗോ–ആത്മ മൂല്യബോധം–അഭിമാനം–അതിനെ എന്തു പേരിലെങ്കിലും വിളിച്ചോളൂ. അതു് ഓരോ മനുഷ്യനിലും ജീവനെപ്പോലെതന്നെ ഒളിഞ്ഞിരിപ്പുണ്ടു്. നമ്മുടെ വേലക്കാരിൽപ്പോലും ഈ ഈഗോവിൻെറ വിളയാട്ടം കാണാം. അവരിൽ അതിൻെറ പ്രവത്തനം നമ്മൾ ശ്രദ്ധിക്കുകയോ പഠിക്കുകയോ ചെയ്യുന്നില്ലെന്നേയുള്ളൂ. മാത്രമല്ല, മാന്യന്മാരെന്നു് നമ്മൾ സങ്കല്പിക്കുന്ന കൂട്ടരിൽ പലരിലുമുള്ളതിനേക്കാൾ ആത്മമൂല്യബോധം സാധാരണക്കാരിലും താണവരിലുമാണു കാണുക. പതിനാറുകൊല്ലം മുമ്പ് എനിക്കുണ്ടായ ഒരനുഭവം കേൾക്കണോ?"

അതു പറയണമോ എന്ന അന്വേഷണഭാവത്തിൽ സദാനന്ദൻ മാസ്റ്റർ ഞങ്ങളെ നോക്കി.

"ഗൊ ഓൺ മിസ്ററർ"—അബ്ദുള്ളക്കുട്ടി തിരക്കി.

"വെയിൽഹെയ്സും എലിസബത്ത്റേയും അമേരിക്കക്കാരല്ലേ. നമ്മുടെ നാട്ടിലെ ആളുകളുടെ കഥ കേൾക്കട്ടെ"–മാസ്ററരെ ഞാനും പ്രോത്സാഹിപ്പിച്ചു.

അങ്ങനെയാണ് സദാനന്ദൻ മാസ്റ്റർ അഭിമാനത്തിൻെറ കഥ ഞങ്ങളെ കേൾപ്പിച്ചതു്.

അദ്ദേഹം പറഞ്ഞതുപോലെ ഇവിടെ പകർത്താം.

അതേ, പതിനാറുകൊല്ലം മുമ്പാണ്.

കടൽക്കരയിലുള്ള 'മാ...' പട്ടണത്തിലെ ഒരു സ്കൂളിലേക്കാണ് എനിക്കു സ്ഥലംമാററം കിട്ടിയതു്. ഞാൻ 'മാ...' പട്ടണം ഇഷ്ടപ്പെട്ടു. ജനബാഹുല്യമോ ബഹളമോ ഇല്ലാത്ത ഒതുങ്ങിയ ഭംഗിയുള്ള ഒരു കൊച്ചു പട്ടണം. അവിടെ ഒരു മുറി വാടകയ്ക്കെടുത്തു് ഞാൻ താമസം തുടങ്ങി, അടുത്തൊരു ഹോട്ടലിൽ ഭക്ഷണവും.

അന്നു ഞാൻ അവിവാഹിതനായിരുന്നു. നിത്യവും അതിരാവിലെ വ്യായാമത്തിനുവേണ്ടി നടക്കാനിറങ്ങും. പട്ടണം പൊതുവേ വെടിപ്പും വൃത്തിയുമുള്ളതാണെങ്കിലും നാനാവിധ മാലിന്യങ്ങളുടെയും താവളമായിരുന്നു അവിടത്തെ കടപ്പുറം. അതിനാൽ ഞാൻ മിക്കപ്പോഴും നടത്തം കിഴക്കോട്ട് ഉൾനാട്ടിലേക്കു തിരിച്ചുവിടും. കടൽപോലെ കിടക്കുന്ന നെൽവയലുകളും പച്ചക്കറിത്തോപ്പുകളും തെങ്ങുകളെക്കൊണ്ടു പച്ചത്തൊങ്ങൽ പിടിപ്പിച്ച പുഴക്കരയും ശുദ്ധമായ പുലർകാററും മററും ദേഹത്തിനും മനസ്സിനും ആരോഗ്യവും ഉന്മേഷവും പകർന്നുതന്നു.

രാവിലെ പട്ടണറോഡിൽനിന്നു് പാടത്തേക്കിറങ്ങുമ്പോൾ, കൈയിൽ പാൽക്കുപ്പിയുമായി വരുന്ന ഒരു യുവതിയെ പതിവായി കണ്ടുമുട്ടാറുണ്ടായിരുന്നു. ഇരുനിറത്തിൽ സാമാന്യം അഴകുള്ള ഒരു പെണ്ണ്. കാക്കപ്പൂപോലുള്ള ചെറിയ കരിനീലമിഴികളും അല്പം തടിച്ച ചുണ്ടുകളും ശിരസ്സിലും പിൻകഴുത്തിലും സമൃദ്ധമായി ചിതറിനിന്നിരുന്ന സ്വല്പം പരുക്കനായ ചുരുളൻ തലമുടിയും എല്ലാംകൂടി അവൾക്ക് ഒരു കാപ്പിരി സൗന്ദര്യത്തിൻെറ മുദ്ര പതിച്ചുകൊടുത്തിരുന്നു. അതാണ് എന്നെ കൂടുതൽ ആകർഷിച്ചതു്.

പട്ടണത്തിലെ എൻെറ പുതിയ ചങ്ങാതിയായ ടെയ്ലർ കണാരിയോടു് ഞാൻ ആ പാൽക്കാരിപ്പെണ്ണിനെക്കുറിച്ച് ഒരന്വേഷണം നടത്തി. കിട്ടിയ മറുപടി.

"മാസ്ററരേ, ഓളോട് കളിക്കണ്ട. വേണ്ടാത്തതു പറഞ്ഞാലു് ആള് ആരായാലും ഓള് ആട്ടുവച്ചുകൊടുക്കും. പിന്നേയും പറഞ്ഞാൽ പെണ്ണു മാച്ചിലു് (ചൂലു്) എടുക്കും.—ഓളെ തൊള്ളേലെ നാക്കാണു സഹിച്ചൂടാത്തതു്. പുളിച്ച പീത്തവിളിച്ചു പറഞ്ഞു് ആളെ ജീവനോടെ തോലുപൊളിക്കും. നാരായണി എന്നാണു പേരു്. ഓള് കേൾക്കാതെ 'നരി നാരായണി' എന്നും വിളിക്കും, പോസ്ററ്മാസ്ററരെ വീട്ടിലെ എം. എസ്. ആണ് (മെയ്ഡ് സർവൻറ്)—കുശവത്തിയാണ്."

അനുഭവത്തിൽനിന്നു പറയും പോലെയാണ് ടെയ്ലർ കണാരി നരി നാരായണിയെപ്പററി പറഞ്ഞതു്.

എൻെറ താമസസ്ഥലത്തുനിന്നു് മുക്കാൽമൈൽ ദൂരെയാണ് പോസ്ററാഫീസ്. പുതിയ സ്ഥലത്തുചെല്ലുമ്പോൾ ആദ്യമായി പരിചയപ്പെടേണ്ട വ്യക്തി പോസ്ററ് മാസ്റററാണ്. (പിന്നെ പൊലീസ് ഇൻസ്പെക്ടറും.) ഞാൻ പോസ്ററ്മാസ്ററർ ഓതേനക്കുറുപ്പുമായി പരിചയപ്പെട്ടു. വെളുത്തുമെലിഞ്ഞ ഒരു മദ്ധ്യവയസ്കൻ. സ്ഥിരം വയറുവേദനക്കാരൻ. സ്വല്പം സാഹിത്യ രസികനും, മുൻകോപിയുമാണെന്നും കൂടി പിന്നീടു മനസ്സിലാക്കാൻ കഴിഞ്ഞു.

ഒരു പഴയ മോഡൽ മാളികക്കെട്ടിടമാണ് പോസ്റ്റോഫീസ്. താഴെ ഓഫീസ് പ്രവർത്തിക്കുന്നു. മുകളിൽ പോസ്റ്റ്മാസ്റ്ററും കുടുംബവും (ഭാര്യയും രണ്ടു കുട്ടികളും) പാർക്കുന്നു. ഭാര്യ മാധവിഅമ്മ ഒരു രോഗിയാണ്.

പോസ്റ്റ്മാസ്റ്ററും ഞാനും തമ്മിലുള്ള പരിചയം വർദ്ധിച്ചു് സൗഹാർദ്ദമായി. ക്രോസ്വേഡ് (പദപ്രശ്നം) ഭ്രാന്തനായിരുന്നു മാസ്ററർ. ഇല്ലസ്ട്രേററഡ് വീക്കിലിയിലെ പതിവു് ക്രോസ്വേഡ് പ്രശ്നങ്ങൾ പൂരിപ്പിക്കാൻ ഞാൻ അദ്ദേഹത്തെ സഹായിച്ചുകൊണ്ടിരുന്നു.

പോസ്റ്റ്മാസ്റററുടെ വീട്ടിൽവച്ച് നാരായണിയെ കാണുമ്പോൾ ടെയ്ലർ കണാരിയുടെ വാക്കുകൾ ഓർത്തു് അല്പം പേടിയോടുകൂടിയാണ് ഞാൻ നോക്കിയിരുന്നതു്. എന്നാൽ അവൾ യജമാനൻെറ ചങ്ങാതി എന്ന പ്രത്യേകപരിഗണനയോടെ എന്നെ കണ്ടാൽ ചിരിക്കും—ഒരു പ്രത്യേക മന്ദഹാസം. റോഡിലോ, പീടികയ്ക്കു മുമ്പിലോ, കുറച്ചുദൂരെയുള്ള ഒരു നായർ വീട്ടിൽനിന്നു രാവിലെ പാൽകൊണ്ടുവരുമ്പോൾ വയൽവരമ്പിൽ വച്ചോ കാണുമ്പോഴും അവൾ അങ്ങനെ ചിരിക്കും. എനിക്കാണെങ്കിൽ എൻെറ ആദ്യഭയം മനസ്സിൽനിന്നു് അകററാൻ കഴിഞ്ഞില്ല.

നാരായണി, തൻെറ നരിനാക്കു് മുട്ടിയാലട്ടത്തിൽമാത്രമേ പുറത്തെടുക്കുകയുള്ളൂവെന്നും, ചുണ്ടിൽ എപ്പോഴും ഒരു പുഞ്ചിരി ഒരുക്കിവച്ചുകൊണ്ടാണു നടപ്പെന്നും, കണ്ട പെണ്ണുങ്ങളോടെല്ലാം—പരിചയക്കാരായാലും അല്ലെങ്കിലും—വഴിയിൽ തങ്ങിനിന്നു ലോഹ്യം പറയുന്ന ഒരു സ്വഭാവമുണ്ടെന്നും പിന്നീട് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു.

പോസ്റ്റ്മാസ്ററർ ഓതേനക്കുറുപ്പിനു് നാരായണിയെപ്പററി വളരെ നല്ല അഭിപ്രായം. മാത്രമല്ല, കുറഞ്ഞൊരഭിമാനവും കൂടി ഉണ്ടായിരുന്നുവെന്നു് അദ്ദേഹത്തിൻെറ സംഭാഷണത്തിൽനിന്നു് ഗ്രഹിക്കാമായിരുന്നു. നാരായണിയുടെ പൂർവ്വകഥ ഒരിക്കൽ വളരെ സഹതാപത്തോടെ അദ്ദേഹം എനിക്കു പറഞ്ഞുതരികയുണ്ടായി.

ആന്തുര (കുലാല) ജാതിക്കാരിയാണ് നാരായണി. ഒരു പതിരാണ്ടു മുമ്പ് അവളുടെ മധുരപ്പതിനേഴു കാലത്തു് അവൾ സ്വജാതിയിൽപ്പെട്ട ഒരു കുഞ്ഞമ്പുവുമായി ലോഹ്യമായി, അടുപ്പമായി, ഒടുവിൽ ഗർഭവുമായി. എന്നിട്ടും കുഞ്ഞമ്പു അവളെ വിവാഹം കഴിക്കാൻ കൂട്ടാക്കിയില്ല. നാരായണിയുടെ സങ്കടക്കരച്ചിലും പിന്നത്തെ ശകാരം പറച്ചിലും കുഞ്ഞമ്പുവിൻെറ മനസ്സു മാററാൻ കഴിയാതെ വന്നപ്പോൾ നാരായണി ആത്മഹത്യ ചെയ്യാൻ ഉറച്ചുകൊണ്ടു് ട്രെയിൻ വരുമ്പോൾ റെയിലിൽ തലവച്ചു കിടന്നുകൊടുത്തു. ആ മുഹൂർത്തത്തിൽ ആരോ കണ്ടു് ഓടിവന്നു് അവളെ പിടിച്ചുമാററി രക്ഷപ്പെടുത്തി. ഇതിനെത്തുടർന്നു് നാട്ടുകാർ ഒത്തുകൂടി കുഞ്ഞമ്പുവിനെ പിടിച്ചുകൊണ്ടുവന്നു് അവളുമായി വിവാഹം നടത്തിക്കൊടുത്തു. അങ്ങനെ അവൾ കുറച്ചുകാലം അവൻെറകൂടെ കഴിഞ്ഞു. ഒരു കുട്ടിയും കൂടി ജനിച്ചു.



രണ്ടുവർഷം കഴിഞ്ഞപ്പോൾ കുഞ്ഞമ്പു ഒരു തീയ്യസ്ത്രീയുമായി പ്രണയത്തിലായി. അവളെ കല്യാണം കഴിച്ച് പുരയിൽ കൊണ്ടുവന്നു. അപ്പോൾ നാരായണി, ഇനി അവൻെറ കൂടെ നിൽക്കുകയില്ലെന്നു് ഉഗ്രശപഥംചെയ്തു് കുട്ടികളെ അവൻെറയടുക്കൽ ഉപേക്ഷിച്ച് ഇറങ്ങിപ്പോന്നു. (കുട്ടികളെ അവിടെ വിട്ടതിനു നാരായണി പറഞ്ഞ ന്യായം: ഞാൻ വരുമ്പോൾ ഇവർ എൻെറകൂടെ ഉണ്ടായിരുന്നില്ല.)

അവൾ അച്ഛൻെറ പുരയിൽ താമസമാക്കി. ആ പുരയിലെ സ്ഥിതി വളരെ പരുങ്ങലിലായിരുന്നു. കുലത്തൊഴിലായ കലം നിർമ്മാണംകൊണ്ടാണ് അവർ കഴിഞ്ഞിരുന്നതു്. നാരായണിയുടെവയറുകൂടി അവിടെ പോററിക്കാൻ പ്രയാസമായിരുന്നു. കുറച്ചുകാലം അവൾ ഉഴന്നു തെണ്ടിത്തിരിഞ്ഞുനടന്നു. ആ അവസരത്തിലാണ് പോസ്ററ്മാസ്ററർ ഓതേനക്കുറുപ്പ് അവളെ കണ്ടുമുട്ടിയതു്. (കുറുപ്പിൻെറ പിതൃഗൃഹം അതിനടുത്തായിരുന്നു.) അവ

ളുടെ കഴിഞ്ഞ ചരിത്രം നല്ലപോലെ അറിഞ്ഞിരുന്ന പോസ്റ്റ് മാസ്റ്റർ, അവളുടെ സ്ഥിതികണ്ട് അലിവുതോന്നി അവളെ വേലക്കാരിയായി കൊണ്ടുപോകാൻ മനസ്സിൽ നിശ്ചയിച്ച്, അവളോട് ഒരു ചോദ്യം മാത്രം ചോദിച്ചു: "നീ എന്റെ വീട്ടിൽ നിന്നാൽ എന്തെങ്കിലും ചീത്തപ്പേരു കേൾപ്പിക്കുമോ?"

നാരായണി ഒററവാക്കിൽ ഉത്തരം കൊടുത്തു: "ഇല്ല."

പോസ്റ്റ്മാസ്റ്റർ പറയുകയാണ്: "അവൾ ഈശ്വരന്മാരെ പിടിച്ച് ആണയിട്ടില്ല. പശ്ചാത്താപം പറഞ്ഞ് മൂക്കു പിഴിഞ്ഞ് കരഞ്ഞില്ല. 'ഇല്ല' എന്നു മാത്രം പറഞ്ഞു. അവൾ എന്റെകൂടെ വന്നിട്ട് രണ്ടുകൊല്ലം കഴിഞ്ഞുവെങ്കിലും ഇന്നേവരെ അവളുടെ സ്വഭാവത്തെപ്പററി ഒരു പരാതിയും കേൾക്കാൻ ഇടവന്നിട്ടില്ല. നേരെമറിച്ച് അവളെ കളിപ്പിക്കാനും കബളിപ്പിക്കാനും വശീകരിക്കാനും തക്കം നോക്കിയ—ഒരു പൊലീസുകാരനുംപ്പെടെ—പലക്കും അമളി പററിയിട്ടുണ്ട്. നാരായണിയെ ഇവിടത്തെ വേലക്കാരിയായിട്ടല്ല, കുടുംബത്തിലെ ഒരംഗമായിട്ടാണ് ഞങ്ങൾ കരുതുന്നത്—എന്റെ ഒരു പെങ്ങളായിട്ട് എന്നുതന്നെ കൂട്ടിക്കോളൂ."

സദാനന്ദൻ മാസ്റ്റർ തുടർന്നു:

ആറേഴുമാസം കഴിഞ്ഞു.

ഞാൻ അന്നും പതിവുപോലെ പുലർച്ചെ നടക്കാനിറങ്ങിയതായിരുന്നു. പുഴക്കരയിലേക്കു പോകാൻ പോസ്റ്റാഫീസിനു മുമ്പിലെ പാതയിലേക്കുതിരിഞ്ഞപ്പോൾ പോസ്റ്റാഫീസിന്റെ വരാന്തയിൽനിന്ന് മാസ്റ്റർ എന്നെ വിളിക്കുന്നതുകേട്ടു. നേരം പ്രകാശമായി വരുന്നതേയുള്ളൂ. ഞാൻ കോലായിലേക്കു കയറിച്ചെന്നപ്പോൾ പോസ്റ്റ്മാസ്റ്റർ എന്റെ കൈ പിടിച്ച് ആഫീസ്മുറിയിലൂടെ അപ്പുറത്തേക്കു നയിച്ചു. അവിടെയാണ് കുളിമുറിയും അടുക്കളയും.

തുറന്നുകിടക്കുന്ന അടുക്കളവാതിലിലൂടെ മാസ്റ്റർ അകത്തേക്കു ചൂണ്ടിക്കാട്ടി. കാഴ്ച കണ്ട് ഞാൻ ആകെ ഞെട്ടിത്തരിച്ചുപോയി.

അടുക്കളയുടെ ചിട്ടത്തിൽ നിന്ന് ഒരു മനുഷ്യരൂപം തൂങ്ങിനിൽക്കുന്നു!

"നാരായണി"—മാസ്റ്റർ ശ്വാസമടക്കിപ്പിടിച്ചുകൊണ്ട് മൊഴിഞ്ഞു.

അരണ്ട പുലർ വെളിച്ചത്തിൽ ആ കാഴ്ച മരണത്തിന്റെ ഒരു കാർട്ടൂൺപോലെയുണ്ടായിരുന്നു.

"എന്തിനാണ് അവളിതു ചെയ്തത്?" എന്റെ ചോദ്യം കേട്ട് മാസ്റ്റർ കൈമലർത്തി. "എനിക്കറിഞ്ഞുകൂട—എനിക്കൊന്നും മനസ്സിലാവുന്നില്ല. ഇതു് ആദ്യം കണ്ടതു് മാധവിയാണ്. അവൾ എന്നെ വിളിച്ചുണർത്തി, 'നാരായണി – അടുക്കളയിൽ—' എന്നുമാത്രം പറഞ്ഞു. പിന്നെ ബോധം കെട്ടുവീണ് മുകളിൽ കിടക്കുന്നു. ഇതു കാണുന്ന മൂന്നാമത്തെ ആൾ നിങ്ങളാണ്."

മൂന്നു ദിവസം കഴിഞ്ഞു.

നാരായണി ആത്മഹത്യ ചെയ്യാനുണ്ടായ കാരണം മനസ്സിലാക്കിയതു് മാസ്റ്റർ വിവരിച്ചു.

ഒരാഴ്ച മുമ്പാണ്, മാസക്കുളിയും വയററിൽ അസുഖവുമായി മാധവി കിടക്കുകയായിരുന്നു. നന്നേ പുലർച്ചെ കക്കൂസിലേക്കു പോകാൻവേണ്ടി അവൾ കോണിയിറങ്ങി താഴെ എത്തിയപ്പോൾ അടുക്കളയിൽ വിളക്കു കത്തുന്നതും, ബനിയൻ മാത്രം ധരിച്ച ഒരാൾ അടുക്കളവാതിലിലൂടെ പുറത്തേക്കു വലിയുന്നതും കാണാനിടയായി. അടുക്കളയിൽ നാരായണിയേയും കണ്ടു. കടന്നു കളഞ്ഞ "കള്ളൻ ആരായിരിക്കുമെന്നായി മാധവിയുടെ ചിന്ത. കള്ളൻ ഭർത്താവുതന്നെ ആയിരിക്കുമോ? സംശയം തീർക്കാൻ മാധവി കോണി കയറിച്ചെന്നുനോക്കി. അയാൾ മുറിയിലെ കട്ടിലിൽ സുഖനിദ്രകൊള്ളുന്നു.

മാധവി താഴെയിറങ്ങി. നാരായണി അടുക്കളമൂലയിൽ അങ്ങനെതന്നെ തരിച്ചുനിൽക്കുകയാണ്.

"പോസ്റ്റാഫീസിൽവച്ച് നിന്റെ ഈ തോന്ന്യാസം ഞാൻ മൂപ്പരോടു പറയട്ടെ."

മാധവിയുടെ വാക്കുകൾ കേട്ട് നാരായണി പൊട്ടിക്കരഞ്ഞുകൊണ്ട് അവരുടെ കാല്ക്കൽ വീണു. "ഇനി ഞാൻ ഇങ്ങനെയൊന്നും ചെയ്യൂല്ല. അമ്മ യജമാനനോടു പറഞ്ഞാൽപ്പിന്നെ എന്നെ നിങ്ങൾ ജീവനോടെ കാണൂല്ല..."

മാധവിഅമ്മ ഭർത്താവിനോട് ഈ സംഭവത്തെപ്പററി ഒരക്ഷരം പറഞ്ഞില്ല.

അതിന്റെ മൂന്നാംദിവസം പോസ്റ്റ്മാസ്റ്റർ മുകളിലെ തന്റെ മുറിയിൽ വളരെ ബേജാറോടെ ഇരിക്കുകയായിരുന്നു. ബേജാറിന്റെ മുഖ്യകാരണം, ഇല്ലസ്റ്റ്രേറഡ് വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിയ പുതിയ ക്രാസ് വേഡിന്റെ ശരിയുത്തരമായിരുന്നു. മാസ്റ്റർ അയച്ച ഉത്തരത്തിൽ ഒരെററത്തെററ് പററിപ്പോയി. അല്ലെങ്കിൽ സമ്മാനം 10,000 രൂപ ഒരൊററ വാരലിന് അടിച്ചെടുക്കാമായിരുന്നു. മറെറാരു തലവേദന ഓഫീസിലെ അന്നത്തെ ക്യാഷ് അക്കൗണ്ട് ആയിരുന്നു. എത്രയോ പ്രാവശ്യം ഒത്തുനോക്കിയിട്ടും കൂട്ടിയിട്ടും ടാലിചെയ്യുന്നില്ല. അങ്ങനെ ഉഗ്രമായി ഇളിച്ചുംപിഴിച്ച്, തല പുകയിരിക്കുന്ന മുഹൂർത്തത്തിലാണ് നാരായണി വൈകുന്നേരത്തെ ചായയുമായി വന്നതു. കൈ വിറച്ചതുകൊണ്ടോ എന്തോ ചായ മേശപ്പുറത്തുവയ്ക്കുമ്പോൾ ഗ്ലാസ്സിൽനിന്ന് തുളമ്പി അക്കൗണ്ട്ബുക്കിന്റെ പുറത്ത് വീണുപോയി.

മാസ്റ്റർ പാടിയെണീററു പൊട്ടിച്ച ശകാരത്തിനു കണക്കില്ല. "കടന്നുപോ അസത്തേ—നിന്നെ ഇനി ഇവിടെ കാണരുതു്—" എന്നൊരു ഗർജ്ജനവും.

നാരായണി കരഞ്ഞുകൊണ്ട് കോണിയിറങ്ങിപ്പോയി.

അവൾ തെററിദ്ധരിച്ചു: അന്നത്തെ തന്റെ തോന്ന്യാസത്തെപ്പററി മാധവിഅമ്മ മൂപ്പരോടു പറഞ്ഞു. അതിന്റെ പ്രതികരണമാണ്.

അവളുടെ അഭിമാനം കശാപ്പു ചെയ്യപ്പെട്ടിരിക്കുന്നു. പിന്നെ നാരായണി ഒന്നും ആലോചിക്കാൻ പോയില്ല.

അവൾ നന്നെ പുലർച്ചെ എഴുന്നേററ് കിണററിൽ വെള്ളംവലിക്കുന്ന ബക്കററിന്റെ കയറഴിച്ച് അടുക്കളയുടെ ചിട്ടത്തിന്മേൽ കെട്ടിത്തൂങ്ങി...

നാരായണിയുടെ ശവം പോസ്റ്റ്മാർട്ടം കഴിച്ചപ്പോൾ പലർക്കുമുണ്ടായിരുന്ന ഒരു ശങ്കയും നീങ്ങി—നാരായണിയുടെ ഗർഭപാത്രം ശൂന്യം; ശുദ്ധം.

അഭിമാനത്തിന്റെ കഥ അങ്ങനെ അവസാനിപ്പിച്ചുകൊണ്ട് സദാനന്ദൻ മാസ്റ്റർ ചോദിച്ചു:

"അപ്പോൾ നിങ്ങളെന്തു പറയുന്നു?"

മാസ്റ്റർ ആ ചോദ്യം ചോദിച്ചതും മെയിൽ ട്രെയിൻ ഒരു കുലുക്കത്തോടെ റെയിലിൽ ബ്രേക് ഉരമ്മുന്ന കീരകിരപ്പോടെ നീങ്ങി നിന്നതും ഒരുമിച്ചായിരുന്നു.

സ്ഥലം കുററിപ്പുറത്തിനടുത്തെവിടെയോ ആണ്. ചില ആളുകൾ വണ്ടിയിൽ നിന്നിറങ്ങി എൻജിന്റെ നേരെ ഓടുന്നതാണ് പുറത്തേക്കു തലയിട്ടുനോക്കിയപ്പോൾ ഞങ്ങൾ കണ്ടതു്.

കൊടിയും കക്ഷത്തിലിറുക്കി ഗാർഡും എൻജിന്റെ അടുക്കലേക്ക് ധൃതിപ്പെട്ടു നീങ്ങുന്നുണ്ടായിരുന്നു.

സിനിമാവാരിക വായന നിറുത്തി ഉണ്ണികൃഷ്ണനും അങ്ങോട്ടു പറഞ്ഞു.

കുറച്ചുകഴിഞ്ഞു ഉണ്ണികൃഷ്ണൻ മടങ്ങിവന്ന് അറിയിച്ചു: "ഒന്നു വണ്ടിക്കു തലവച്ചു ചത്തു—അയ്യോ, നോക്കിക്കൂട—ഉടലും തലയും വേറെവേറെ കിടക്കുന്നു—ഒരു സ്ത്രീയാണ്."

കഥ (അഞ്ച്)

# കോടതിക്കു പുറത്ത്

എസ്. കെ. പൊററെക്കാട്ട്

നൂററാണ്ടുപ്രായം ചെന്ന അത്തിമരത്തിന്റെയും ആകാശത്തിൽ ശാഖകൾ വിടർത്തി വിലസുന്ന വാകയുടെയും മുകളിൽ നിന്നു കാക്കയും പരുന്തും കിളികളും കാഷ്ഠിച്ച പുള്ളിക്കുത്തുകളും കൊഴിഞ്ഞ ഇലകളും പൂക്കളും ഇടകലർന്ന കോടതിമുററം, കറുത്ത ഗൗൺ ധരിച്ച വക്കീലന്മാരുടെയും സിവിലും ക്രിമിനലും കേസുകളിൽ തൂങ്ങിക്കിടക്കുന്ന കക്ഷികളുടെയും അവരുടെ രക്ഷയ്ക്കും ശിക്ഷയ്ക്കും വഴിയൊരുക്കുന്ന സാക്ഷികളുടെയും കാൽപ്പെരുമാററം കൊണ്ടു സജീവമായി. കോടതി മുറികളിലെ അലോചക ബഞ്ചുകളും നീതിപീഠങ്ങളും ഉണർന്നു. വിചാരണക്കൂട്ടിലേക്കുള്ള വിളികൾ മുഴങ്ങി...

മുൻസിഫ്കോടതി നടന്നുകൊണ്ടിരിക്കുകയാണ്.

ഭ്രാന്തയുടെ ഒരുക്കേ അററത്ത്, കോടതി മൈതാനമൂലയിൽ അഞ്ചെട്ടാളുകൾ കൂട്ടംകൂടി നിൽക്കുന്നു. അവിടെ ഒരു പെണ്ണ്—ഒരു യുവതി—എല്ലാവരുടെയും ശ്രദ്ധ ആകർഷിച്ചുകൊണ്ട് വാ തോരാതെ ലക്ചാടിക്കുകയും, വാദിക്കുകയും, ആരെയോ ഒക്കെ ശകാരിക്കുകയും ചെയ്യുന്നുണ്ട്. ഒരു തെരുവു സർക്കസ്സ് കാണുന്ന കൗതുകത്തോടെയാണ് കോടതിപ്പൊതുജനം അവളുടെ ചുററും നിൽക്കുന്നതു്.

കാർത്ത്യായനി—ആ പെണ്ണ്—ഒരു തുണിമിൽത്തൊഴിലാളിയാണ്, അക്കൂട്ടത്തിൽനിന്ന് ഒരാൾ മറെറാരാൾക്കു പറഞ്ഞുകൊടുത്തതു പലരും കേട്ടു. ചുവന്ന ബ്ലൗസ്സിൽ പിടിച്ചടക്കിയ മാംസപ്പുളപ്പുള്ള മുലകളും മെരുവിന്റെ മുഖവുമുള്ള ഒരു കള്ളത്തിയാണ് കാർത്ത്യായനി. മയ്യെഴുതി മാഞ്ഞ കൊച്ചു മിഴികൾ, മുറുക്കിച്ചുവന്ന ചുണ്ട്, പുറത്തു പകുതിവരെ മാത്രമെത്തുന്ന കറുത്തു ചുരുണ്ട തലമുടി. കറുപ്പിന്റെയും ചുവപ്പിന്റെയും മിശ്രമായ—കദളിവാഴത്തടയുടേതുപോലത്തെ— തൊലിനിറം. അതോടൊപ്പം അല്പം വളഞ്ഞു വികൃതമെന്നു പറഞ്ഞുകൂടാത്ത കാലുകളും വായിലെ വലത്തെ അണ്ണിയിൽ ഒരു പല്ലിന്റെ കുറവും.

ഭർത്താവിൽ നിന്നു ചെലവിനു കിട്ടാൻ മുൻസിഫ് കോർട്ടിൽ കേസുകൊടുത്തിരിക്കയാണ്, കാത്ത്യായനി. കേസ് വിചാരണ ഇന്നേക്കാണ് വച്ചിരിക്കുന്നതു്. അവൾ കേസ് വിളിക്കുന്നതും കാത്തിരിക്കയാണ്. അപ്പോൾ ഒരു മുടക്കം: അവളുടെ ബാലൻവക്കീലോ, വക്കീൽ ഗുമസ്തൻ പുഷ്കരാക്ഷനോ ഇനിയും വന്നെത്തിക്കാണുന്നില്ല. ആ ഇടവേളയിൽ അവൾ പൊതുജനസമക്ഷം, തന്റെ കേസിന്റെ ചരിത്രവും രണ്ടനായ ഭർത്താവിന്റെ ചില പുറംപോക്കു രഹസ്യങ്ങൾ താൻ കണ്ടുപിടിച്ചതിനെക്കുറിച്ചുള്ള ചില അപസർപ്പകകഥകളും നാടൻശൈലിയിൽ—ചിലപ്പോൾ അല്പം അശ്ലീലച്ചുവ കലർന്ന ആലങ്കാരിക ഭാഷയിൽ—ധാരാളം ആംഗ്യങ്ങളോടെ, ചില മൂളലുകളും, ചിനയ്ക്കലും, ചീററലും, തുപ്പലും ഇളക്കിച്ചേർത്തുകൊണ്ട് വിളമ്പിവിടുകയാണ്: ആളുകൾക്കു ബഹുരസം. അവളുടെ ഭർത്താവെന്നു പറയപ്പെടുന്ന ആ മണ്ടച്ചാരും അല്പം ദൂരെ ഭ്രാന്തയിൽത്തന്നെ നിൽക്കുന്നുണ്ട്. ഇരുനിറത്തിൽ ദൃഢകായനായൊരു യുവാവ്. വളരെച്ചെറിയൊരു വായും അററം വളഞ്ഞ ഒരുഗ്രൻ കഴുകൻമൂക്കുമാണ് അയാളുടെ മുഖത്തെ സവിശേഷത. ഒരു കടുംനീല ഷർട്ടാണ് ധരിച്ചിരിക്കുന്നതു്.

അഞ്ചുകൊല്ലം മുമ്പാണ് വേലായുധനും കാത്ത്യായനിയും തമ്മിലുള്ള വിവാഹം നടന്നതു്. രജിസ്റ്റർ വിവാഹമായിരുന്നു. അക്കാലത്തു് കാർത്ത്യായനിയുടെ കൈയിൽ നല്ല കോളുണ്ടായിരുന്നു. മണ്ടച്ചാര് വേലായുധന് ജോലിയൊന്നുമുണ്ടായിരുന്നില്ല. പഴയൊരു തറവാട്ടുകാരൻ എന്ന പേരും പടക്കതിരയെപ്പോലുള്ളൊരു തടിയും മാത്രമായിരുന്നു, ഈ വ്യാപാരത്തിൽ വേലായുധന്റെ മുതൽമുടക്ക്.

"രണ്ടാളും നല്ലോണം സുഖിച്ചില്ലേ...?" കേൾവിക്കാരിൽ നിന്ന് ആരുടെയോ കമന്റ്. അവരെ നല്ലപോലെ അറിയുന്ന ആരോ ആയിരിക്കണം.

കാത്ത്യായനി അല്പം ഒതുക്കത്തോടുകൂടിയാണ് ചോദ്യകർത്താവിനെ നേരിട്ടതു്: "അതു നേരാ—ഞങ്ങള് രണ്ടാളുംകൂടി അന്ന്യായം തിന്നു സഹിച്ചതു്, അസ്സംഗതീല് എനിക്ക് പരാതില്ലാ..."

അവളുടെ പരാതിക്കു കാരണം വേറെയായിരുന്നു. വേലായുധൻ അവളോടു പണം ചോദിച്ചു. ആ പണംകൊണ്ട് അവൻ എന്താണ് ചെയ്യാൻ പോകുന്നതെന്ന് അവൾക്ക് ഊഹിച്ചറിയാമായിരുന്നു. അവൾ പണം കൊടുത്തില്ല. "കൊടുക്കാൻ എന്റെ കൈയില് പണം ഉണ്ടാർന്നില ഉണ്ടെങ്കില് കൊടുക്കോയിരുന്നു." അപ്പോൾ വേലായുധൻ പച്ചയായി ഇങ്ങനെ പുലമ്പിയത്രേ; "നെന്റെ കാമഭ്രാന്ത് തീർക്കാൻ നല്ല ആണുങ്ങളെ കൈവശം വെക്കണേങ്കില് ചോദിക്കുമ്പം കാശും കൊടുക്കണം..."

കേട്ടപ്പോൾ സഹിച്ചില്ല കാർത്ത്യായനിക്ക്.

"എറങ്ങെടാ പൊറത്തു്, എന്റെ പൊരേന്ന്..." അവൾ പൊട്ടിത്തെറിച്ചു. "എന്റെ സൂക്കേട് എളകുമ്പം തന്നെ വിളിച്ചോളാം—ഇപ്പപ്പൊയ്ക്കോ..."

വേലായുധൻ ഇറങ്ങിപ്പോയി.

കാത്ത്യായനിക്ക പിന്നെ തോന്നി താൻ പറഞ്ഞതും ചെയ്തതും കുറേ കടന്നുപോയില്ലേ എന്ന്—വേലായുധനെതിരിച്ചു വിളിക്കാൻ അഭിമാനം സമ്മതിച്ചില്ല. കുറച്ചു കഴിയട്ടെ എന്ന് കരുതി അവൾ കാത്തിരുന്നു. അപ്പോഴേക്കും വേലായുധൻ, സൗന്ദര്യമില്ലാത്ത, എന്നാൽ സ്വകാര്യസമ്പാദ്യമുള്ള—കാർത്ത്യായനിയുടെ തൈപ്പിൽത്തന്നെയുള്ള—ഒരു തൊഴിലാളിപ്പെണ്ണിന്റെ ഭർത്താവായിക്കഴിഞ്ഞിരുന്നു.

ഭർത്താവായ വേലായുധൻ തന്നെ ഉപേക്ഷിച്ച മറെറാരു സ്ത്രീയെ വിവാഹം കഴിച്ച് അവളുടെ കൂടെത്താമസമാണ്. എനിക്കു ചെലവിനു കിട്ടണമെന്ന് കാർത്ത്യാ



യനി ബാലൻവക്കീലിന്റെ വക്കാലത്തുമായി കേസു കൊടുത്തിരിക്കയാണ്—പഴയ രജിസ്റ്റർ വിവാഹത്തിന്റെ പിൻബലത്തോടെ.

ഇടത്തുകൈ മടക്കി പിറകിൽ ചേർത്ത് വലത്തു കൈയിന്റെ ചൂണ്ടുവിരൽ വായുവിൽ പൊക്കിയിളക്കിക്കൊണ്ടു ഒരു മതപ്രസംഗം മാതിരി കാർത്ത്യായനിയുടെ വാഗ്ധോരണി: മീനിന്റേം എറച്ചീന്റേം പച്ചക്കറീന്റേം സ്വാദ് വെവ്വേറെയാ—ഞാൻ ഇയാളുടെ മാംസത്തിന്റെ സ്വാദേ അറിഞ്ഞിട്ടുള്ളൂ. ഇയ്യാള്ക്ക് വേറെ പെണ്ണിന്റെ സ്വാദ് കൂട്ട്യേ കഴിയൂ എന്നാണെങ്കില്—ആയ്ക്കോട്ടേ—എന്നാലേ, കാളിപ്പറമ്പിലെ കാർത്ത്യായനീന്റെ കൈയിലെ കാശും വാങ്ങി അതങ്ങട് അനുഭോവിച്ചുളയാം എന്ന പൂതീണ്ടല്ലോ—അത് മനസ്സിലിരിക്കട്ടെ—ധൂപ്പ്...(ഒരു തുപ്പലും)

ചുമലിലൊരു തോർത്തുമുണ്ട് മടക്കിയിട്ട, കപ്പായമിടാത്ത, വിളറി മെലിഞ്ഞൊരു വൃദ്ധൻ അപ്പോൾ ബദ്ധപ്പെട്ട് അവിടേക്കുവന്നു, ഒരന്വേഷണം. "ബാലൻ വക്കീലോ പുഷ്കരാക്ഷനോ വന്നോ കാർത്ത്യായനീ..."

"ഒരു കാലനേം രാക്ഷസനേം കാണാനില്ല..." കാർത്ത്യായനി ഇടത്തുകൈ പൊക്കി കക്ഷം ചൊറിഞ്ഞുകൊണ്ടു പിറുപിറുത്തു. (അവളുടെ ചുവന്ന ബ്ലൗസിന്റെ കക്ഷം വിയർപ്പിന്റെ ഒരു വൃത്തം പ്രദർശിപ്പിച്ചു.)

അപ്പോൾ ആ വിളർത്ത വയസ്സൻ കാർത്ത്യായനിയെ മാടിവിളിച്ചു—എന്തോ രഹസ്യവാർത്ത മണത്തുകൊണ്ട് കാർത്ത്യായനി ആ വൃദ്ധന്റെകൂടെ കോടതി മൈതാനത്തിന്റെ മറ്റേ മൂലയിലേക്കു നടന്നു. അവിടെ ഒരു കൂറ്റൻ മഞ്ചാടിമരത്തിന്റെ മുരട്ട് നിന്നുകൊണ്ട് ഇരുവരും കുറേനേരം എന്തോ ഗൗരവത്തോടെ സംസാരിച്ചു.

അതിന്റെ ചുരുക്കം: വേലായുധന്റെ പുതിയ ഭാര്യ, അമ്മിണി, അവനെ ഉപേക്ഷിച്ച് ഒരു നാടകക്കാരന്റെ കൂടെ ഓടിപ്പോയത്രേ—ഇനി വേലായുധനുമായി കേസും കൂട്ടവുമൊന്നും വേണ്ട—കാർത്ത്യായനിക്കു വിരോധമില്ലെങ്കിൽ പഴയ പോലെ കഴിയാൻ വേലായുധൻ തയ്യാറാണ്. കാർത്ത്യായനിക്കു സമ്മതമാണെങ്കിൽ വക്കീൽമുഖാന്തരം കോടതിയിൽവച്ചുതന്നെ ഒരൊത്തുതീർപ്പിലെത്താം. കേസ് പിൻവലിക്കാം—വേലായുധന്റെ വക്കീൽ—പൗലോസ് വക്കീൽ ഇനിയും ഈ കോടതിയിലെത്തിയിട്ടില്ല. ഉടൻ എത്തും. അപ്പോഴേക്കും കാർത്ത്യായനിയുടെ മറുപടി എന്താണെന്ന് അറിയണം.

ആ വാർത്ത കാർത്ത്യായനിയെ ലഹരിപിടിപ്പിച്ചു. വേലായുധന്റെ മാംസത്തിന്റെ സ്വാദ് അയവിറക്കിക്കൊണ്ട് അവൾ വരാന്തയിലേക്കു കണ്ണയച്ചു... പഴയ മധുവിധുകാലത്തെ മാദക സ്മരണകൾ അവളുടെ കരളിൽ ചുരമാന്തിക്കൊണ്ടിരുന്നു...അപ്പോൾ ഒരു ചെറുപ്പക്കാരൻ ഓടിവന്ന് അല്പം വെപ്രാളത്തോടെ അറിയിച്ചു: കോടതിയിൽ കാളിപ്പറമ്പിൽ കാർത്ത്യായനിയുടെ കേസ് വിളിക്കുന്നു!

കാർത്ത്യായനി മെരുവിൻമുഖമൊന്നു കോട്ടി, വീണ്ടും കക്ഷം ചൊറിഞ്ഞുകൊണ്ട് സമർത്ഥിച്ചു: "വാദിഭാഗം വക്കീലില്ലാ—പ്രതിഭാഗം വക്കീലില്ലാ—പിന്നെ എങ്ങുട്ടെടാ കേസ്?—പോവ്വാമ്പാ..."

അവൾ മെല്ലെ വരാന്തമൂലയിൽ വേലായുധന്റെ അടുത്തേക്കു നീങ്ങി—പിന്നാലെ കപ്പായമിടാത്ത കാരണവരും.

"എന്താ പൂതി തീർന്നോ?..." വേലായുധന്റെ മുഖത്തേക്കു മിഴിയുഴിഞ്ഞുകൊണ്ട് കാർത്ത്യായനിയുടെ കൂർത്ത ചോദ്യം.

വേലായുധൻ തന്റെ രോമസമൃദ്ധമായ മാറിടം മെല്ലെയൊന്നു തലോടി. അവന്റെ കൊച്ചുവായിൽനിന്ന് ഒരു പുളിച്ച പുഞ്ചിരി പുറത്തുവന്നു. കാർത്ത്യായനി അവന്റെ വിരിഞ്ഞ രോമശമായ മാറിലേക്കു മിഴിയൂന്നി.

അപ്പോൾ കറുത്ത ഗൗണിന്റെ വലത്തു കൈ തെല്ലൊന്ന് പൊക്കി വായുവിൽ ചലിപ്പിച്ചുകൊണ്ട്, പത്രങ്ങളും പൂക്കളും പക്ഷിക്കാഷ്ഠവും ചിതറിക്കിടക്കുന്ന കോടതിപ്പറമ്പിലൂടെ പാഞ്ഞുവരുന്ന പൗലോസ് വക്കീൽ! കപ്പായമിടാത്ത കാരണവർ കാർത്ത്യായനിക്ക് കാട്ടിക്കൊടുത്തു വേലായുധന്റെ വക്കീലിനെ—പൗലോസ് വക്കീൽ മറ്റേ കോടതിയിൽ ഒരു ബലാൽസംഗക്കേസ് പ്രതിഭാഗം ഉഗ്രമായി വാദിച്ചുകൊണ്ടിരിക്കുമ്പോഴാണ് മുൻസിഫ് കോർട്ടിൽ വേലായുധന്റെ കേസ് വിളി നടന്നത്—

കാർത്ത്യായനി കിഴവൻ പൗലോസ് വക്കീലിനെ തടഞ്ഞുനിറുത്തി.

"ഇതെങ്ങുട്ട് പിറത്തരാണ് മനുഷ്യാ കാട്ടിരിക്കണത്—കക്ഷികളെ കൈയ്യീന്നു കാസും പീസും പിടുങ്ങി കോടതീക്കേസ് വിളിക്കുമ്പം വക്കീലും ഇല്ലാ പേക്കോലോംല്യാ—ഒരു കേസ് എടുത്താല് കൊറച്ച് നെറീം ചൊണേം ഒക്കെ വേണം. ഒരേ സമയത്തു നാലു കോടതീല് ആറു കേസ് വാരിപ്പിടിക്കും. നാല് ദിക്കിലും ഒരേ സമയത്ത് പ്രത്യക്ഷപ്പെടാൻ ഇയാള് ആരാണ്, മഹാവിഷ്ണുവോ?—കണ്ടില്ലേ, കേസ്സിന്റെ വിളീം തെളീം കൈക്കെഴിഞ്ഞപ്പം ഇതാ പറന്നുവരുന്നു ചിറകിന് വെടികൊണ്ട കാക്കയെപ്പോലെ..."

പ്രസംഗം കേട്ട് ആളുകൾ ചുറ്റും കൂടി. റിക്കാർഡ്കെട്ട് കക്ഷത്തിലിറുക്കി കിഴവൻ പൗലോസ് വക്കീൽ കണ്ണടയുടെ തടിച്ച ചില്ലിലൂടെ വാദിയുടെ മുഖത്തേക്കൊന്നു നോക്കി: തന്റെ എതിർകക്ഷി! ആർക്കുവേണ്ടിയാണ് ഈ വാദം—തന്റെ കക്ഷി വേലായുധനുവേണ്ടി—വേലായുധനോ? വേലായുധൻ തവിടുവിഴുങ്ങി തൊണ്ടയിൽ കുടുങ്ങിയ താറാവിനെപ്പോലെ കഴുത്തും ചുണ്ടും ഇളക്കിക്കൊണ്ട് ഒന്നും ശബ്ദിക്കാതെ മിഴിച്ചുനോക്കുന്നു...

"ങ്ങട് പോരേയ്..." കാർത്ത്യായനി ഭർത്താവിനെ പ്രേമപൂർവ്വമൊന്നു തോണ്ടി ക്ഷണിച്ചുകൊണ്ട് വിളിച്ചു—

ഇലകളും പൂക്കളും ചിതറിക്കിടക്കുന്ന, പക്ഷിക്കാഷ്ഠങ്ങൾകൊണ്ട് പുള്ളികുത്തിയ കോടതിമുറ്റത്തൂടെ തന്റെ കക്ഷി വേലായുധനും എതിർകക്ഷി കാർത്ത്യായനിയും കപ്പായമിടാത്ത കാരണവരും ഒത്തുചേർന്നു പൊതുനിരത്തിലേക്കു നീങ്ങുന്ന കാഴ്ച പൗലോസ് വക്കീലും കോടതി പ്രജകളും കൗതുകത്തോടെ നോക്കിനിന്നു.

കഥ (ആറ്)

# [illegible]

## എസ്. കെ. പൊറ്റെക്കാട്ട്

എന്റെ പഴയ സഹപാഠിയായിരുന്ന ഡോക്ടർ കൃഷ്ണൻ ഒരിക്കൽ എന്നെ കണ്ടപ്പോൾ ഒരു കാര്യത്തിൽ അദ്ദേഹത്തിന് ഒരു സഹായം ചെയ്തുകൊടുക്കാൻ എന്നോട് സ്നേഹപൂർവ്വം പറയുകയുണ്ടായി. സാധാരണനിലയിൽ ചെറിയൊരു കാര്യമാണെങ്കിലും പിന്നീട് അതിനെപ്പറ്റി ചിന്തിച്ചപ്പോൾ ഞാൻ അല്പം പരുങ്ങലിലായി. ഡോക്ടർ കൃഷ്ണന്റെ ഏകസന്താനമായ ലീനയുടെ കാര്യമാണ്. ലീനയുടെ അമ്മ മരിച്ചിട്ട് പന്ത്രണ്ടു വർഷമായി. കൃഷ്ണൻ പിന്നെ വിവാഹം കഴിച്ചിട്ടില്ല. ലീനയ്ക്ക് ഇപ്പോൾ പ്രായം പതിനെട്ടു കഴിഞ്ഞു.





കോളേജിൽ ഫൈനൽ ബി. എ. ക്ലാസ്സിൽ പഠിക്കുന്നു. പഠിപ്പിൽ മിടുക്കിയാണ്. എന്നാൽ ഡോക്ടർ കൃഷ്ണന്റെ വാക്കുകളിൽപ്പറഞ്ഞാൽ ഒരു 'ഫോബിയ' അവളെ ബാധിച്ചിരിക്കുന്നു. വിമൻസ് ലിബ് പ്രസ്ഥാനം—സ്ത്രീസ്വാതന്ത്ര്യസിദ്ധാന്തം. സമുദായത്തിൽ പുരുഷൻ അനുഭവിക്കുന്ന സകല സ്വാതന്ത്ര്യവും സ്ത്രീക്കും വേണമെന്നാണ് വാദം. ഉടുപ്പിലും നടപ്പിലും യുവതീയുവാക്കന്മാരുമായുള്ള പെരുമാറ്റത്തിലും പുരുഷകത്തും പുറംപോക്കുകളിലും, അങ്ങനെ ജീവിതത്തിന്റെ സകല തുറകളിലും സ്ത്രീക്കു സമനില അനുവദിച്ചില്ലെങ്കിൽ പിടിച്ചുപറ്റും എന്ന മട്ടിലാണു പോക്ക്. ഏകസന്താനം. അമ്മയില്ലാതെ വളർന്ന കുട്ടി. അങ്ങനെ മകളോട് ഡോക്ടർക്ക് ഒരു പ്രത്യേക വാത്സല്യമുണ്ട്. അവളുടെ ഇഷ്ടത്തിനെതിരായി പറയാനോ പ്രവർത്തിക്കാനോ ഒരു വൈമനസ്യം. ഇനി അഥവാ പറഞ്ഞാൽ തന്നെ അവളുടെ തർക്കത്തരം കേട്ടാൽ തരിച്ചുപോകും. ഈയിടെയായി ലീനയുടെ സ്വാതന്ത്ര്യപ്രസ്ഥാനം ഭ്രാന്തെടുത്ത മട്ടിലായിട്ടുണ്ട്. അവൾ ബോയ്ഫ്രണ്ടിനെക്കൂട്ടി നേരവും നിലയും നോക്കാതെ സർക്കീട്ടടിക്കുന്നു. സിഗററ്റ് വലിക്കുന്നു. ചരസ്സും കഞ്ചാവും തുടങ്ങിയിട്ടുണ്ടോ എന്നു നിശ്ചയമില്ല. അവളെ ഈ ചീത്ത നടപടികളിൽ നിന്ന് പിന്തിരിപ്പിക്കാൻ ഞാൻ അവളെ ഒന്നുപദേശിക്കണം.

തന്റെ മകളെ ഉപദേശിച്ച് നന്നാക്കാനുള്ള ചുമതല ഡോക്ടർ കൃഷ്ണൻ എന്നിൽ അർപ്പിച്ചതിനു പിന്നിൽ ചില കാരണങ്ങളുണ്ടായിരുന്നു. ഡോക്ടർ കൃഷ്ണന്റെ അമ്മ എന്റെ ഒരകന്ന കുടുംബത്തിൽപ്പെട്ടവരാണ്. ഡോക്ടർ കൃഷ്ണന്റെ വിവാഹം ഒരു പ്രണയവിവാഹമായിരുന്നു. വധു വളരെ താണകുടുംബത്തിൽപ്പെട്ടവളായതിനാൽ ആ വിവാഹത്തിന് തള്ള ആദ്യം വളരെ എതിരായിരുന്നു. അമ്മയുടെ ഹിതത്തിനെതിരായി വിവാഹം നടത്താൻ കൃഷ്ണനും മടിയുണ്ടായിരുന്നു. ഒടുവിൽ കൃഷ്ണന്റെ അപേക്ഷപ്രകാരം ഞാൻ ഇടപെട്ട് തന്ത്രപൂർവ്വം അമ്മയുടെ മനസ്സു മാററിയെടുത്തു. അങ്ങനെ അമ്മയുടെ അനുഗ്രഹത്തോടെ ആ വിവാഹം നടന്നു. പാവം തള്ള ആ വിവാഹം നടന്നതിന്റെ അടുത്തവർഷം മരിച്ചു. ഡോക്ടറുടെ ദാമ്പത്യം ആറുവർഷമേ നിലനിന്നുള്ളൂ. ലീനയെ പ്രസവിച്ച് അവൾക്കു അഞ്ചുവയസ്സായപ്പോൾ ഭാര്യ മരിച്ചു. അങ്ങനെ ആ പ്രണയദാമ്പത്യത്തിൽ പിറന്ന സന്താനത്തിന്റെ ഗുണത്തിനുവേണ്ടി പ്രവർത്തിക്കാൻ ധാർമ്മിക കടമയുള്ള ഒരു വ്യക്തിയാണ് ഞാൻ എന്ന നിലയിലായിരുന്നു ഡോക്ടർ കൃഷ്ണന്റെ സമീപനം.

ഞാൻ വല്ലപ്പോഴുമേ 'ലീനാവില്ല'യിൽ പോകാറുള്ളൂ. എനിക്കു ലീനയുമായി വലിയ അടുപ്പമൊന്നുമുണ്ടായിരുന്നില്ല. എന്നാലും കോളേജിലെ അവളുടെ പരാക്രമങ്ങളെപ്പറ്റിയുള്ള സംസാരങ്ങൾ എന്റെ ചെവിയിലുമെത്താറുണ്ടായിരുന്നു.

ഡോക്ടർ കൃഷ്ണൻ അധികസമയവും തന്റെ ദാക്ഷായണി നഴ്സിങ്ഹോമിലാണ് ചെലവഴിച്ചിരുന്നത്.

# പ്രിൻസ് ഓഫ് പുതിയറ

മഴയില്ലാത്തതും എന്നാൽ തണുപ്പുള്ളതുമായ ഒരു മദ്ധ്യാഹ്നത്തിൽ, ഒന്നും ചെയ്യാനില്ലാത്തതുകൊണ്ട് ഞാൻ ലണ്ടൻ ടൗവറിലേക്കു പുറപ്പെട്ടു.

ട്യൂബ് ട്രെയിനിൽ ലണ്ടൻ ടൗവർ സ്റ്റേഷനിലിറങ്ങി. അടുത്തു തന്നെയാണ് ലണ്ടൻ ടൗവർ. മൂന്നു പെൻസ് കൊടുത്ത് ഒരു പ്രവേശനടിക്കറ്റും വാങ്ങി അകത്തു കടന്നു.

തേംസ് നദീതീരത്ത് 18 ഏക്രവിസ്താരത്തിൽ കിടക്കുന്ന ഈ പുരാതന ലണ്ടൻ ബന്ധം, ആംഗലേയ യാഥാസ്ഥിതികത്വത്തിന്റെ കലവറയാണ്. ഇവിടത്തെ പരിചാരകന്മാരുടെ തൊപ്പിക്കുപ്പായങ്ങളിൽപ്പോലും പതിനഞ്ചാം നൂറ്റാണ്ട് പതിയിരിക്കുന്നുണ്ട്.

റോമൻ വാഴ്ചക്കാലത്താണ് ഇവിടെ ആദ്യമായി കോട്ടകൊത്തളങ്ങളുണ്ടായതു്. പില്ക്കാലത്ത് ഇംഗ്ലണ്ടിലെ രാജാക്കന്മാർ ഇവിടെ കോട്ടകളും ഗോപുരങ്ങളും പണിതു പാർപ്പു തുടങ്ങി. വന്യമൃഗങ്ങളെ സൂക്ഷിക്കാനും (ഹെൻറി ഒന്നാമൻ രാജാവായിരുന്നകാലത്ത് സിംഹങ്ങളെയിട്ടിരുന്നഗോപുരമാണ് Lion Tower–സിംഹഗോപുരം) ശത്രുക്കളെയും രാജ്യദ്രോഹികളായി മുദ്രയടിക്കപ്പെട്ട പ്രഭുക്കളെയും അനഭിമതരായി എണ്ണപ്പെട്ട കിരീടാവകാശികളെയും അധികപ്പറ്റായിത്തോന്നിയ രാജ്ഞിമാരെയും മറ്റും തടവിലിടാനും (പിന്നീട് തലയറുക്കാനും) ഈ ഗോപുരങ്ങളെത്തന്നെ ഉപയോഗിച്ചുപോന്നിരുന്നു. പഴയ രാജവാഴ്ചകളുടെ രക്തരൂഷിത ചരിത്രങ്ങളത്രെ ഇവിടത്തെ ചുമരുകളിൽ മറഞ്ഞുകിടക്കുന്നതു്!

ഞാൻ കാഴ്ചകളും കണ്ട് വൈററ് ടൗവറിനോടു തൊട്ട വേക് ഫീൽഡ് ഗോപുരത്തിന്റെ മൂന്നാംനിലയിലെത്തി. അവിടെ രാജകിരീടങ്ങളും രത്നങ്ങളും പ്രദർശനത്തിനുവച്ച ഒരു കാഴ്ചശാലയുണ്ട്. ആറു പെൻസിന് ഒരു ടിക്കററ്വാങ്ങി പ്രവേശിച്ചു. ചാറത്സ് രണ്ടാമന്റെ മൂവായിരം രത്നങ്ങൾ പതിച്ച കിരീടം തുടങ്ങി ജോർജ് പഞ്ചമൻ ഡെൽഹി ദർബാറിനു ധരിച്ച ആറായിരം രത്നങ്ങൾ പതിച്ച കിരീടംവരെയുള്ള രാജകീയ മകുടങ്ങളും, ലോകത്തിലെ ഏറ്റവും വലിയ രത്നമായ 'കള്ളിവൻ' പതിച്ച രാജകീയച്ചെങ്കോലും ഇവിടെക്കാണാം.— പണ്ട് ഡെൽഹിക്കോട്ടയിലെ മയൂരസിംഹാസനത്തിൽനിന്ന് അപഹരിച്ചുകൊണ്ടുപോയ കോഹിനൂർ രത്നവും കൂട്ടത്തിലുണ്ട്. രത്നങ്ങൾ! രത്നങ്ങൾ! അവ കണ്ണാടിച്ചില്ലിലൂടെ നാനാതരം വർണ്ണകിരണങ്ങൾ വീശിക്കൊണ്ടിരിക്കുന്നു— കണ്ണ് മഞ്ഞളിച്ചുപോകും.

രത്നപ്രദർശനശാലയിൽനിന്ന് പുറത്തു കടന്ന്, താഴെയിറങ്ങാൻ കോണിയുടെ സമീപമെത്തിയപ്പോൾ ഒരു കറുത്ത തരുണി അവിടെ തനിച്ചു നില്ക്കുന്നു. സ്വാഭാവികമായും മറേറ സ്ത്രീയുടെ മുഖത്തേക്കൊന്നു നോക്കിപ്പോയി. അവളുടെ അപ്പോഴത്തെ മുഖഭാവം എന്നിൽ പരിഭ്രമമുളവാക്കി. കൂമ്പി മയങ്ങിയ മിഴികളുമായി ചാഞ്ഞുവീഴാൻ പോവുകയാണ് ആ പെൺസൃഷ്ടി... ഞാൻ തൽക്ഷണം താങ്ങിപ്പിടിച്ചിരുന്നില്ലെങ്കിൽ ആ തരുണി താഴെ കോണിപ്പടവുകളിലേക്ക് ഉരുണ്ടുപിരണ്ടു വീണതുതന്നെ. അവളുടെ കൈസ്സഞ്ചിയും ഒരു പെറിയ ഭാണ്ഡവും മുമ്പേതന്നെ നിലത്തു പതിച്ചുകഴിഞ്ഞിരുന്നു.

ഒരു മിനിററ് കഴിഞ്ഞപ്പോൾ അവൾ മെല്ലെ മിഴിതുറന്ന് തന്നെ ചുററിപ്പിടിച്ച എന്റെ കൈകളിലേക്കും പിന്നെ എന്റെ മുഖത്തേക്കും നോക്കി ഒന്നും മനസ്സിലാവാത്ത മട്ടിൽ പരുങ്ങ കളിച്ചു.

ഞാൻ അവളെ ആ കോണിപ്പടവുകളുടെ അപകടസന്ധിയിൽനിന്ന് അടുത്ത മൂലയിലേക്ക് മാററി പ്രതിഷ്ഠിച്ചു. അപ്പോഴേക്കും അവൾക്ക് പരിസരബോധം വീണ്ടുകിട്ടിയെന്നു തോന്നുന്നു.

"Sorry, Very Sorry! Those damn jewels…I felt giddy." (വളരെ വ്യസനിക്കുന്നു. ആ നശിച്ച രത്നങ്ങൾ. തല ചുററിപ്പോയി.)

"Never mind madam…Are you alright now?)" (സാരമില്ല മാഡം—അസുഖമൊക്കെ മാറിയോ?)

അപ്പോഴേക്കും ഒരു ഇംഗ്ലീഷ് യുവാവും അയാളുടെ കൂട്ടുകാരിയും ഞങ്ങളുടെ അടുക്കലെത്തി.

"എന്തുപററി? നിങ്ങളുടെ—നിങ്ങളുടെ…? ആ യുവാവ് സഹതാപത്തോടെ ചോദിച്ചു.

(കറുപ്പുനിറക്കാരായ ഞങ്ങളിരുവരെയും ഒരുമിച്ചു കണ്ടപ്പോൾ ഞങ്ങൾ കൂട്ടുകാരാണെന്ന് ആ വെള്ളക്കാരൻ തെററിദ്ധരിച്ചതിൽ അദ്ഭുതമില്ല.

"അവൾക്കൊരു തല ചുററൽ—സാരമില്ല." ഞാൻ അല്പം പരുങ്ങലോടെ പറഞ്ഞു.

"അതിവിടെ സാധാരണമാണ്. ആ രത്നക്കല്ലുകളുടെ കൂട്ടപ്രഭയേററ് കുറച്ചു കഴിഞ്ഞാൽ പല സ്ത്രീകളും ഇവിടെ മോഹാലസ്യപ്പെട്ടു വീഴാറുണ്ട്…നിങ്ങളുടെ കൂട്ടുകാരിയെ താഴെക്കൊണ്ടുപോയി അവർക്ക് കുറച്ച് ചൂടുകാപ്പി വാങ്ങിക്കൊടുക്കൂ. അയാൾ, താഴെക്കിടന്നിരുന്ന കൈസഞ്ചിയും കടലാസുഭാണ്ഡവും പെറുക്കിയെടുത്ത് എന്റെ കൈയിലേക്കുനീട്ടി.

വാങ്ങുകയല്ലാതെന്തുചെയ്യും?

കറമ്പിത്തരുണി ഒരിളിഭ്യച്ചിരിയോടെ പരുങ്ങിനില്ക്കുകയാണ്. ഞാനവളെ ആകപ്പാടെയൊന്നു നിരീക്ഷിച്ചു. വളരെ പ്രയാസപ്പെട്ട് മെരുക്കിക്കെട്ടിയ പരുക്കൻ തലമുടിയും ലിപ്സ്റ്റിക് തേച്ചു തടിച്ച ചുണ്ടുകളും നീഗ്രോ പ്രകൃതമാണെന്നു വിളിച്ചറിയിക്കുന്നുണ്ട്. തൊലിനിറം തനിക്കറുപ്പല്ല—മിശ്രമാണ്. കപ്പിയിൽ പാലു് പകർന്നപോലെ—നല്ല. വടിവൊത്ത വട്ടമുഖം. കാതിൽ തൂങ്ങുന്ന വലിയ സ്വർണ്ണവട്ടക്കുണ്ഡലങ്ങൾ ആ മുഖത്തിനു നല്ല ചേർച്ചയുണ്ട്. ചുവന്ന ഫ്രോക്കാണ് ധരിച്ചിരിക്കുന്നതു്.

"Are you alright now?" ഞാന് സഹതാപത്തോടെ വീണ്ടും ചോദിച്ചു.

"യെസ്—യെസ്—തേങ്ക് യൂ!" ക്ഷീണസ്വരത്തിൽ മറുപടി.

ഞാൻ ഒരു കൈകൊണ്ട് അവളെയും, മറേറ കൈകൊണ്ട് അവളുടെ മുതലസ്സഞ്ചിയും മാറാപ്പും പിടിച്ചുകൊണ്ട് കോണിയിറങ്ങി.

"നമുക്ക് കുറച്ച് കാപ്പികുടിക്കാം," എന്നും പറഞ്ഞുകൊണ്ട് ഞാൻ അവളെ ടൗവറിലെ റസ്റ്റാറന്റിലേക്കു നയിച്ചു. അവൾ വിരോധമൊന്നും പറഞ്ഞില്ല.

പണ്ടത്തെ രാജാക്കന്മാർ സിംഹവ്യാഘ്രപ്പുലികളെ സൂക്ഷിച്ചിരുന്ന ഗോപുരനിലവറയിയിലാണ് റസ്റ്റാറന്റ്.

ഞങ്ങളിരുവരും ഒരൊഴിഞ്ഞ മൂലയിൽ സ്ഥലം പിടിച്ചു.

ആവശ്യമുള്ള പദാർത്ഥങ്ങൾക്ക് ഓർഡർ കൊടുക്കാൻ ഞാൻ അവളെ ഉപദേശിച്ചു. ഉച്ചഭക്ഷണം ഇവിടെനിന്നുതന്നെ ആയിക്കളയാമെന്നു കരുതി ഞാൻ ലഞ്ചിനു് ഓർഡർ കൊടുത്തു.

"എന്നാൽ ഞാനും ലഞ്ച് കഴിക്കാം," അവൾ സൗമ്യമായി മൊഴിഞ്ഞു.

ബേറർ ഭക്ഷണം ഒരുക്കിക്കൊണ്ടുവരുന്നതു കാത്തിരുന്നു.

അവളുടെ കനത്ത കടലാസുഭാണ്ഡം അവളുടെ അരികിലേക്കു നീക്കിവച്ച് ഞാൻ ചോദിച്ചു: "ഇതിന്റെ ഉള്ളടക്കമെന്താണ്."



പ്രിൻസ് ഓഫ് പുതിയറ—
എസ്. കെ യുടെ ഒരു പഴയചിത്രം

"മ്യൂസിക് റെക്കേർഡ്സ്" അവൾ സംഗീതമാധുരിയോടെ പറഞ്ഞു. "പോൾ റോബ്സന്റെ ഗാനങ്ങൾ—സെൽഫ്രാജിൽനിന്നു വാങ്ങിയതാണ്. ഞാൻ ലണ്ടൻ മ്യൂസിക് സ്കൂളിലെ വിദ്യാർത്ഥിനിയാണ്—" അവൾ സ്വയം പരിചയപ്പെടുത്തുകയും ചെയ്തു.

"പേരു്?"

"റീമാ—ഞാൻ ജമൈക്കക്കാരിയാണ്. സ്കോളർഷിപ്പോടുകൂടി ലണ്ടനിൽ പഠിക്കുകയാണ്—ലണ്ടനിൽ വന്നിട്ട് രണ്ടാഴ്ചയേ ആയുള്ളൂ."

"വെരിഗുഡ്!" ഞാൻ അർത്ഥമില്ലാത്ത ആചാരവാക്കുകൊണ്ട് അവളെ തൃപ്തിപ്പെടുത്തി.

"നിങ്ങൾ ഇന്ത്യയിൽനിന്നാണെന്നു ഹിക്കുന്നതിൽ തെററില്ലല്ലോ?" റീമാ തന്റെ കറുത്തുവിരിഞ്ഞ മിഴികൾകൊണ്ട് എന്നെ ഉഴിഞ്ഞുകൊണ്ട് മൊഴിഞ്ഞു.

"ഒരു തെററുമില്ല. തനി ഇന്ത്യക്കാരൻ തന്നെ."

"ലണ്ടനിൽ പഠിക്കുകയാണോ?"

"അല്ല—ഇന്ത്യയിൽനിന്ന് യൂറോപ്പു സന്ദർശനത്തിനു വന്നിരിക്കുകയാണ്."

"അവൾ വീണ്ടും എന്നെ ആകപ്പാടെയൊന്നു നിരീക്ഷിച്ചു—തെല്ലൊരദ്ഭുതഭാവത്തിൽ. (അപ്പോൾ ഈ പുള്ളി ഇന്ത്യയിലെ ഒരു രാജകുമാരനോ, അല്ലെങ്കിൽ ഒരു കുബേരനോ ആയിരിക്കണം—അവളുടെ മനസ്സ് മന്ത്രിക്കുന്നുണ്ടാവാം.) അവൾ തുറന്നു ചോദിച്ചു:

"മഹാരാജയാണോ?"

"Not exactly. But Somewhat near. (അത്രയ്ക്കില്ല, ഏതാണ്ട് അതിന്നടുത്ത്) ഞാൻ ഗമനടിച്ചുകൊണ്ടുപറഞ്ഞു. (കോഴിക്കോട്ട് എന്റെ വീട്ടിനടുത്ത് ഒരു മഹാരാജ് പാർത്തിരുന്നു. മിറായിക്കാരൻ മഹാരാജ്. മഹാരാജുമായുള്ള എന്റെ അടുപ്പം അത്രമാത്രമായിരുന്നു.)

ആ കാപ്പിരിത്തരുണിയുടെ ജിജ്ഞാസ മൂത്ത് തിപിടിച്ചു.

"നാടിന്റെ പേരെന്താണ്?"

"ഓ—ഒരു പെറിയ സ്ഥലമാണ്—പുതിയറ."

"So you are the prince of puthiyara?" (അപ്പോൾ നിങ്ങൾ പുതിയറ രാജകുമാരനാണ്, അല്ലേ?)

എനിക്ക് ഉള്ളിൽ ചിരിവന്നു. എങ്കിലും അവളെനിക്ക് സമ്മാനിച്ച പേര്, 'പ്രിൻസ് ഒഫ് പുതിയറ,' എനിക്ക് വളരെ പിടിച്ചു ഞാൻ പ്രിൻസ് ഒഫ് പുതിയറയായി അഭിനയിക്കാൻ തന്നെ തീരുമാനിച്ചു....

മൂന്നാലുദിവസം ഞാൻ പരുങ്ങിക്കളിച്ചു [ഓ]ർമ്മതട്ടത്ത ആ പുത്തൻ തലമുറക്കാരി, അവളുടെ ഡാഡിയുടെ കിഴവൻ ഫ്രണ്ട് പറഞ്ഞാൽ കേൾക്കുമോ? എനിക്കു സംശയവും പേടിയുമുണ്ടായിരുന്നു. എന്നാലും ഒന്നു പരീക്ഷിച്ചുനോക്കാമെന്നുകരുതി. ചില അഭിമുഖ സംഭാഷണക്കാർ മുൻകൂട്ടി ചോദ്യാവലി തയ്യാറാക്കി വയ്ക്കുന്നതുപോലെ അവളുടെ വായ്മൂടാൻ പററിയ ചില ചോദ്യങ്ങൾ മനസ്സിലൊരുക്കിവച്ച് ഒരു സായാഹ്നത്തിൽ ഞാൻ 'ലീനാവില്ല'യിലെത്തി.

അവിടെ ചെന്നുകേറിയപ്പോൾ ലീന എങ്ങോട്ടോ പോകാൻ ഒരുങ്ങിക്കൊണ്ടു പുറത്തേക്കുവരുന്നു. കാവി നിറത്തിലുള്ള ജീൻസും മാറിലെ മുഴകൾ തള്ളിച്ചുകൊണ്ടുള്ള ഒരു കുടുങ്ങിയ സ്പോർട്സ് ബനിയനുമാണു വേഷം.

അവളെ ആ വേഷത്തിൽ കണ്ടപ്പോൾ വളരെക്കാലമായി എന്റെ മനസ്സിൽ കടികൊണ്ടിരുന്ന ഒരു ചിത്രം പുറത്തു ചാടി. സംഭവങ്ങളുടെ സാമ്യതയോർത്ത് ഞാൻ അദ്ഭുതപ്പെടുകയുംചെയ്തു.

അറുപതു വർഷം മുമ്പാണ്—പട്ടണത്തിന്റെ ഈ കോണിൽ—ഡോക്ടർ കൃഷ്ണന്റെ ലീനാവില്ല നില്ക്കുന്ന ഇതേ സ്ഥലത്ത്—അന്ന് പാവപ്പെട്ട കുടുംബങ്ങൾ വാടകയ്ക്കു പാർക്കുന്ന ലൈൻമുറികളായിരുന്നു. ആ മുറികളിലൊന്നിൽ ഒരു മുസ്ലിംഫക്കീറും അദ്ദേഹത്തിന്റെ ചെറുപ്പക്കാരിയായ മകളും താമസിച്ചിരുന്നു.

എനിക്ക് അന്ന് ഏഴോ എട്ടോ വയസ്സു പ്രായം കാണും. ഒരുദിവസം രാവിലെ തെരുവിൽ, ആ ലൈൻ മുറികൾക്കു മുമ്പിൽ ഒരാൾക്കൂട്ടം കണ്ട് ഞാൻ ഓടിച്ചെന്നു നോക്കി. മുസ്ലിം ഫക്കീറും മകളുമാണ് രംഗത്ത്. മകൾ നല്ലൊരു കോലത്തിലായിരുന്നു: അവളെ ദേഹം മുഴുവനും ചെളിമണ്ണു പൂശി പിറന്ന കോലത്തിൽ മുമ്പിൽ നടത്തിച്ചുകൊണ്ടു നീങ്ങുന്നു പിതാവായ മുസ്ലിം സിദ്ധൻ. രാത്രിയിൽ ചില പോക്കിരികൾ മുറിയിൽ വന്ന് മകളെ ശല്യപ്പെടുത്തി വരുന്നുണ്ടെന്നും, ആളുകൾക്ക് അവളെ കാണണമെങ്കിൽ പകൽതന്നെ നല്ലപോലെ മുഴുവനും കണ്ടുകൊള്ളട്ടെ എന്നും തത്ത്വജ്ഞാനം പ്രസംഗിച്ചുകൊണ്ടാണ് ഫക്കീർ പ്രദർശനം നടത്തുന്നതു്. 60 കൊല്ലം മുമ്പു കണ്ട ചേടിമണ്ണു പൂശിയ ആ പെൺകുട്ടിയുടെ കോലം ലീനയിലൂടെ എന്റെ മനസ്സിൽ വീണ്ടും തെളിഞ്ഞു.

"ഡാഡിയെ കാണാനാണോ?" ലീന സ്വല്പം ആദരഭാവത്തിൽത്തന്നെയാണ് എന്നോടു ചോദിച്ചതു്. ചോദ്യം കേട്ട് ഞാൻ ഒന്നു ചിരിച്ചതേയുള്ളൂ. ലീനയെ അപ്പോൾ അവിടെ പിടിച്ചുനിറുത്തി ഉപദേശിക്കുന്നതു് ഉചിതമായിരിക്കയില്ല എന്നെനിക്കു തോന്നി.

"മോള് എങ്ങോട്ടു പോകുന്നു?" ഞാൻ വാത്സല്യത്തോടെ ചോദിച്ചു.

"ആറുമണിക്ക് ഒരു അപ്പോയിൻറ്മെൻറുണ്ട്."

[അപ്പോയിൻറ്മെൻറ്! — ഡേററിങ് എന്നു പറഞ്ഞില്ലല്ലോ—ഞാൻ അല്പം സമാധാനിച്ചു ]

"എപ്പോൾ മടങ്ങും?"

"രാത്രി കുറച്ചു വൈകും." പെട്ടെന്ന് അവൾ വാച്ചിൽനോക്കി 'ബൈ–ബൈ' പറഞ്ഞ് പടിയിറങ്ങിപ്പോയി.

ഞാൻ ഇളിഭ്യനായി ഒരു നിമിഷം അവിടെ നിന്നു. പിന്നെ ഇറങ്ങിപ്പോന്നു.

പിന്നെ ഞാൻ മൂന്നാഴ്ച ടൂറിലായിരുന്നു. ടൂർ കഴിഞ്ഞു വീട്ടിലെത്തിയപ്പോൾ എന്നെ കാത്തുകിടക്കുന്ന പോസ്റ്റിന്റെ കൂട്ടത്തിൽ ഡോക്ടർ കൃഷ്ണന്റെ ഒരു കത്തു കണ്ട്, ജിജ്ഞാസയോടെ പൊട്ടിച്ചു വായിച്ചു.

ഡോക്ടർ കൃഷ്ണന്റെ ദീർഘമായ ആ കത്തിലെ ചില ഭാഗങ്ങൾ ഞാൻ വായിക്കാം.

പ്രിയ സുഹൃത്തേ,

ഞാൻ നിങ്ങളെ കാണാൻ രണ്ടുമൂന്നു തവണ വീട്ടിൽ വന്നു. നിങ്ങൾ തുടർച്ചയായി ടൂറിലാണെന്നറിഞ്ഞു. എപ്പോൾ മടങ്ങിവരും എന്നു നിശ്ചയമില്ലെന്നും മനസ്സിലായി. അതുകൊണ്ടാണ് ഈ കത്തെഴുതുന്നതു്. ലീനയുടെ കാര്യം സംസാരിക്കാൻ തന്നെയാണ് ഞാൻ വീട്ടിൽ വന്നിരുന്നതു്. പെട്ടെന്ന് ചില സംഭവവികാസങ്ങളുണ്ടായി. അതു് നിങ്ങളെ ധരിപ്പിക്കാനും, ലീനയുടെ കാര്യത്തിൽ നിങ്ങൾ തല്ക്കാലം ഒന്നും ഇടപെടേണ്ട എന്നു നിങ്ങളെ അടിയന്തരമായി അറിയിക്കാനുമാണ് ഇങ്ങനെ ധൃതിയിൽ എഴുതുന്നതു്.

നിങ്ങൾ വീട്ടിൽ വന്ന വിവരം ലീന എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നു. അതിന്റെ രണ്ടാം ദിവസം ഒരു സംഭവം നടന്നു.

ലീന, വൈകുന്നേരം, ജീൻസും ബനിയനുംധരിച്ച് അവളുടെബോയ് ഫ്രണ്ടിനെ കാത്തുനില്ക്കാൻ തെരുവിനടുത്തമൈതാനമൂലയിലെത്തിയതായിരുന്നു. അപ്പോൾ അവിടെ നില്ക്കുന്നു ജീൻസും സ്പോർട്സ് ബനിയനും ധരിച്ചുകൊണ്ട് രണ്ട് പെൺകിടാങ്ങൾ. അവർ അധികാരസ്വരത്തിൽ ലീനയോടു പറഞ്ഞുവത്രേ:

"ഇവിടെ നില്ക്കണ്ട—പോയി വേറെ എവിടെയെങ്കിലും സ്ഥലം നോക്ക്."

ലീന കേട്ട ഭാവം നടിച്ചില്ല.

അപ്പോൾ ആ പെൺകിടാങ്ങൾ ഉറക്കെ അസഭ്യസ്വരത്തിൽ ശകാരം തുടങ്ങി:

"നിന്നോടല്ലേടി പറഞ്ഞതു് വേറെ ഏതെങ്കിലും മൂല നോക്കാൻ."

അതു കേട്ടപ്പോൾ ലീന അവരെയും

# അവൻ നമ്മുടെ ആളാണോ?

**പ്രത്യയശാസ്ത്രത്തിനു പകരം വ്യക്തിശാസ്ത്രം രാഷ്ട്രീയത്തിൽ കാലുറപ്പിച്ചിരിക്കുന്നു. ഇഷ്ടം, അനിഷ്ടം, വ്യക്തികളുടെ പ്രതാപം, പണം, ജാതി–ഇതെല്ലാമായാൽ എല്ലാമായി.**

**ഷാ**ജി, സലിം, മോഹൻ, രാജൻ തുടങ്ങിയ പേരുകളൊക്കെ എല്ലാ മതങ്ങളിലും പ്രചാരത്തിൽ വന്നതുകാരണം പേരുകൊണ്ടുമാത്രം ജാതി കണ്ടുപിടിക്കാനാവാതെ വരുന്നു. മുമ്പൊക്കെ ക്രിസ്ത്യാനിയേയും മുസ്ലീമിനേയും പേരുകൊണ്ടും ഹിന്ദുക്കളിലെ ചില അവാന്തരവിഭാഗങ്ങളെ ചില ചില വാലുകൾ കൊണ്ടും തിരിച്ചറിയാൻ കഴിയുമായിരുന്നു. ആ നല്ലകാലം പോയ്മറഞ്ഞുകൊണ്ടിരിക്കുകയാണ്.

എന്നുവച്ച് ജാതി പോയ്മറയുകയാണോ? നല്ലകാര്യം. ഓഫീസുകളിലും കോളേജുകളിലും സ്കൂളുകളിലും സംഘടനകളിലും സാഹിത്യത്തിലും സംസ്കാരത്തിലും എന്നുവേണ്ട രാഷ്ട്രീയ നേതാക്കളെ വാർത്തെടുക്കുന്നതിലുംവരെ ജാതിയാണ് ഇപ്പോൾ ആദ്യ പരിഗണന. രാഷ്ട്രീയത്തിലെ ജാതിചിന്തയ്ക്ക് ഇപ്പോൾ ഒരു വലിയ ശാസ്ത്രീയ ഗവേഷണ പ്രോജക്ടിനെക്കാൾ, ഏതു പഞ്ചവത്സരപദ്ധതിയേയുംകാൾ ശ്രദ്ധയും പ്രാധാന്യവും സിദ്ധിച്ചിട്ടുണ്ട്. ദൃഷ്ടാന്തം തേടി ദൂരെയെങ്ങും അലയണമെന്നില്ല, കേരളത്തിലെ ഭരണമുന്നണിയെ നയിക്കുന്ന കോൺഗ്രസ്-ഐയിലേക്കു നോക്കിയാൽ മതിയെന്നായിരിക്കുന്നു!

രാഷ്ട്രീയപ്രവർത്തനം പലതലങ്ങളിലെ അധികാരം കൈയിൽ വയ്ക്കുന്നതിനുള്ള പ്രവർത്തനമാണല്ലോ. അതിനാൽ സർവ്വവ്യാപിയായ ജാതിക്ക് ഈ മുഖ്യ രാഷ്ട്രീയ കക്ഷിയിലും അർഹമായ പ്രാമുഖ്യംതന്നെ വന്നിരിക്കുന്നതു തികച്ചും സ്വാഭാവികം!

പക്ഷേ, ഈ 'സ്വാഭാവികം' ഇപ്പോൾ ഒരു പൊട്ടിത്തെറിയുടെ വക്കിലോട്ടു നീങ്ങിയിരിക്കുന്നു: മാർക്സിസ്റ്റ് പാർട്ടി കഴിഞ്ഞാൽ, കേരളത്തിലെ ഏറ്റവും വലിയ കക്ഷിയായി വളർന്നിരിക്കുന്ന കോൺഗ്രസ്-ഐയിൽ സവർണ്ണമേധാവിത്വം ആ പാർട്ടിയിലെ മറ്റു വിഭാഗക്കാർക്ക് ദുസ്സഹമായിരിക്കുന്നുവെന്നു മാത്രമല്ല, ആ മേധാവിത്വം എന്നന്നേക്കുമെന്നവണ്ണം ഉറപ്പിക്കുന്നതിനുവേണ്ടി നടത്തുന്ന കരുനീക്കങ്ങൾ അടിയന്തരമായി ചെറുക്കപ്പെട്ടില്ലെങ്കിൽ ആ പാർട്ടിയുടെ നിലനില്പുതന്നെ അപകടത്തിലാവുന്ന സ്ഥിതിയാണെന്നാണ് അറിയുന്നത്.

കഴിഞ്ഞദിവസം, കോൺഗ്രസ്-ഐയിലെ ഒരു പ്രമുഖനേതാവിനെക്കാണാനിടയായി. പഴയ തലമുറയിലെ കോൺഗ്രസ്സുകാരൻ. ജാതിമതചിന്തകൾക്കെതിരെ പോരാടിയ ചരിത്രമുള്ള വ്യക്തി. തികഞ്ഞ സങ്കടത്തോടെ അദ്ദേഹം പറഞ്ഞു: മടുത്തു! തന്റെ കക്ഷിയിലെ വിവിധനേതൃതലങ്ങളിൽ ചില പ്രത്യേക ജാതിക്കാർക്കു മാത്രമേ നിലനിൽപും ഭാവിയുമുള്ളൂ എന്ന മട്ടിലാണ് ഇപ്പോൾ എല്ലാം ചിട്ടപ്പെടുത്തിവച്ചിരിക്കുന്നത്. ജാതിമത ചിന്തകൾക്കൊക്കെ അതീതരായി ആദർശസ്വപ്നങ്ങളിൽ വ്യാമുഗ്ദ്ധരായി കൂട്ടത്തോടെ പാർട്ടിയിലേക്കു വരുന്ന ചെറുപ്പക്കാർ ഇതൊക്കെക്കണ്ട് പൊടിക്കുന്നുണ്ട്. പക്ഷേ, ഇന്നത്തെ സെറ്റപ്പിൽ തുറന്ന ഒരു റിവോൾട്ട് അസാദ്ധ്യം—പേരു വെളിപ്പെടുത്താനനുവാദം നൽകാതെ അദ്ദേഹം പറഞ്ഞു.

"മന്ത്രി കെ. കെ. ബാലകൃഷ്ണന് നേരിട്ടുകൊണ്ടിരിക്കുന്ന അവമതികൾ മാത്രമല്ല ഞാൻ പറയുന്നത്. ഹരിജനവകുപ്പുകൂടി കൈകാര്യം ചെയ്യുന്ന മുഖ്യമന്ത്രിയുടെ പാർട്ടിയിൽ, ഹരിജനങ്ങളും മറ്റു പിന്നോക്കസമുദായക്കാരും വെറും ഉപകരണങ്ങൾ മാത്രമായി കിടക്കേണ്ടിവരും. ഹരിജന വിഭാഗങ്ങളിൽനിന്നോ മറ്റു പിന്നോക്ക സമുദായങ്ങളിൽനിന്നോ ഒരു നേതാവ് ഉയർന്നുവരുന്നതു സഹിക്കാനാവാത്തവരുടെ കൈയിലാണ് ഇപ്പോൾ എന്റെ പാർട്ടി—" അദ്ദേഹം ഗർജ്ജിച്ചു.

"എന്തിന് ഒരു പാർട്ടിയെമാത്രം കുറ്റപ്പെടുത്തണം? നമ്മുടെ പല പാർട്ടികളിലേയും അവസ്ഥ അതല്ലേ?" ഈ ലേഖകൻ ചോദിച്ചു.

"ആകാം. പക്ഷേ, 'അവൻ നമ്മുടെ ആളല്ലല്ലോ, അവൻ വളരണ്ട' എന്നമട്ടിലുള്ള പോക്ക് കോൺഗ്രസ് സംസ്കാരം പറയുന്നവർക്ക് പറ്റിയതല്ല."

"നിങ്ങളെന്തുകൊണ്ട് ഇതൊക്കെ തുറന്നുപറയുന്നില്ല? നിങ്ങളെന്തിന് ഒരു മൂകസാക്ഷിയായിക്കഴിയുന്നു?"

"എന്റെ കാലം കഴിഞ്ഞു. എന്റെ ശബ്ദത്തിന് ഇന്നു വിലയില്ല. ചോരത്തുടിപ്പുള്ള ചെറുപ്പക്കാരുണ്ട്. അവർ ചോദിച്ചുകൊള്ളും."

●

കേരളത്തിലെ യൂത്ത് കോൺഗ്രസ്–ഐയിൽ ഈയിടെ പുതിയ പ്രസിഡന്റായി ജി. കാർത്തികേയൻ നിയമിതനായി. അതിനുശേഷമാണത്രേ, കോൺഗ്രസ്–ഐയിലെ ഈ 'ജാതിതിരിവി'നെതിരെ പ്രതിഷേധം രൂക്ഷമായ രൂപം കൈക്കൊണ്ടത്.

പുതിയ പ്രസിഡന്റിന്റെ കമ്മിറ്റിയിലേക്ക് ഒരു പാനലുമായി പ്രസിഡന്റ് കാർത്തികേയൻ ഡെൽഹിക്കു പോയിരുന്നു. ആ കമ്മിറ്റിയിൽ ചേർക്കാൻ മറ്റൊരു ലിസ്റ്റുമായി മുൻ പ്രസിഡന്റ് മുല്ലപ്പള്ളി രാമചന്ദ്രനും ഡെൽഹിക്കു പോയിരുന്നു. രമേശ് ചെന്നിത്തല, പന്തളം സുധാകരൻ എന്നീ എം. എൽ. എ. മാർ, ഇടുക്കിയിലെ ജോസഫ്, എറണാകുളത്തെ കെ. പി. ബാബു, കൊല്ലത്തെ ഹിദുർ മുഹമ്മദ്, തൃശ്ശൂരിലെ വിൻസന്റ് കാട്ടുക്കാരൻ, കണ്ണൂരിലെ കെ.ജെ. തോമസ് തുടങ്ങിയവരാണത്രേ കാർത്തികേയന്റെ ലിസ്റ്റിലുണ്ടായിരുന്നത്. മറ്റേ ലിസ്റ്റിൽ രാജ്മോഹൻ ഉണ്ണിത്താൻ, കൊച്ചുമുഹമ്മദ്, എം. ജി. ശശിധരൻ, പ്രഭാകരൻ, എം. എ. വാഹിദ് തുടങ്ങിയവരും.

ലിസ്റ്റ് രണ്ടും 'കേന്ദ്രം' നോക്കി. രണ്ടു ലിസ്റ്റിന്റെയും ശില്പികൾ അവരവരുടെ ലിസ്റ്റിന് ന്യായീകരണങ്ങൾ പറഞ്ഞു. പഴയ പ്രസിഡന്റിന്റെ 'ഗ്രൂപ്പിൽ' നാലുകൊല്ലം നിന്നവരെ ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരു ടീം തനിക്ക് അസ്വീകാര്യമെന്ന് പുതിയ പ്രസിഡന്റ്. സംഘടനയ്ക്കുവേണ്ടി വളരെയേറെ ത്യാഗങ്ങൾ സഹിച്ചുനിൽക്കുന്ന സമർത്ഥരായ പ്രവർത്തകരെ ഇനിയും 'ഗ്രൂപ്പുകാര്യം' പറഞ്ഞു പുറത്തുനിറുത്തുവാൻ ശ്രമിക്കുന്നത് ഒരു വലിയ ഗൂഢാലോചനയെന്ന് പഴയ പ്രസിഡന്റ്. ഏതായാലും ലിസ്റ്റുകൾക്കു രണ്ടിനും ഇതേവരെ 'മുകളിൽനിന്ന്' അംഗീകാരം നൽകിയിട്ടില്ല.

●

"കെ.പി.സി.സി–ഐ.യിലായാലും യൂത്ത് കോൺഗ്രസ്–ഐയിലായാലും കെ. എസ്. യു–ഐ.യിലായാലും ഇപ്പോൾ ഒരു 'ശുദ്ധീകരണം' നടന്നുകൊണ്ടിരിക്കുകയാണത്രേ. ഈ ശുദ്ധീകരണം പൂർത്തിയായിക്കഴിയുമ്പോൾ ഈ സംഘടനകളുടെ നേതൃത്വങ്ങളിൽ പിന്നോക്ക–ഹരിജനവിഭാഗങ്ങളിലുള്ള നേതാക്കൾ ആരെങ്കിലും ഉണ്ടെന്നുവരികിൽത്തന്നെയും വെറും 'യെസ്' മൂളികളിൽനിന്നു തിരഞ്ഞെടുക്കപ്പെടുന്നവരായിരിക്കും അതെന്ന് തീർച്ച, ആ നേതാവു പറഞ്ഞു. "മുല്ലപ്പള്ളിയെ യൂത്ത് കോൺഗ്രസ്–ഐ.യിൽ നിന്നു ഗളഹസ്തം ചെയ്യുന്നതിനു പിന്നിൽ കണ്ട വ്യഗ്രത മറ്റൊന്നുമല്ല കാണിക്കുന്നത്. യൂത്ത് കോൺഗ്രസ്സിലായാലും ഐ. എൻ. ടി. യു. സി. യിലായാലും മറ്റേതു പോഷകസംഘടനയിലായാലും "അവൻ നമ്മുടെ ആളാണോ?" എന്ന ചോദ്യത്തിന്റെ ഉത്തരമനുസരിച്ചാണ് നേതാക്കളെ നിശ്ചയിക്കുന്നത്. ചില നിഴലുകൾ നോക്കി ഇന്നു ചെറു നേതാക്കൾ നീങ്ങിക്കൊണ്ടിരിക്കുന്നു. നിഴലുകൾ നീളും; ഒടുവിൽ മായും. അപ്പോൾ കാണാം നിഴൽനോക്കികളായ നേതാക്കളുടെ കളിമൺ കാലുകൾ ഉതിർന്നുവീഴുന്നത്."

"നിങ്ങൾക്കറിയാമോ, കെ. പി. സി. സി–ഐ. സംഭരിച്ചിട്ടുള്ള, സംഭരിച്ചുകൊണ്ടിരിക്കുന്ന വൻതുകകളുടെ കാര്യം? 1978–ൽ പാർട്ടി പിളർന്നതിനുശേഷം മൂന്നു തവണ മെമ്പർഷിപ്പ് ക്യാംപെയിൻ നടന്നു. എവിടെ കണക്ക്? ഇന്നേവരെ കെ. പി. സി. സി.ക്കു മുമ്പിൽ കണക്കു വന്നിട്ടില്ല. ഈ കണക്കു മാത്രമല്ല. ഭീമമായ തുകകൾ വേറെയും വന്നിട്ടുണ്ട്. എവിടെ കണക്ക്? അതൊക്കെ ചോദിക്കുമ്പോൾ മിണ്ടാട്ടമില്ലാത്തവരാണ് യൂത്ത് കോൺഗ്രസ്–ഐയിൽ ശുദ്ധീകരണം നടത്തുവാനിറങ്ങിയിരിക്കുന്നത്. ആന്റണിഗ്രൂപ്പിനെ ഇവർ കണ്ടുപഠിക്കട്ടെ. കെ. സി. ജോസഫ് നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടതിന്റെ തൊട്ടടുത്തദിവസം അദ്ദേഹത്തെ അവരുടെ യൂത്ത് കോൺഗ്രസ്സിന്റെ പ്രസിഡന്റു സ്ഥാനത്തുനിന്നും മാറ്റി. പകരം ആളെ വച്ചു. കെ. എസ്. യു. ഐയുടെ പ്രസിഡന്റ് രമേശ് ചെന്നിത്തലയും നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടുവല്ലോ. യൂത്ത് കോൺഗ്രസ്–ഐയുടെ കാര്യത്തിൽ രാസ്സുരാമാനം മാറ്റം വരുത്താനോടിയവർ എന്തുകൊണ്ട് കെ. എസ്. യു–ഐ യുടെ പ്രസിഡന്റ് സ്ഥാനത്തേക്കു വേറെ ആളെ എടുത്തില്ല? ഇതെല്ലാം ആലോചിച്ചുറച്ച ജാതീയ സമീപനമാണ്. നോമിനേഷൻ വഴി ഇവർ ഇന്നു ജയിക്കുമായിരിക്കാം. ജനാധിപത്യപരമായി തിരഞ്ഞെടുപ്പു നടത്താൻ ഇവർക്കു ധൈര്യമുണ്ടോ? ഉണ്ടെങ്കിൽ അന്നു കാണാം പൂരം," ആ നേതാവ് നിന്നു ജ്വലിക്കുകയായിരുന്നു.

●

ആ കോൺഗ്രസ്—ഐ നേതാവ് പറഞ്ഞ "അവൻ നമ്മുടെ ആളാണോ?" എന്ന ചോദ്യം നമ്മുടെ പൊതുജീവിതമാകെ വ്യാപിച്ചു കഴിഞ്ഞിരിക്കുന്നു. രാഷ്ട്രീയപാർട്ടികൾ പലതും നിലനിൽക്കുന്നത് ആദർശത്തിന്റെ പേരിലാണെന്നാണു പറയപ്പെടുന്നതെങ്കിലും, ആദർശവും പ്രത്യയശാസ്ത്രവുമൊക്കെ നേതാക്കളെ ജ്വലിപ്പിച്ചിരുന്ന കാലം പഴങ്കഥയായി. ഇന്നെല്ലാം വ്യക്തിശാസ്ത്രം. വ്യക്തികളുടെ ഇഷ്ടം. അനിഷ്ടം. വ്യക്തികളുടെ പ്രതാപം. പണം. ജാതി. ഇവിടെ മറ്റെന്തുണ്ടാവാൻ!

ഇന്നിരിക്കുന്ന ഒരു മന്ത്രി കുറേ സ്ഥലംമാറ്റങ്ങളും പ്രമോഷനുകളും നടത്തിയെന്നിരിക്കട്ടെ. നാളെ അതേസ്ഥാനത്തു വരുന്ന മന്ത്രി മറ്റൊരു ജാതിക്കാരനാണെങ്കിൽ മുൻമന്ത്രിവഴി സ്ഥലംമാറ്റനിയമനങ്ങളും പ്രമോഷൻ നിയമനങ്ങളും ലഭിച്ചവരുടെ കാര്യം തീർന്നതുതന്നെ. തെക്കോട്ടടി. വടക്കോട്ടടി. രണ്ടാമതു വന്ന മന്ത്രിയും മന്ത്രിസഭയും മാറി മൂന്നാമതൊരുകൂട്ടർ വരുമ്പോൾ, തെക്കോട്ടു മാറ്റപ്പെട്ടവർ വീണ്ടും വടക്കോട്ട്, വടക്കോട്ടു പോയവർ വീണ്ടും തെക്കോട്ട്. "അവൻ നമ്മുടെ ആളാണോ?" എന്നുകൂടി നോക്കിയായിരിക്കും ഈ അടികളെല്ലാമെന്നു മാത്രം. അധികാരം ജാതിക്കുഴലിലൂടെയാണല്ലോ വരുന്നത്!

**കൗമുദി ന്യൂസ് സർവീസ്**

---

ചീത്ത പറഞ്ഞു അങ്ങനെ തമ്മിൽ വഴക്കും [illegible] മൂത്തപ്പോൾ ആ രണ്ടു പെൺകുട്ടികളും ലീനയുടെ മേൽ ചാടിവീണ് അവളെ പൊതിരേ തല്ലി. ബ്ലേഡുകൊണ്ട് അവളുടെ ജീൻസ് കുത്തിക്കീറി. ആ മൂലയിൽ കുറെ പുരുഷന്മാരുമുണ്ടായിരുന്നു. അവർ പെണ്ണുങ്ങൾ തമ്മിലുള്ള ഈ പോരാട്ടം നോക്കി രസിച്ചതല്ലാതെ ഒരാളും തടുക്കാനോ സമാധാനപ്പെടുത്താനോ വന്നില്ല. പിന്നെ ദൃക്സാക്ഷികളിലൊരാളിൽനിന്നു കിട്ടിയ റിപ്പോർട്ടാണ്. ആ പെൺകുട്ടികൾ കോട്ടയത്തുനിന്ന് ഇവിടെ പുതുതായി ഇറങ്ങിയ തെരുവു തേവിടിശ്ശികളാണ്. തെരുവു പെണ്ണുങ്ങൾക്കും ജീൻസ് ധരിക്കാനുള്ള സ്വാതന്ത്ര്യമുണ്ടല്ലോ—കറുത്തു കൊഴുത്തു പോത്തിൻകിടാങ്ങളെപ്പോലുള്ള രണ്ടു പടപ്പുകൾ. ഇരപിടിക്കാൻ തങ്ങൾ തിരഞ്ഞെടുത്ത മൂല, ലീന കയ്യേറാൻ ശ്രമിച്ചു എന്നാണ് അവളുടെ പേരിലുള്ള ചാർജ്ജ്.

ലീന അന്ന് ഒരു ഓട്ടോറിക്ഷയിൽ വീട്ടിൽ വന്നിറങ്ങിയതു നല്ലൊരു കോലത്തിലായിരുന്നു.

സ്ത്രീകൾക്കു സ്വാതന്ത്ര്യം വേണം; എന്നാൽ സ്ത്രീകൾക്ക് അവരുടെ അവകാശങ്ങൾ സ്ഥാപിച്ചുകിട്ടാൻ തമ്മിൽത്തല്ലാനുള്ള സ്വാതന്ത്ര്യവും നൽകേണ്ടതാണെന്ന തത്ത്വം ലീന അനുഭവത്തിൽനിന്നു മനസ്സിലാക്കിക്കാണും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ സഹായിക്കാനോ സമാധാനിപ്പിക്കാനോ പുരുഷന്മാരെ കിട്ടുകയില്ലെന്നും.

എങ്ങനെയായാലും ആ സംഭവത്തിനുശേഷം ലീനയിൽ വലിയൊരു മാറ്റം കണ്ടുതുടങ്ങിയിരിക്കുന്നു. അവൾ ജീൻസ് ബനിയൻവേഷം ഉപേക്ഷിച്ച് ഇപ്പോൾ ഒന്നരയും മുണ്ടും ബ്ലൗസും ധരിക്കാൻ തുടങ്ങിയിരിക്കുന്നു. കേരളീയ സ്ത്രീകളുടെ ഈ പഴയ ദേശീയവേഷം ഒരു ഫാഷനായി ഇറക്കാൻ അവൾ പ്രചാരവേലയും ആരംഭിച്ചിരിക്കുന്നു–വിമൻസ് ലിബ്ബിന്റെ പുതിയൊരു പരിപാടിയായിത്തന്നെ. ഇനി അവൾ നിത്യവും രാവിലെ കുളിച്ച് ക്ഷേത്രത്തിൽപ്പോകാൻ തുടങ്ങുമെന്നും ഞാൻ പ്രതീക്ഷിച്ചിരിക്കയാണ്.

ലീനയുടെ സുഖക്കേട് സ്വയം ചികിത്സിച്ചു സുഖപ്പെടുത്താവുന്നതാണ്. കുറച്ചു കാലം പിടിക്കുമെന്നു മാത്രം. ഈ പരിതഃസ്ഥിതിയിൽ പുതിയ ഉപദേശങ്ങളുമായി നിങ്ങൾ അവളെ സമീപിച്ചാൽ എല്ലാം തകരാറാകും. അതുകൊണ്ട് ഇപ്പോൾ ഒന്നും ചെയ്യേണ്ട എന്ന് ഒരിക്കൽക്കൂടി ഓർമ്മപ്പെടുത്തിക്കൊണ്ട് കത്ത് അവസാനിപ്പിക്കുന്നു.

എന്ന് സ്നേഹപൂർവ്വം
സ്വന്തം
കൃഷ്ണൻ.

# ഒരു കുരുന്നു കരളിനു വേണ്ടി

ഇന്നലെ മൂടിക്കെട്ടിയ വിഷാദത്തിനുള്ളിൽ സൂര്യൻ എരിഞ്ഞടങ്ങി. തിളക്കം കെട്ടുനിന്ന അരണ്ട സായന്തനത്തിൽ ഞങ്ങൾ വീണ്ടും മണ്ണാംകോട്ടെത്തി. തണുത്തുറഞ്ഞ ഉദാസീനത ആ പാവപ്പെട്ട കുഗ്രാമത്തിനുമേൽ പെയ്തിറങ്ങുകയായിരുന്നു.

ഒരാഴ്ചമുമ്പ് ഈ മലയോര ഗ്രാമത്തിൽ ഞങ്ങൾ വന്നിറങ്ങിയപ്പോൾ കാണാതായ കുഞ്ഞിന് എന്തു സംഭവിച്ചുവെന്നറിയാനുള്ള ആകാംക്ഷയും ഉദ്വേഗവും ത്രസിച്ചു നിൽക്കുന്നു ഞങ്ങളെ ശ്വാസംമുട്ടിച്ചിരുന്നു. കുശുകുശുക്കലുകളിൽ പൊടിപ്പും തൊങ്ങലും പിടിപ്പിച്ച കഥകൾ ചെവിയോടു ചെവി പകർന്നു പടർത്താൻ ഗ്രാമം രാപകൽ ഉണർന്നിരിക്കുകയായിരുന്നു. ചോരക്കുഞ്ഞ് അപ്രത്യക്ഷമായതിനെച്ചുറ്റിപ്പറ്റിയുള്ള ദുരൂഹതകളിൽ കുറേയൊക്കെ മാറിക്കിട്ടിയതോടെ സാധുകുഞ്ഞിന്റെയും വിമലയുടെയും തീരാദുഃഖത്തിൽ പങ്കുകൊണ്ട് ഗ്രാമവും ഇപ്പോൾ മൂകതയിലാണ്ടിരിക്കുന്നു. ആ യുവദമ്പതികളുടെ കൊച്ചുകുടിലിൽ ദുഃഖവും മൂകതയും കുമിഞ്ഞുകൂടിക്കിടക്കുന്നു. ആദ്യത്തെ കൺമണിയുടെ അതിദാരുണമായ ദുരന്തം പതിനെട്ടുകാരിയായ ആ അമ്മയുടെ ഇളം മനസ്സിനു താങ്ങാനാവുന്നതിലും അധികമാണ്. കൂലിപ്പണിക്കാരനായ സാധുകുഞ്ഞിനെയും, ദുഃഖം ശക്തിയെല്ലാം ഊറ്റിക്കളഞ്ഞ് വിവശനാക്കിയിരിക്കുന്നു.

കഠിനംകുളം മണക്കാട്ടിൽ പറമ്പിൽ നിന്നു പൊലീസ് നാലുമാസംമാത്രം പ്രായമുള്ള ഒരു ചോരക്കുഞ്ഞിന്റെ മൃതദേഹം കണ്ടെടുത്തു എന്നറിഞ്ഞപ്പോൾ സാധുകുഞ്ഞും വിമലയുടെ അച്ഛൻ ലക്ഷ്മണൻ നാടാരും അങ്ങോട്ടേക്കോടിയെത്തി. വീട്ടിൽ ദുഃഖം സഹിക്കാനാവാതെ തളർന്നു കിടക്കുന്ന വിമലയ്ക്ക് കുഞ്ഞിന്റെ ഭൗതികാവശിഷ്ടങ്ങൾ നേരിൽ കാണാൻ വരാനുള്ള മാനസികവും ശാരീരികവുമായ ശക്തി ഒട്ടും ഇല്ലായിരുന്നു.

ചീഞ്ഞളിഞ്ഞ മാംസം പിരുന്ന ഞുണുങ്ങുന്ന ഇടതുകൈത്തണ്ടിൽ കറുപ്പിൽ വെള്ളപ്പൊട്ടുകളുള്ള എട്ടു വളകൾ. വലതുകൈയിൽ ചുവപ്പിൽ വെള്ളപ്പൊട്ടുകളുള്ള രണ്ടു കപ്പിവളകൾ. വെള്ളിയരഞ്ഞാണം. കാലിൽ വെള്ളികൊണ്ടുള്ള കിലുക്കംതളകൾ. മഞ്ഞപ്പൂക്കളുള്ള ഇളം കറുപ്പുനിറത്തിൽ പുറകെ തുറന്ന കുഞ്ഞുടുപ്പ്. അതിൽ തുന്നിപ്പിടിപ്പിച്ച ചുവന്ന ബട്ടൺസ്. ഇത്രയും കണ്ടതും സാധുകുഞ്ഞ് നാവു വരണ്ട് തലചുറ്റി താഴെ ഇരുന്നുപോയി. അടയാളങ്ങൾ കൊണ്ട് അയാൾക്ക് ബോധ്യമായി അതു തന്റെ കടിഞ്ഞൂൽ ആൺകുഞ്ഞ് ഷാജിതന്നെയെന്ന്. മെഡിക്കൽ കോളേജ് പൊലീസ്സ്റ്റേഷനിൽവച്ച് കുഞ്ഞിന്റെ മൃതദേഹം ബന്ധുക്കൾ തിരിച്ചറിഞ്ഞു. കുരുന്നുമാംസം അലിഞ്ഞ് ദ്രവാവസ്ഥയിൽ ആയിരുന്നു. മൃതദേഹം മെഡിക്കൽകോളേജ് വളപ്പിൽത്തന്നെ സംസ്കരിച്ചു.

ഉത്കണ്ഠയും ആകാംക്ഷയും ത്രസിച്ചുനിന്ന ഉച്ചനേരത്ത് പറങ്കിമാവുകൾ പൂഴ്ന്നുനിൽക്കുന്ന മണക്കാട്ടിൽ പറമ്പിന്റെ കിഴക്കേ ഓരത്തുനിന്നും ചോരക്കുഞ്ഞിന്റെ ചീഞ്ഞളിഞ്ഞ ദുർഗ്ഗന്ധം വമിക്കുന്ന മൃതദേഹം ഞായറാഴ്ച തോണ്ടിയെടുത്തു. ആയിരക്കണക്കിനാളുകളുടെ കൺമുമ്പിൽ വച്ച് പൊലീസിന്റെ നിർദ്ദേശമനുസരിച്ച് കേസിലെ പ്രധാന പ്രതിയെന്നു സംശയിക്കപ്പെടുന്ന ഡിസൂസ തന്നെയായിരുന്നു കൈകൊണ്ട് മണ്ണു തോണ്ടി മൃതദേഹം പുറത്തെടുത്തത്. മൃതദേഹത്തെ ചുറ്റിക്കെട്ടിയിരുന്ന പൊതികൾ ഒന്നൊന്നായി അഴിച്ചുമാറ്റവേ യക്ഷിക്കഥകളെ വെല്ലുന്ന ദുരൂഹതകളുടെ ചുരുളുകൾ നിവരുകയായിരുന്നു.

കുഴിച്ച് ഒന്നരയടി താഴ്ചയിൽ മണൽ ചികഞ്ഞുമാറ്റിയപ്പോൾ ഒരു കറുത്ത ചാക്കുപൊതിക്കെട്ട് കണ്ടു. ആരോ കൊടുത്ത പിച്ചാത്തിയുടെ മുനകൊണ്ട് ചാക്ക് മടക്കുകൾ നിവർത്തിമാറ്റി. അതിനുള്ളിൽ തവിട്ടുനിറത്തിൽ ഒരു എയർ ബാഗ്. ഡിസൂസ ബാഗിന്റെ സിപ്പ് വലിച്ചുമാറ്റി അതിനുള്ളിൽനിന്ന് ഒരു പോളിത്തീൻപൊതി പുറത്തെടുത്തു. അതിനു പുറത്തെ ചരട് കെട്ട് പൊട്ടിച്ച് പോളിത്തീൻ പേപ്പർ മാറ്റി. പെട്ടെന്നു തികട്ടിപ്പടർന്ന ദുർഗ്ഗന്ധം ദുസ്സഹമായിരുന്നു. ന്യൂസ്പേപ്പറോ കാർഡ് ബോർഡോ എന്താണെന്നറിയില്ല. അതിനുള്ളിൽ ദ്രവിച്ചു പൊടിഞ്ഞു പറ്റിപ്പിടിച്ചിരുന്നു.

കുഞ്ഞിക്കൈകളിലൊന്നു തുണികീറിയ വിടവിലൂടെ പുറത്തേക്കു നീണ്ടുകിടന്നിരുന്ന ഹൃദയഭേദകമായ ദൃശ്യം കാണാനാവാതെ ചുറ്റും കൂടിനിന്നവർ മുഖംതിരിച്ചുകളഞ്ഞു. ഒരു കാര്യം മാത്രം അവരുടെ മനസ്സിൽ തറച്ചുനിന്നു — ആ കുഞ്ഞിക്കൈകളിൽ കുറെ കരിവളകളും അണിഞ്ഞിരുന്നു. ഒട്ടും താമസിച്ചില്ല മൃതദേഹം പൊതിഞ്ഞുകെട്ടി ഒരു വീഞ്ഞപ്പെട്ടിക്കുള്ളിൽവച്ചു ഡിസൂസ ചുമന്നുനടന്നു. നൊന്തുപെറ്റ ഗർഭപാത്രങ്ങളിൽ കാളൽ പടർന്നു. ചോരക്കുഞ്ഞിന്റെ ഭൗതികാവശിഷ്ടങ്ങൾ കാണാനുള്ള മനക്കട്ടിയില്ലാതെ അമ്മമാർ കണ്ണുപൊത്തി. ഒരു ദുഃസ്വപ്നം കാണുന്നപോലെ ആബാലവൃദ്ധം ജനങ്ങളും ഞെട്ടിത്തരിച്ചുനിന്നു. ഒരു പേക്കിനാവിന്റെ നടുക്കത്തിൽ ഉറക്കംകെട്ട പേടിച്ചരണ്ടുനിന്ന കഠിനംകുളം ഗ്രാമം ആശ്വാസത്തിന്റെ നെടുനിശ്വാസം വിട്ടു.

കഠിനംകുളത്തിനടുത്തു തോണിക്കടവ് ഹുസൈൻ എന്നയാളിന്റെ ചെലവിൽ ഒരു ദുർമന്ത്രവാദം കഴിഞ്ഞ രണ്ടു വർഷക്കാലമായി നടന്നുവരികയായിരുന്നുവെന്നാണ് പറഞ്ഞുകേൾക്കുന്നത്. അതിന്റെ ഫലപ്രാപ്തി കൈവരണമെങ്കിൽ ഒരു കടിഞ്ഞൂൽ ആൺകുഞ്ഞിന്റെ കുരുക്കി തലപ്പിള്ളത്തൈലം വാറ്റിയെടുക്കേണ്ടതുണ്ടായിരുന്നുവത്രെ. പൂജ വിജയകരമായി പൂർത്തിയാക്കിയാൽ നിധി കിട്ടുമെന്നാണ് അന്ധവിശ്വാസം. കഠിനംകുളത്തിനടുത്തു ഏതോ ഒരു കുളത്തിലാണത്രെ നിധി. ചോരക്കുഞ്ഞിന്റെ കുരുക്കി തൈലം ഉണ്ടാക്കാനാവണം കള്ളുവാറ്റു തൊഴിലാക്കിയ മണക്കാട്ടിൽ ബാബുവിന്റെ വീട്ടിൽ കൊണ്ടുവന്നത് എന്നാണ് പറയപ്പെടുന്നത്. പക്ഷേ, മന്ത്രവാദത്തിന്റെ ചെലവു നടത്തുന്ന ഹുസൈനെ യഥാസമയം കാണാതെവന്നപ്പോൾ പദ്ധതി ആകെ അലങ്കോലപ്പെട്ടു. ചോരക്കുഞ്ഞിന്റെ മൃതദേഹവും കെട്ടിപ്പൊതിഞ്ഞുവച്ചുകൊണ്ട് ഡിസൂസ, ബാബുവിന്റെ വീട്ടിൽ ഹുസൈനെയും കാത്തിരുന്നു മടുത്തപ്പോൾ ആവണം തൊട്ടടുത്ത് ആൾതാമസമില്ലാത്ത കശുമാവിൻപറമ്പിൽ കുഴിച്ചുമൂടിയിട്ടുള്ളത്. ഭദ്രമായി പൊതിഞ്ഞുകെട്ടിയതുകൊണ്ട് ദുർഗന്ധം പുറത്തു വന്നതുമില്ല. ആർക്കും സംശയം തോന്നിയതുമില്ല. എന്നാൽ ശനിയാഴ്ച, ഡിസൂസ സ്ഥലം ചൂണ്ടിക്കാട്ടിക്കൊടുത്തതുമുതൽ തിരുവനന്തപുരം ജില്ലയുടെ കിഴക്കേയറ്റത്ത് ഒരു മലയോരഗ്രാമത്തിൽ ഏതാണ്ടൊരു മാസമായി തറച്ചുനിന്ന ഭീതിയുടെ ചിറകുകൾ ഇങ്ങു പടിഞ്ഞാറേയറ്റത്ത് ഈ കടലോരഗ്രാമംവരെ പടർന്നെത്തിയിരുന്നു.

കേസന്വേഷണത്തിന്റെ ഗതിക്രമങ്ങളായിരുന്നു, ഒരു യക്ഷിക്കഥയുടെ ഭാവവും മട്ടും. പല വഴികളിൽ തെളിവുകൾ ചികഞ്ഞെത്തിയ രഹസ്യാന്വേഷണ ഉദ്യോഗസ്ഥന്മാരും പൊലീസുകാരും അന്യോന്യമറിയാതെതന്നെ ഒടുവിൽ കഠിനംകുളത്തുവന്നു സന്ധിക്കുകയാണുണ്ടായത്.

ജൂലൈ 16-ാം തീയതി രാത്രി ഒരു മണിയോടെ ഡിസൂസയും മറ്റൊരാളും കഠിനംകുളത്തെത്തിയത് കണ്ടവരുണ്ട്. അന്നു സെക്കൻഡ്ഷോ വിട്ടശേഷം ശക്തി തിയേറ്റർ മാനേജർ രവി പതിവു കണക്കുകൾ കൂട്ടിയിരിക്കവേ ഡിസൂസ വന്നു വിളിച്ചിറക്കിക്കൊണ്ടുപോയത്രേ. താൻ

**കൗമുദി ന്യൂസ് സർവീസ്**





വിമലയും സാധുകുഞ്ഞും. കൂടെയുള്ളത് വിമലയുടെ അനുജത്തിയാണ്

എറണാകുളത്തുനിന്നു [illegible]വരികയാണെന്നും ഹുസൈന്റെ വീടുവരെ [illegible] കൂടെ പോകണമെന്നും പറഞ്ഞ് ഒരു [illegible]ളം കാപ്പിപ്പൊടി നിറത്തിലുള്ള ടൂറിസ്റ്റ് [illegible]കാറിൽ രവിയെ കയറ്റി. പിൻസീറ്റി[illegible]ൽ ഇരിക്കാനാഞ്ഞപ്പോൾ അതു [illegible] മുന്നിൽ ഇരുന്നാൽ മതിയെന്നു ഡി[illegible]സൂസ പറഞ്ഞു. ഇതിനിടെ പിൻസീ[illegible]റിനു താഴെ പത്രക്കടലാസ്സിലുള്ള ഒരു വലിയ പൊതി ഇരിക്കുന്നതുകണ്ടു. പി[illegible]ൻസീറ്റിൽ ഒരാൾ കൂർക്കംവലിച്ചുറങ്ങുക[illegible]യായിരുന്നു. വണ്ടി നീങ്ങിത്തുടങ്ങിയപ്പോ[illegible] രവിക്കു ഭയമേറി. ഒരു പക്ഷേ, [illegible]ന്റെ കൈയിൽ കാശുണ്ടെന്നുകരുതി [illegible]വർ തന്റെ കഥ കഴിച്ചാലോ. എന്തോ [illegible] പന്തികേടുണ്ടെന്നു മണത്തറിഞ്ഞ രവി [illegible]ക്ഷപ്പെടാൻ തന്ത്രങ്ങൾ മനസ്സിൽ കരു[illegible]ിടിപ്പിക്കുകയായിരുന്നു. ഹുസൈന്റെ [illegible]ീട്ടിലേക്കു പോകുന്നവഴിയിലാണ് ര[illegible]ിയുടെയും വീട്. വീട്ടുപടിക്കലെത്തിയ[illegible]പ്പോൾ രവി അവിടെ തന്ത്രത്തിൽ [illegible]ിറങ്ങി. ഹുസൈന്റെ വീട്ടിൽ [illegible]ൻ വരില്ലെന്നും ഡിസൂസ പോയി [illegible]വിളിച്ചാൽമതിയെന്നും രവി ശഠിച്ചു. [illegible]ങ്കിൽ ഗംഗനെക്കാണണമെന്നായി ഡി[illegible]സൂസ. ഗംഗനെ തനിക്ക് നല്ല പരി[illegible]ചയമുള്ളതുകൊണ്ട് ഡിസൂസയെയും കൂട്ടി[illegible] അങ്ങോട്ടുപോയി. ഗം[illegible]നും ഡിസൂസയും കുറച്ചുകലെ മാറിനിന്ന് എ[illegible]ന്തൊക്കെ കുശുകുശുത്തു. രവി ചെവി കൂർപ്പി[illegible]. പറഞ്ഞ കാര്യം ശരിയായി. സാധന[illegible] കിട്ടി. മാമായെ കണ്ടാൽ സംഗതി [illegible]ഞാം എന്നൊക്കെ പറയുന്നതു കേട്ടു. ഇ[illegible]തിനിടെ സ്വകാര്യമായി ടാക്സി ഡ്രൈവറോട് എറണാകുളത്തുനിന്നും എപ്പോൾ തിരിച്ചെന്നു ചോദിച്ചു. എറണാകുളമോ, താൻ കാട്ടാക്കട നിന്നാണു വരുന്നതെന്ന് ഡ്രൈവർ പറഞ്ഞു. പുറകിലിരുന്നുറങ്ങുന്ന ആൾ കാട്ടാക്കടയ്ക്കടുത്ത പോങ്ങുംമൂട്ടിലെ കളരിയാശാനും മന്ത്രവാദിയുമായ വേലായുധനാശാനാണെന്നും അയാൾ വിളിച്ചിട്ടു കൊണ്ടാണ് താൻ വന്നതെന്നും അയാൾ അറിയിച്ചു. ഇത്രയുംകൂടി കേട്ടപ്പോൾ രവി കൂടുതൽ സംഭീതനായി. ഹുസൈൻ ചങ്ങനാശ്ശേരിക്ക് പോയിരിക്കുകയാണെന്നും ഇന്നു കാണാനൊക്കില്ലെന്നും ഗംഗൻ പറഞ്ഞു. കാറിൽ കയറി ഡിസൂസ തൊട്ടടുത്ത് ബാബുവിന്റെ വീട്ടിലേക്കു പോയി. ടാക്സിക്കുള്ളിലെ പൊതിക്കകത്ത് ഒരുപക്ഷേ, ചോരക്കുഞ്ഞായിരിക്കുമെന്നും എന്തോ ദുർമന്ത്രവാദം നടത്താൻ കടിഞ്ഞൂൽ ആൺകുഞ്ഞിനെ കൊണ്ടുവരാൻ ഹുസൈൻ ഏർപ്പാടു ചെയ്തിട്ടുണ്ടായിരുന്നുവെന്നും ഗംഗൻ രവിയോടു പറഞ്ഞു. കള്ളുകുടിച്ചു ബോധംകെട്ടിരുന്നപ്പോൾ ഹുസൈന്റെ വായിൽനിന്നുതന്നെ വീണുകിട്ടിയതായിരുന്നുവത്രെ, ഈ വിവരങ്ങൾ. പൊലീസിൽ വിവരമറിയിക്കാമെന്നു രവി പറഞ്ഞു. എങ്കിൽ രണ്ടാൾക്കും അപകടം വരുമെന്നു പറഞ്ഞ് ഗംഗൻ വിലക്കി. പക്ഷേ, കുറ്റബോധം മനസ്സിൽ ഒതുങ്ങാതെ കവിഞ്ഞൊഴുകിയപ്പോൾ ഗംഗൻ പിറ്റേന്നു രാവിലെതന്നെ ചായക്കടയിലിരുന്നു കാര്യമൊക്കെ നാട്ടുകാരോടു പറഞ്ഞു. ഇതിനിടെ രവി കഠിനംകുളം പൊലീസ്സ്റ്റേഷനിൽ വിവരമറിയിച്ചു. പൊതിക്കകത്തു ചോരക്കുഞ്ഞുണ്ടെന്നാണ് തന്റെ സംശയമെന്നു പറഞ്ഞപ്പോൾ പൊലീസുകാർ അതത്ര കാര്യമാക്കിയില്ലത്രെ. കള്ളനോട്ടായിരിക്കുമെന്നായിരുന്നു അവരുടെ സംശയം. ചെമ്പൂരിലെ സാധുകുഞ്ഞിന്റെയും വിമലയുടെയും ചോരക്കുഞ്ഞാണതെന്ന് ആർക്കും ചിന്തപോയില്ല.

ജൂലൈ 18-ാം തീയതി മദ്യപിച്ചു ബഹളംവച്ചതിനു ഡിസൂസയെ പൊലീസ് അറസ്റ്റുചെയ്തു കേസെടുത്തു. അടുത്തദിവസം അയാളെ ജാമ്യത്തിലിറക്കാൻ ചെന്ന ഹുസൈനും പൊലീസിന്റെ പിടിയിലായി. ഹുസൈന്റെ പേരിലും ഒരു ചാരായഷാപ്പ് അടിച്ചുതകർത്തതിന് അറസ്റ്റുവാറണ്ട് നിലവിലുണ്ടായിരുന്നു. ബന്ധുക്കളും വന്നു ഹുസൈനെ ജാമ്യത്തിലിറക്കിക്കൊണ്ടുപോയി. ജാമ്യക്കാരാരുമില്ലാതെ ഡിസൂസ റിമാൻഡിലുമായി, ഒരു വഷത്തെ നല്ലനടപ്പിന് എഴുതിവയ്പിച്ചു ഡിസൂസയെ തുറന്നുവിടാൻ പോയതാണ്. റിമാൻഡിന്റെ കാലാവധി തീരുന്നതിനു തൊട്ടു തലേദിവസമാണ് രഹസ്യാന്വേഷണ പൊലീസ്‌വിഭാഗം നിയോഗിച്ച ആറു പൊലീസുകാർ നിഗൂഢതകളുടെ കുരുക്കുകൾ ഒന്നൊന്നായി അഴിച്ചുനീക്കി തെളിവുകൾ ചികഞ്ഞു ചികഞ്ഞു കഠിനംകുളത്തു വന്നെത്തിയത്. ഒരു ദിവസം പിഴച്ചിരുന്നെങ്കിൽ ഡിസൂസ പുറത്തിറങ്ങുമായിരുന്നു. പിന്നെ മഷിയിട്ടു നോക്കിയാലും അയാളെ കിട്ടുകയില്ലായിരുന്നു. ഡിസൂസയും കൂട്ടരും സാധു

കുഞ്ഞിനോടും വിമലയോടും കാട്ടിയതു പോലെതന്നെ വിധി ഡിസൂസയോടും ഒട്ടും ദയ കാട്ടിയില്ല.

ജൂലൈ 6-ാം തീയതി രാത്രി ഒൻപതരമണിയോടെ ഗംഗനും മണക്കാട്ടിൽ വീട്ടിൽ ബാബുവും പെരുമാതുറ കൊട്ടാരം തുരുത്തിയിൽ അഹമ്മദും പൊലീസ് പിടിയിലകപ്പെട്ടു. ഗംഗനെ ചോദ്യം ചെയ്തശേഷം വിട്ടയച്ചു. അടുത്തദിവസം പൊലീസ് ബന്തവസ്സിൽ വന്ന ഡിസൂസ കശുമാവിൻകൂട്ടങ്ങൾക്കിടയിൽ ഒരിടം ചൂണ്ടിക്കാട്ടി. ബാബുവിന്റെ വീടിനു കഷ്ടിച്ച് 46 മീറ്റർ വടക്കുമാറിയായിരുന്നു, ആ സ്ഥലം. അവിടെനിന്നായിരുന്നു കഴിച്ചിട്ട കൈകൾകൊണ്ടു തന്നെ ഡിസൂസ മണലുതോണ്ടി മൃതദേഹം പുറത്തെടുത്തത്.

നാട്ടുകാരുടെ കഥകളും രഹസ്യാന്വേഷണോദ്യോഗസ്ഥർ നൽകിയ വിവരങ്ങളും കഥനംകളും പൊലീസിന്റെ വിശദീകരണങ്ങളുമൊക്കെ കൂടിക്കലരുമ്പോൾ തെളിഞ്ഞുവരുന്ന ചിത്രം ഏതാണ്ടിതു പോലെയാണ്:

ജൂലൈ 10-ാംതീയതി ശനിയാഴ്ച കുഞ്ഞിനെ തട്ടിയെടുത്തുകൊണ്ടുപോയതു് വിമലയുടെ ബന്ധുവായ വിശ്വംഭരനാണെന്നും അയാളോടൊപ്പം സഹായിയായി രാധാകൃഷ്ണൻ എന്നൊരാൾ ഉണ്ടായിരുന്നുവെന്നുമാണ്, സാഹചര്യത്തെളിവുകൾ വച്ചുനോക്കുമ്പോൾ പൊലീസിന്റെ ബലമായ സംശയം. പോങ്ങുംമൂട് സ്വദേശി വേലായുധനാശാന്റെ നിർദ്ദേശപ്രകാരമാകണം ഈ ശിശുമോഷണമെന്നും കരുതപ്പെടുന്നു. വിശ്വംഭരനെ പൊലീസ് വലയിൽ കുടുക്കിയെന്നും ഇല്ലെന്നും പറഞ്ഞുകേൾക്കുന്നു. വേലായുധനാശാനും ഹുസൈനും രാധാകൃഷ്ണനും എങ്ങോ ഒക്കെ മറഞ്ഞിരിക്കുകയാണ്.

തന്റെ ഭാര്യാജ്യേഷ്ഠത്തിയുടെ ഭർത്താവ് കലശേഖരത്തുകാരൻ ബേബിയോട് വിശ്വംഭരൻ, നമുക്കൊരു ഭാഗ്യം തെളിഞ്ഞിട്ടുണ്ട്, ഒരു കടിഞ്ഞൂൽ ആൺകുഞ്ഞിനെ കിട്ടിയാൽമാത്രം മതിയെന്ന് പോങ്ങുംമൂട്ടിനടുത്ത നാഗക്കോട്പാറയുടെ മേലിരുന്നു പറഞ്ഞതായി കേൾക്കുന്നു. ജൂലൈ 9-ാംതീയതി ശനിയാഴ്ച വൈകിട്ട് പനച്ചമൂട്ടിൽ പോകുന്നെന്നും പറഞ്ഞ് വിശ്വംഭരനും രാധാകൃഷ്ണനും തമിഴൻ ബേബിയും വീട്ടിൽനിന്നുമിറങ്ങിപ്പോയതായി വിശ്വംഭരന്റെ ഭാര്യ പറഞ്ഞത്രെ.

കുഞ്ഞിനെ കാണാതായ വാർത്ത പരന്നതിന്റെ അടുത്ത ദിവസങ്ങളിൽ കലമ്പാട്ടു മലയുടെ അടിവാരത്തു പുല്ലുചെത്താൻ ചെന്ന പയ്യന്മാരെ വേലായുധനാശാനും സംഘവും ഭീഷണിപ്പെടുത്തിയതായും പറഞ്ഞുകേൾക്കുന്നു. നട്ടുച്ചയ്ക്കു പോലും ഈ മലമുകളിൽ കയറിച്ചെല്ലാൻ നാട്ടുകാർ ഭയപ്പെടുന്നു. ഇരുണ്ട ശക്തികളുടെ താവളമാണ് ആ കുന്ന്. മാറനെല്ലൂർ, പോങ്ങുംമൂട്, അരുമാളൂർ, പെരുമ്പഴുതൂർ എന്നീ സ്ഥലങ്ങളിലേക്ക് ഒഴുകുന്ന വാറ്റുചാരായത്തിന്റെ ഉറവ കലമ്പാട്ടുമലയാണ്. രാത്രിയെ സാക്ഷി നിറുത്തി സാമൂഹ്യമൂല്യങ്ങളെ ചവിട്ടിമെതിക്കുന്ന ഒരു സംഘം, നാട്ടുകാരിൽ ഭീതി പടർത്തിക്കൊണ്ട് ഈ പ്രദേശത്ത് തേർവാഴ്ച നടത്തുന്നുണ്ട്. ദുർദ്ദേവതകളെ പ്രീണിപ്പിക്കാൻ വേലായുധനാശാൻ കൊടുതികളും മൃഗബലികളും കൊടുക്കാറുള്ള ഒരു തെക്കതും ഈ മലയുടെ ചോട്ടിലുണ്ടത്രെ.

കുട്ടിയെ കാണാതായതിനു തൊട്ടടുത്ത ദിവസം രാവിലെ മലയുടെ താഴെയുള്ള ചാനലിൽ ഒക്കോട്ടു കടവിനടുത്തു മഡ്ഗാഡില്ലാത്ത ഒരു സൈക്കിൾ കിടക്കുന്ന വിവരം നാട്ടുകാർ മലയിൻകീഴ് പൊലീസ് സ്റ്റേഷനിൽ അറിയിച്ചതാണ്. പൊലീസ്സ്ഥലത്തെത്തി അതെടുത്തുകൊണ്ടുപോവുകയും ചെയ്തു.

അടിതടയാശാനും കളരിപ്പയറ്റുകാരനുമായ വേലായുധൻ നായർ, 'വേവനാശാൻ' എന്ന പേരിലാണ് നാട്ടുകാർക്കിടയിൽ അറിയപ്പെടുന്നതു്. പോങ്ങുംമൂടിനടുത്ത് അടിയോട്ടുകോണത്തു താമസിച്ചിരുന്ന അയാൾ തന്റെ വീടും പൊളിച്ചിട്ട് നെടുമങ്ങാട്ടുകാരിയായ ഭാര്യയെയും രണ്ട് മക്കളെയും ഉപേക്ഷിച്ച് എവിടെയോ പോയി. അടുത്തകാലത്തു തിരിച്ചുവന്ന വേലായുധനാശാൻ മാറനല്ലൂർ പഞ്ചായത്തിൽ കരിങ്ങൽ വാർഡിലെ നീലാംകോണം പറമ്പിനടുത്തു ചാനലിന്റെ കരയിൽ പുറംപോക്കു കോളനിയിൽ താമസക്കാരനായ ചെല്ലന്റെ മകൾ ലീല എന്ന ഹരിജൻ സ്ത്രീയോടൊപ്പം താമസമായി. അവർക്ക് ഒരു കുഞ്ഞും പിറന്നു. ചാനലിന്റെ കിഴക്കേക്കരയിലുള്ള കലമ്പമൂട്ടമലയിലെ പാറയിടുക്കുകളും അതിനുമുകളിലെ ചേപ്പാറയും വേവനാശാന്റെ സംഘത്തിന്റെ രഹസ്യസങ്കേതമായി. നട്ടുച്ചനേരത്തുപോലും ആളുകൾ ചെന്നെത്താൻ പേടിച്ചു മടിച്ചു മാറുന്ന നാഗക്കോട്, പന്തടിക്കളം എന്നീ പ്രാന്ത പ്രദേശങ്ങൾ വേവനാശാന്റെ നേതൃത്വത്തിൽ കള്ളവാറ്റിനും പിടിച്ചുപറിക്കും നോട്ടടവയ്പിനുമൊക്കെ വേണ്ടത്ര സൗകര്യം നൽകി. നീലാംകോണത്തെ ഒക്കോട്ടുകടവിനടുത്തുള്ള ഓലഷെഡ്ഡ് ഗുണ്ടസംഘത്തിന്റെ ഒഴിവുകാല സങ്കേതമാണ്. അവിടെ സമ്മേളിച്ചു മദ്യപിച്ചു ലക്കുകെട്ടശേഷം വേവനാശനും സംഘവും മലയിലേക്കുകയറും. പിന്നെ അവരുടെ ലോകമാണവിടെ. അവിടെ എന്തൊക്കെയാണു നടക്കുന്നതെന്ന് ആർക്കും അറിഞ്ഞു കൂടാ.

ഡിസൂസ

ജൂലൈ 28-ാം തീയതി കണ്ടല സർവീസ് സഹകരണബാങ്കിൽ കവർച്ച നടന്നു. അന്വേഷണത്തിനു കൊണ്ടുവന്ന പൊലീസ് നായ് മണംപിടിച്ച് വേലായുധനാശാന്റെയും കൂട്ടരുടെയും സങ്കേതമായ പന്തടിക്കളംവരെ വന്നത്രെ!

തോണിക്കടവ് ഹുസൈനും വേലായുധനാശാനും ഉറ്റമിത്രങ്ങളാണ്. ഹുസൈന്റെ അളിയൻ ബഷീർ എന്നും പറഞ്ഞുകൊണ്ടാണ് ആറുമാസം മുമ്പ് ഡിസൂസ പോങ്ങുംമൂട്ടിൽവന്നു താമസം തുടങ്ങിയതു്. താടിയും കണ്ണടയുമൊക്കെയായി ബുദ്ധിജീവികളുടെ ഗമയിൽ ഡിസൂസ അവിടെ വിലസിനടക്കുകയായിരുന്നു. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഡിസൂസയും വേലായുധനാശാനും ബി. ജെ. പി. ക്കുവേണ്ടി വോട്ടുപിടിച്ചുനടന്നതായും കേൾക്കുന്നുണ്ട്.

കുഞ്ഞിനെ കാണാതായ തൊട്ടടുത്ത ദിവസങ്ങളിൽ വേലായുധനാശാന്റെ ബന്ധുവായ രാധാകൃഷ്ണനോടൊപ്പം ഡിസൂസ ഒക്കോട്ടു കടവിൽ കുളിക്കാൻ വരുന്നതു കണ്ടവരുണ്ട്. ഇതിനിടയിൽ ഒരു ദിവസം ചാനലിന്റെ കരയിൽ ഒരു മരച്ചീനിക്കാട്ടിൽ മദ്യപിച്ചു ബോധംകെട്ടു കിടക്കുകയായിരുന്ന സിസൂസയുടെയും വേലായുധനാശാന്റെയും അരികിൽ എന്തോ ആഭിചാരകർമ്മങ്ങൾ നടത്തേണ്ടുന്ന രീതികൾ വിവരിക്കുന്ന രണ്ടു പുസ്തകവും ഒരു നോട്ടുബുക്കും കിടക്കുന്നതായി ഒരാൾ കണ്ടത്രെ. അതു വായിക്കാനൊരുമ്പെട്ടപ്പോൾ നിങ്ങൾക്കൊന്നും മനസ്സിലാവുന്ന കാര്യമല്ല അതിലുള്ളത് എന്നു പറഞ്ഞ് ഡിസൂസ വിലക്കിപോലും. പിന്നെ ജൂലൈ 16-ാംതീയതി രാത്രി ഏഴുമണിയോടെ വേലായുധനാശാനും ഡിസൂസയും പോങ്ങുംമൂട ജങ്ഷനിൽ വന്ന് ഒരു ടൂറിസ്റ്റുകാറിൽ കയറി പോകുന്നതേ ആൾക്കാർ കണ്ടിട്ടുള്ളൂ.

മൃതദേഹമടങ്ങുന്ന പൊതിക്കെട്ട് ഒരു സൈക്കിളിൽ കൊണ്ടുവന്ന് ഒരു ആശുപത്രിയുടെ വളപ്പിൽ മറച്ചുവച്ചിട്ടാണത്രെ, അവർ ടാക്സിപിടിക്കാൻ വന്നതു്. നേരത്തേ ഗിരീഷ്കുമാർ ഓടിക്കുന്ന ടാക്സിയാണ് ഏർപ്പാടു ചെയ്തിരുന്നതു്. അയാൾ പോകാൻ മടിച്ചു. വേലായുധനാശാനും ഡിസൂസയും ജസ്റ്റിൻ എന്നയാൾ ഓടിക്കുന്ന കാർ പിടിച്ചു യാത്രയായി. ആശുപത്രി വളപ്പിൽനിന്നു പൊതിക്കെട്ടു കാറിൽ കയറ്റി. കുറച്ചു കഴിഞ്ഞപ്പോൾ ചാരായഷാപ്പിൽനിന്ന് ഇരുവരും മൂക്കറ്റം കുടിച്ചു. മരുതൂർ ജങ്ഷനിൽ എത്തിയപ്പോൾ വണ്ടി നിറുത്തി രണ്ടുപേരും ഇറങ്ങിപ്പോയി. കാറിലുണ്ടായിരുന്ന ക്ലീനർ പയ്യൻ സ്ക്രൂഡ്രൈവർകൊണ്ട്പൊതി കുത്തിനോക്കിയപ്പോൾ ദുർഗ്ഗന്ധം വമിച്ചത്രേ. അരമണിക്കൂർ കഴിഞ്ഞപ്പോൾ ആശാനും ഡിസൂസയും തിരിച്ചുവന്നു. പൊതിയിലെന്താണെന്നാരാഞ്ഞപ്പോൾ ഐസിലിട്ട

(ശേഷം 61-ാം പേജിൽ)



# കുൽദീപ് നയ്യാർ

# 1985 വരെ അവർ കാത്തിരിക്കുമോ?

ഇന്ദിരാഗാന്ധിയുടെ ഔദ്യോഗിക കാലാവധി പകുതിയേ കഴിഞ്ഞുള്ളൂ. പക്ഷേ, 1985-ൽ രാജ്യം അടുത്ത തിരഞ്ഞെടുപ്പിനെ നേരിടുംമുമ്പ് ചെയ്യേണ്ടതെന്താണെന്ന ആലോചനയിലാവും അവർ. അവരുടെ ബഹുജനപ്രീതിക്കു കോട്ടം തട്ടിയിട്ടുണ്ട്. 1980-ൽ ലോക്സഭയിൽ മൂന്നിൽ രണ്ടു ഭൂരിപക്ഷം നേടി മുന്നേറാൻ അവരെ സഹായിച്ച ജനതാപ്പാർട്ടിക്കെതിരെയുള്ള തരംഗവും ഒടുങ്ങിക്കഴിഞ്ഞു. ഉൾപ്പാർട്ടിപ്പോരുകൾ ഏറിയിട്ടുണ്ടെന്നു മാത്രമല്ല, കോൺഗ്രസ്-ഐ നയിക്കുന്ന ഭരണകൂടങ്ങളൊക്കെ തകരാറിലുമാണ്. ലോക്സഭയിൽ ഒരു ഇടക്കാല തിരഞ്ഞെടുപ്പ് വേണ്ടിവരുമെന്നതിനാൽ, വ്യവസായമന്ത്രി എൻ. ഡി. തിവാരിയെ ഉത്തർപ്രദേശിലെ മുഖ്യമന്ത്രിയാക്കില്ലെന്നതുതന്നെ, തന്റെ ജനപ്രീതി പരീക്ഷിക്കാൻ മിസസ് ഗാന്ധി ഒരുക്കമല്ലെന്നതിനു തെളിവാണ്. സെയിൽസിംഗ് കൈയൊഴിഞ്ഞ ഹോഷിയാർപൂർ മണ്ഡലത്തിലും അടുത്തിട ഒരു ഇടക്കാല തിരഞ്ഞെടുപ്പുണ്ടാകാൻ ഇടയില്ലെന്നാണ് അഭിജ്ഞ കോൺഗ്രസ്-ഐ വൃത്തങ്ങളുടെ അഭിപ്രായം.

തന്റെയും തന്റെ പാർട്ടിയുടെയും നിലനില്പ് ഭദ്രമല്ലെന്നിരിക്കെ മിസസ് ഗാന്ധി എന്തു നടപടിയാവും സ്വീകരിക്കുക? അടുത്തവർഷം ആദ്യം അവർ പൊടുന്നനെ ഒരു തിരഞ്ഞെടുപ്പു നടത്തിയെന്നു വരാം. ഇപ്പോഴത്തെ അമേരിക്കൻ സന്ദർശനവും സെപ്റ്റംബറിലുദ്ദേശിക്കപ്പെട്ടിരിക്കുന്ന സോവിയറ്റ് യൂണിയൻ സന്ദർശനവും നവംബറിലെ ഏഷ്യൻ ഗെയിംസും കഴിയുമ്പോൾ മിസസ് ഗാന്ധി പ്രശസ്തിയുടെ തിളക്കത്തിൽ ആണ്ടിരിക്കും. മാദ്ധ്യമങ്ങൾ, വിശേഷിച്ചും ആകാശവാണിയും ദൂരദർശനും കാഴ്ചവയ്ക്കുന്ന പ്രധാനമന്ത്രിയുടെ ചിത്രം സമ്മതിദായകരുടെ കണ്ണഞ്ചിക്കുന്നതാവും. മിസസ് ഗാന്ധിക്കു പകരം ആളില്ലെന്നു പറയുന്നവരുടെ വിശ്വാസം അരക്കിട്ടുറപ്പിക്കുന്നതാവും, രണ്ടു വൻ ശക്തികളുടെ തലവന്മാരായ പ്രസിഡന്റ് റെയ്ഗനെയും പ്രസിഡന്റ് ബ്രഷ്നേവിനെയും അവർക്കുതുല്യരെന്ന നിലയിൽ അഭിമുഖീകരിക്കുന്ന സന്ദർശനങ്ങൾ. സാക്ഷരത വെറും 32 ശതമാനം മാത്രമുള്ള ഒരു രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം ഇതെല്ലാം പ്രാധാന്യമർഹിക്കുന്നു.

പ്രതിപക്ഷം ഇന്ന് ആകെ താറുമാറായി കിടക്കുന്നുവെന്നതും മറ്റൊരു പ്രലോഭനമാവാം. വൈകിയാൽ പ്രതിപക്ഷം ഒന്നിക്കാനിടയായാലോ എന്നും അവർ ചിന്തിച്ചേക്കും. എന്തിനു് അത്തരമൊരു ഭാഗ്യപരീക്ഷണത്തിനു മുതിരണം? കോൺഗ്രസ്-ഐ.കളിലെ മുറുമുറുപ്പുകളും അവരെ അലോസരപ്പെടുത്തുന്നുണ്ട്. പാർട്ടിയെ ശുദ്ധീകരിക്കാവുന്നതേയുള്ളൂ. മേനകാഗാന്ധിയോടു ബന്ധമുള്ള സഞ്ജയ് അനുയായികൾക്ക് ശ്രദ്ധേയമായൊരു ശക്തിയായി വളരാൻ സമയവും കിട്ടാനിടയില്ല.

ഈ തിരക്കഥ, പൊടുന്നനെയുള്ള ഒരു തിരഞ്ഞെടുപ്പിന് ഏറ്റം അനുയോജ്യമെന്നു തോന്നാം. ലോകസഭയിൽ ഇനിയും ഒരു മൂന്നിൽ രണ്ടു ഭൂരിപക്ഷം നേടാനാവുമെന്ന് അവർക്ക് ഉറപ്പുണ്ടായേ കഴിയൂ. ഒരു പുതിയ തിരഞ്ഞെടുപ്പിൽ അത്രയും സീറ്റുകൾ നേടാൻ ആവില്ലെന്നാണ് അവരുടെ ഏറ്റവും ശുഭാപ്തിവിശ്വാസമുള്ള അനുയായികളുടെയും കണക്കുകൂട്ടൽ. ഉത്തർപ്രദേശിൽ ഒരു ഇടക്കാല തിരഞ്ഞെടുപ്പിനു തയ്യാറല്ലെന്നിരിക്കെ എന്തിന് അവർ ഒരു പൊതുതിരഞ്ഞെടുപ്പ് നേരിടണം? എന്നു മാത്രമല്ല, രാജ്യത്തിന്റെ പല ഭാഗങ്ങളിലും മഴ കനിയാത്തതിനാൽ, വിശേഷിച്ചും സാമ്പത്തിക പരിതഃസ്ഥിതികൾ മുമ്പത്തെക്കാൾ കഠിനമായിരിക്കും. അടുത്ത ഏതാനും മാസങ്ങൾ ഇരുപതിനപരിപാടികളുടെ ഉപരിതലസ്പർശിയായ നേട്ടങ്ങൾ ഒന്നു മുഖംമിനുക്കാൻ പോലും മതിയാവില്ല.

അമേരിക്കയ്ക്കു തിരിക്കുംമുമ്പ് അഭിപ്രായം അറിയാൻ അവർ ഒരു ശ്രമം നടത്തി. യുവ വ്യവസായികളെ ക്ഷണിച്ചവരുത്തി—രാജീവിന്റെ സിൽബന്തികളാണു ലിസ്റ്റു തയ്യാറാക്കിയതു് - സാമ്പത്തികനില മെച്ചപ്പെടുത്താനുള്ള നിർദ്ദേശങ്ങൾ ആരാഞ്ഞു. (കുറവുനിയന്ത്രണങ്ങളും കൂടുതൽ മത്സരവുമാണ് അവർക്കു വേണ്ടിയിരുന്നതു്.) തന്റെ വിശ്വസ്തയും ഹാൻഡിക്രാഫ്റ്റ്സ് ബോർഡ് ചെയർമാനുമായ പോപ്പുൽ ജയകർ ഒരുക്കിയ അത്താഴവിരുന്നിൽ മിസസ് ഗാന്ധി ഡെൽഹിയിലെ കുറെ പണ്ഡിതന്മാരുമായി സംസാരിച്ചു. ഒരു സാമ്പത്തിക വിദഗ്ധനോട് ഇന്ത്യയിലെ രാഷ്ട്രീയരംഗം മെച്ചപ്പെടുത്തുന്നതെങ്ങനെയെന്ന് അന്വേഷിച്ച മിസസ് ഗാന്ധിയോട്, ഏറ്റവും അനഭിലഷണീയരായ വ്യക്തികൾ സ്വന്തം പാർട്ടിയിൽത്തന്നെയുള്ളപ്പോൾ അതെങ്ങനെ സാദ്ധ്യമാവുമെന്നാണ് അദ്ദേഹം മറുപടി പറഞ്ഞതു്. അവർ മറുത്തു പറയാതെ, "എന്റെ പാർട്ടി മാത്രമല്ല," എന്നു പറഞ്ഞൊഴിയുകയാണുണ്ടായതു്. അവർ മനസ്സിലെന്തൊക്കെയോ ഉറച്ചപോലുണ്ടായിരുന്നു. ഒരുപക്ഷേ, ഇനിയൊരു തിരഞ്ഞെടുപ്പ് ഉടനെ ഇല്ലെന്നാവാം ഇതിനർത്ഥം.

1984 വരെ കാത്തിരിക്കുകയാണ് മറ്റൊരു പോംവഴി (ഓർവെല്ലിന്റെ സങ്കല്പത്തിലുള്ളതല്ല). എന്നിട്ട് വ്യവസ്ഥിതിയെ പാർലമെന്ററിൽ നിന്ന് പ്രസിഡൻഷ്യലാക്കുക. അതിന്, ഭരണഘടനാ ഭേദഗതികൾ നടപ്പാക്കാൻ വേണ്ട മൂന്നിൽ രണ്ടു ഭൂരിപക്ഷമുള്ള ഇന്നത്തെ ലോക്സഭ നിലനിന്നേ മതിയാവൂ. പാർലമെന്റിന്റെ ഇരുസഭകളിലും മൂന്നിൽ രണ്ടു ഭൂരിപക്ഷം വേണമെന്നതിനാൽ 1984-ലെ രാജ്യസഭാ തിരഞ്ഞെടുപ്പുവരെ കാത്തിരിക്കണം. ഇപ്പോൾ രാജ്യസഭയിൽ അവർക്ക് കേവല ഭൂരിപക്ഷമേയുള്ളൂ.

അടുത്തവർഷം ആദ്യം ആന്ധ്രാപ്രദേശിലും കർണ്ണാടകയിലും നടക്കാനിരിക്കുന്ന അസംബ്ലി തിരഞ്ഞെടുപ്പുകൾ മറ്റെന്തിനെക്കാളുമേറെ ഈ പോംവഴിയുടെ ഭാവി നിർണ്ണയിക്കും. ഇപ്പോൾ ഈ രണ്ടു സംസ്ഥാനങ്ങളിലും മിസസ് ഗാന്ധിക്കുള്ള ഭൂരിപക്ഷം ഏറ്റക്കുറെ നിലനിറുത്താനായാൽ, ഡി. എം. കെ., എ. ഐ. ഡി. എം. കെ., മുസ്ലിം ലീഗ്, സെയിൽസിംഗിനു വോട്ടുചെയ്ത മറ്റ് ഈർക്കിലിപ്പാർട്ടികൾ എന്നിവയുടെ പിന്തുണയോടെ രാജ്യസഭയിൽ അവർക്ക് മൂന്നിൽ രണ്ടു ഭൂരിപക്ഷം സംഘടിപ്പിക്കാനാവും. (കൂടുതൽ കൂടുതൽ പ്രാദേശിക പ്പാർട്ടികളെ അവർ വലവീശിപ്പിടിക്കാൻ ശ്രമിക്കുന്നുണ്ട്).

രാജ്യസഭ കൈയിലൊതുങ്ങിയാൽ ഇന്നത്തെ പാർലമെന്റിനെ തങ്ങൾ ഒരു കോൺസ്റ്റിറ്റ്യുവെന്റ് അസംബ്ലിയാക്കുമാറുമെന്ന് കോൺഗ്രസ്-ഐ. യിലെ

ചില പ്രമുഖർ പരസ്യമായിത്തന്നെ പറയുന്നു. പ്രസിഡൻഷ്യൽ ഭരണമാക്കി മാററാനുള്ള പട്ടം ഉൾപ്പെടെ, ഭരണഘടനയിൽ പല മാററങ്ങളും വരുത്തുമെന്നും അവർ പറയുന്നുണ്ട്.

അടിയന്തരാവസ്ഥക്കാലത്ത് പ്രസിഡൻഷ്യൽ ഭരണത്തെ അനുകൂലിച്ച് തയ്യാറാക്കിയ ഒരു രേഖ കൈവശമുണ്ടെങ്കിലും കേന്ദ്രം കുറെ നാളായി ഈ വിഷയത്തിൽ ചർച്ചകൾ നടത്തിവരികയാണ്. ഭരണത്തലവനായ പ്രസിഡൻറിനെ ആറുവർഷത്തെ കാലാവധിക്കായി രാഷ്ട്രം ഒന്നടങ്കം നേരിട്ട് തിരഞ്ഞെടുക്കണമെന്നാണ് രേഖയിൽ പറയുന്നത്. "കോൺഗ്രസ്സിലെ രണ്ടു സഭകൾക്കിടയിൽ തളയ്ക്കപ്പെട്ടിരിക്കുന്ന" അമേരിക്കൻ പ്രസിഡൻറിനെക്കാൾ അധികാരങ്ങൾ, ഇപ്രകാരം തിരഞ്ഞെടുക്കപ്പെടുന്ന പ്രസിഡൻറിന് ഉണ്ടായിരിക്കുമെന്നു കരുതപ്പെടുന്നു. തിരഞ്ഞെടുപ്പിനുശേഷം ആറു വർഷക്കാലാവധിയിൽ ഒരു വ്യക്തി എതിരില്ലാതെ ഭരണം നടത്തുന്നതിനോട് മിസസ് ഗാന്ധിക്ക് എതിർപ്പുള്ളതിനാൽ സംസ്ഥാനത്തിലെ ഭരണവ്യവസ്ഥകൾ മാററണമെന്ന നിർദ്ദേശമൊന്നുമില്ല.

പ്രസിഡൻഷ്യൽ സിസ്റ്റത്തെ മിസസ് ഗാന്ധി ഒരിക്കലും അസന്ദിഗ്ധമായി നിരാകരിച്ചിട്ടില്ലെന്നോർക്കുക. പ്രസിഡൻഷ്യൽ രീതിയും "തുല്യമായി ജനാധിപത്യപര"മാണെന്നും അതിന് ചില നല്ല വശങ്ങളുണ്ടെന്നും അവർ പരസ്യമായി പറഞ്ഞിട്ടുണ്ടെന്നതാണു വാസ്തവം. പ്രസിഡൻറ് ഭരണം മതിയെന്നു നിശ്ചയിച്ചാൽ മിസസ് ഗാന്ധിക്ക് സുപ്രീം കോടതിയെ നേരിടേണ്ടിവരും. കാരണം അത്തരമൊരു തീരുമാനം ഭരണഘടനയുടെ അടിസ്ഥാനത്തെത്തന്നെ ഉലയ്ക്കുന്നതാവും. കേശവാനന്ദഭാരതിക്കേസിലെ ഭൂരിപക്ഷ തീരുമാനം, ഭരണഘടനയുടെ അടിസ്ഥാനരൂപം മാററിമറിക്കുന്ന ഭരണഘടനാഭേദഗതികളൊന്നും സാദ്ധ്യമല്ലെന്നാണ്. മിസസ് ഗാന്ധിയോ സുപ്രീം കോടതിയോ ഒരു ഏററുമുട്ടലിന് ഒരുങ്ങുമോ?

ഭേദഗതി തള്ളിക്കളഞ്ഞാൽത്തന്നെയും, ഒരു പുതിയ തിരഞ്ഞെടുപ്പിലൂടെ ഈ പ്രശ്നം തീരുമാനിക്കാൻ അവർ രാഷ്ട്രത്തോട് ആവശ്യപ്പെട്ടെന്നു വരാം. അങ്ങനെ സംഭവിച്ചാൽ, ഇടതുപക്ഷപ്പാർട്ടികൾ അവരെ അനുകൂലിച്ചേക്കും. ഇവിടെ പ്രശ്നം ജനങ്ങൾ തിരഞ്ഞെടുത്ത പാർലമെൻറും നീതിപീഠവും തമ്മിലുള്ള വടംവലിയാണല്ലോ. അടിയന്തരാവസ്ഥക്കാലത്തെ രേഖയിൽ കാണുംപോലെ മിസസ് ഗാന്ധി പറഞ്ഞെന്നു വരാം: "35 വർഷമായി നമ്മുടെ രാജ്യത്ത് നിലവിലുള്ള ജനാധിപത്യ ഭരണത്തിൻെറ വെളിച്ചത്തിൽ, ഇന്നത്തെ ഭരണഘടനയുടെ മാതൃകതന്നെ മാററിയേ കഴിയൂ.

സുപ്രീം കോടതിയിലെ നാല് ഒഴിവുകൾ മിസസ് ഗാന്ധി ഇനിയും നികത്തിയിട്ടില്ലെന്നത് ശ്രദ്ധേയമാണ്. അവർ, വഴങ്ങുന്ന ജഡ്ജിമാരെ തേടുകയാവാം. ഭരണഘടനാ ഭേദഗതികൾക്ക് അവരുടെ പിന്തുണ ഉറപ്പാക്കാം. ഇന്ത്യയുടെ ചീഫ് ജസ്റ്റിസ് വൈ. വി. ചന്ദ്രചൂഡ് മാത്രമാണ് ഒരു ആശാകേന്ദ്രം. ഗവൺമെൻറിൻെറ സമ്മർദ്ദങ്ങൾക്കു വഴങ്ങാതെ ഇന്നോളം നില്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞുവെന്ന വസ്തുത, തുടർന്നും അദ്ദേഹം അടിയറ പറയില്ലെന്ന വിശ്വാസം ജനിപ്പിക്കുന്നു.

തൻെറ അനന്തരാവകാശിയായി വളർത്തിയെടുക്കുന്ന രാജീവ് ഗാന്ധിയുടെ ഭാവിയെക്കുറിച്ചുള്ള ആശങ്ക ഒരു പക്ഷേ, പ്രസിഡൻറുഭരണം സ്വീകരിക്കുന്നതിൽനിന്ന് മിസസ് ഗാന്ധിയെ വിലക്കിയേക്കാം. അടുത്ത ആറു വർഷത്തേക്ക് അദ്ദേഹത്തെ മാററിനിറുത്തേണ്ടതുണ്ടോ? ഇപ്പോൾ പ്രസിഡൻറ് സ്ഥാനത്തേക്കു മത്സരിക്കാൻ രാജീവ് ഗാന്ധിയെ നിറുത്താൻ മിസസ് ഗാന്ധി ധൈര്യപ്പെട്ടില്ലെങ്കിൽ തനിക്കു വിജയിക്കാനാവൂ എന്നും മകന് ആവില്ലെന്നും അവർക്കറിയാം. പ്രസിഡൻറിൻെറ അധികാരം ഉപയോഗപ്പെടുത്തി മകനെ പ്രധാനമന്ത്രിയാക്കിയാൽ അതു ഭംഗിയാവില്ലെന്നും അവർക്കറിയാം.

ഉടനടി ഒരു തിരഞ്ഞെടുപ്പു നടത്തുമോ, ഭരണരീതി മാററുമോ എന്നത് പ്രതിപക്ഷത്തെ ആശ്രയിച്ചിരിക്കുന്നു. തമ്മിലടിച്ചു ഭിന്നിച്ചുനില്ക്കുന്ന പ്രതിപക്ഷം മിസസ് ഗാന്ധിക്കു ഒരു വെല്ലുവിളിയല്ലെന്നതോ പോകട്ടെ, മിസസ് ഗാന്ധിക്കു പകരം ശക്തമായ ഒരു ഭരണം നൽകുവാൻ തങ്ങൾക്കാവുമെന്ന് സമ്മതിദായകരെ ബോദ്ധ്യപ്പെടുത്താനും ഇന്നത്തെ നിലയിൽ അവർക്കാവില്ല മാത്രമല്ല, പ്രതിപക്ഷം ഇനിയും പിളരുന്ന ലക്ഷണമാണ്. ദേവിലാലിനെ പുറത്താക്കിയതോടെ, ജോർജ് ഫെർണാണ്ടസ്, മധുലിമായെ, കർപ്പൂരി താക്കൂർ, രബിറേ തുടങ്ങി ലോക്ദളിലെ സോഷ്യലിസ്റ്റുകൾ പാർട്ടി വിട്ടുപോയേക്കും. ജനതയാണെങ്കിൽ മൊറാർജി ദേശായിയുടെയും സംഘത്തിൻെറയും അതിമോഹങ്ങളിൽ കുരുങ്ങിക്കിടക്കുന്നു. ബി. ജെ. പി. യിൽ അടൽ ബിഹാരി വാജ്പേയിക്ക് വളരെക്കുറച്ച് അനുയായികളേയുള്ളൂ. സുന്ദർ സിംഗ് ഭണ്ഡാരി, കുശബാംബുതാക്കറേ തുടങ്ങിയ ആർ. എസ്. എസ്. നേതാക്കൾക്കാണ് ബി. ജെ. പി. യിൽ ഭൂരിപക്ഷം.

പ്രതിപക്ഷത്തിന് ഐക്യത്തിൻെറ നേരിയ മുഖപടമെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ മിസസ് ഗാന്ധി, കരുതിയേ ചുവടുവയ്ക്കുമായിരുന്നുള്ളൂ. ഇന്ന് എന്തും എപ്പോൾ വേണമെങ്കിലും ചെയ്യാൻ അവർക്ക് സ്വാതന്ത്ര്യമുണ്ടെന്ന നിലയാണ്. ഒരു പ്രതിപക്ഷനേതാവിൻെറ നിരീക്ഷണമാണ്: "അടിയന്തരാവസ്ഥക്കാലത്തു ചെയ്തുപോലെ എന്തെങ്കിലും മിസസ് ഗാന്ധി കാട്ടിക്കൂട്ടിയാൽ ഞങ്ങളെ ഒരുമിപ്പിക്കാൻ അവർക്കു കഴിയും." പക്ഷേ, 1975-ൽ ചെയ്തത് അവർ ആവർത്തിക്കാനിടയില്ല. അടിയന്തരാവസ്ഥയും അക്കാലത്തെ അതിക്രമങ്ങളും ആവർത്തിക്കുകയാണ് അധികാരം തുലയ്ക്കാൻ ഏററവും പററിയ മാർഗ്ഗമെന്ന് മിസസ് ഗാന്ധി പഠിച്ചു കഴിഞ്ഞു.

എങ്കിലും, 1985-നുമുമ്പ് മിസസ് ഗാന്ധി എന്തെങ്കിലും ചെയ്യാതിരിക്കില്ലെന്ന് ഉറപ്പാക്കാം. അതുവരെ കാത്തിരുന്നാൽ അവർക്കും അവരുടെ പാർട്ടിക്കും പലതും നഷ്ടപ്പെടേണ്ടിവരും. പ്രതിപക്ഷത്തിൻെറ ഭിന്നിപ്പിൽനിന്ന് മിസസ് ഗാന്ധിക്കു ഗുണമുണ്ടാകുമോ, അതോ, മിസസ് ഗാന്ധിയുടെ പ്രമാദങ്ങളിൽനിന്ന് പ്രതിപക്ഷത്തിന് ഒരുമയുണ്ടാകുമോ എന്ന് കാലം തെളിയിക്കും.

# ഇൻഡോ-യു.എസ്. ശിശിരം തീരണം

ഡോ: എം. എ. സുശീലൻ, ന്യൂയോർക്ക്

മിസസ് ഗാന്ധിക്ക് യു. എസ്. പ്രസിഡൻറുമായി രണ്ടേ രണ്ടു മണിക്കൂറേ സംസാരിക്കാൻ കഴിഞ്ഞുള്ളൂ. എങ്കിലെന്ത്? യു. എസ്. ഗവൺമെൻറും ഇവിടത്തെ പത്രങ്ങളും ടെലിവിഷനും റേഡിയോയും ഇന്നോളം കാണിക്കാത്ത താല്പര്യം മിസസ് ഗാന്ധിയുടെ ഒരാഴ്ച നീണ്ട യു. എസ്. സന്ദർശനത്തിൽ ചൊരിഞ്ഞു. പതിനൊന്നുകൊല്ലത്തെ മൗനം ഉടഞ്ഞു. പതിനൊന്നുകൊല്ലത്തെ ശിശിരത്തിനു ചൂടേററു. മഞ്ഞെല്ലാം ഉരുകിയോ?

മിസസ് ഗാന്ധി ശ്രമിച്ചതു ഇപ്പോഴത്തെ യു. എസ്. ഭരണകൂടക്കാരുമായി ഒരു വർക്കിങ് റിലേഷൻഷിപ്പ് ഉണ്ടാക്കാനാണ്; സൗഹാർദ്ദപൂർവ്വം ചർച്ചകൾ തുടർന്നുകൊണ്ടു പോകാൻ അടിത്തറയുണ്ടാക്കാനാണ്; പരസ്പരതാല്പര്യവും പരസ്പരബഹുമാനവും സംജാതമാക്കാനാണ്. ഇതു് ഉണ്ടായോ?

താരാപ്പൂരിലെ അണു വൈദ്യുതനിലയത്തിനു ഇന്ധനം തന്നുകൊള്ളാമെന്ന് 1963-ൽ ഉണ്ടാക്കിയ കരാറിൽനിന്ന് അമേരിക്ക ഇപ്പോൾ പിന്നോട്ടു വലിഞ്ഞിരിക്കുകയാണ്. ഇനി ഫ്രാൻസിൽനിന്ന് ഇന്ധനം വാങ്ങാം. അമേരിക്കയിൽനിന്ന് അതിനു സമ്മതം. നല്ല കരാർ!

ലോകബാങ്കിൽനിന്ന് ഇന്ത്യ കൂടുതൽ വായ്പ എടുക്കരുതെന്ന് റെയ്ഗൻ ഭരണകൂടത്തിനു ഒരു നിർബന്ധമുണ്ട്. ഇന്ത്യയെ തടയണം. റെയ്ഗൻ പ്രസിഡൻറായിവന്നശേഷം ലോകബാങ്ക് ഒരു വികസനബാങ്ക് എന്നതിലേറെ ഒരു കമേർഷ്യൽ സ്ഥാപനം എന്ന നിലയിലാണു നടക്കുന്നതു്. ഫലമോ? കടം വാങ്ങുന്നതിനു 'വികസ്വരം' എന്ന പാവപ്പെട്ട രാജ്യങ്ങൾ മുക്കുകൊണ്ട് കനത്ത പലിശ നൽകണം.

മിസസ് ഗാന്ധിയുടെ യു. എസ് സന്ദർശനംകൊണ്ട് ഈ ബന്ധം മെച്ചപ്പെടുത്തുവാൻ കഴിഞ്ഞോ?

ചേരിചേരാ പ്രസ്ഥാനം, രാജ്യാന്തര പ്രശ്നങ്ങളിൽ ബഹുമാന്യമായ സമീപനം അടുത്തകാലംവരെയും പുലർത്തിയിരുന്നു. എന്നാൽ ഈ പ്രസ്ഥാനം ഇപ്പോൾ ഗുരുതരമായ രോഗങ്ങളിൽപ്പെട്ടു കഴിയുന്നു. ഇറാനും ഇറാക്കും തമ്മിലുള്ള യുദ്ധം, ഇനിയും പറയപ്പെടാത്ത നാശകഥകളുമായി നീളുന്നു. രാക്ഷസീയ ശക്തിയുള്ള ഇസ്രേൽ പലസ്തീനികളെയും കൂട്ടത്തിൽ ലബനനിലെ ജനങ്ങളെയും ഷെല്ലും മൈനും ബോംബും പീരങ്കിയുണ്ടയുംകൊണ്ട് ഒരു മടിയുംകൂടാതെ കൊന്നൊടുക്കുന്നു. എത്തിയോപ്യയും സോമാലിയയും തമ്മിൽ യുദ്ധം. തെക്കെ ആഫ്രിക്കയും നമീബിയയിലെ സ്വാതന്ത്ര്യപ്പോരാളികളും തമ്മിൽ യുദ്ധം. ലാററിനമേരിക്കൻ രാജ്യങ്ങളിൽ സംഘർഷം. കമ്പോഡിയയിൽ സംഘർഷം...ലിസ്റ്റു നീളും. എന്നിട്ടും ഒരു ഫലവുമുളവാക്കാത്ത നെടുനെടുങ്കൻ പ്രസംഗങ്ങളുമായി ചേരിചേരാപ്രസ്ഥാനം നടക്കുന്നു. ചേരിചേരാഗ്രൂപ്പിൻെറ നായകരിലൊന്ന് ഇന്ത്യയാണ്. അതിനാൽ ഈ പ്രസ്ഥാനത്തിൻെറ പിടിപ്പുകേടിലും ഷണ്ഡതയിലും ഇന്ത്യയ്ക്കും പങ്കുണ്ട്. ഇന്ത്യയുടെ വിദേശനയത്തിൻെറ ഒരു കുഴപ്പം, സ്വന്തം വിശ്വാസപ്രമാണങ്ങളെ വേണ്ടത്ര ശക്തിയോടെ കാത്തുനില്ക്കാൻ അതിനു കഴിയാറില്ല എന്നതാണ്. ഇനി ഷേ്യററിവ് എടുക്കും. രണ്ടു പ്രസംഗം വച്ചുവിടും. അതിനപ്പുറം വിജയപ്രാപ്തിവരെ കൊണ്ടുചെന്നെത്തിക്കാൻ ഇന്ത്യയ്ക്കാവില്ല. എത്ര ഉദാഹരണങ്ങൾ വേണം? ഇന്ത്യാസമുദ്രത്തിൽ ആയുധങ്ങൾ കുന്നുകൂട്ടരുത്. കൂട്ടരുത് എന്ന് ഇന്ത്യ എത്രയോ കാലമായി പ്രഘോഷണം നടത്തുന്നു. എന്തുഫലം? ഇറാൻ-ഇറാക്ക് യുദ്ധം തീർക്കേണ്ടതിൻെറ ആവശ്യകതയെപ്പററി ഇന്ത്യ എത്രയോ രാജ്യാന്തരവേദികളിൽ പ്രഘോഷണം നടത്തി. എന്തുഫലം? ഇസ്രയേലിൻെറ ഇപ്പോഴത്തെ നരഹത്യ തടയുന്നതിന് ഇന്ത്യ ഒരു പ്രസംഗത്തിനപ്പുറം എന്തുചെയ്തു? കുറച്ചുകാലമായി രാജ്യാന്തരവേദികളിൽ ഇന്ത്യയുടെ ശബ്ദം ഒരു പൊലിപ്പവുമില്ലാത്ത പാനോപചാര പ്രസംഗംപോലായിട്ടുണ്ട്. കേൾക്കുന്നവരിൽ അതു് ഒരു മതിപ്പും ഉളവാക്കുന്നില്ല. എന്തെങ്കിലും ഒരു ചലനം ഉളവാക്കുന്നില്ല. ഒരു കാലത്തു് എന്തായിരുന്നു ഇന്ത്യയുടെ ശബ്ദം! എന്തായിരുന്നു ഇന്ത്യയുടെ ധാർമ്മികനേതൃത്വശേഷി! എന്തായിരുന്നു രാഷ്ട്രീയ വിവേകം! കൈമോശപ്പായി. ചേരിചേരാപ്രസ്ഥാനം എന്ന ഏകവേദിയാകട്ടെ, അംഗരാജ്യങ്ങളുടെ തമ്മിലടികാരണം ഇന്ത്യയ്ക്കു ഫലപ്രദമായ ഒരു കർമ്മവേദിയല്ലാതെയുമായി. ഇവിടെ ഇന്ത്യ ഇപ്പോൾ വെറുമൊരു കാഴ്ചക്കാരൻ!

ഈയിടെ ഒരു യു. എൻ. നിരായുധീകരണ സമ്മേളനമുണ്ടായിരുന്നല്ലോ, വൻപരാജയമായിരുന്ന ഒരു സമ്മേളനം. ഇന്ത്യയുടെ വിദേശകാര്യമന്ത്രി അവിടെ ച്ചെന്നുനിന്ന് നെടുനെടുങ്കൻ പ്രസംഗമൊന്നു നടത്തി. അമേരിക്കൻ വാർത്താ മാദ്ധ്യമങ്ങൾ അതിനെ പാടേ അവഗണിച്ചു. ആ പ്രസംഗം മാത്രമല്ല, ഇന്ത്യയുടെ നിലപാടേ അവർ അവഗണിച്ചു. സമ്മേളനം ചാപിള്ളയെയാണു പെററതെന്ന് ഇന്ത്യയുടെ സ്ഥിരം യു. എൻ. പ്രതിനിധി നാരായൺ കൃഷ്ണൻ പരസ്യമായി സമ്മതിക്കുകയും ചെയ്തു.

ഈ പൊതു പശ്ചാത്തലത്തിൽവേണം ഇന്ദിരാഗാന്ധിയുടെ യു. എസ്. യാത്ര വിലയിരുത്തുവാൻ. ഈ യാത്ര ഈ അവസരത്തിൽ വേണമായിരുന്നോ? ഇന്ത്യയുടെ രാജ്യാന്തരഗുരുമാർ തേഞ്ഞുമാഞ്ഞ ചന്ദ്രക്കലയായി വിളറിനിൽക്കുന്ന ഘട്ടമാണിതു്. അമേരിക്കൻ നയാസൂത്രകരും പലതരം വൈതരണികളിൽപ്പെട്ടുഴലുന്ന കാലം. അമേരിക്കൻ വിദേശനയം കരുപ്പിടിപ്പിക്കുന്ന യഥാസ്ഥിതികപ്രഭുക്കൾക്ക് വികസ്വര രാജ്യങ്ങളിൽ നിന്നുള്ള വെല്ലുവിളികൾ തടയിടാൻ ധൃതികേറി നിൽക്കുന്നു. മറെറല്ലാം, ആയുധനിയന്ത്രണം, രാജ്യാന്തരവാണിജ്യം, സാമ്പത്തികനയം, എല്ലാം 'വികസ്വര' വെല്ലുവിളി നേരിട്ട് കഴിഞ്ഞുമതി എന്ന മട്ടിലാണ് അവരുടെ പോക്ക്.

ഇന്ത്യ-യു. എസ്. ബന്ധം പുതുക്കാൻ വലതുകാലു വയ്ക്കുമ്പോൾ ഈ അവസ്ഥ കാണേണ്ടതായിരുന്നു.

പ്രസംഗങ്ങളും പടങ്ങളും എന്തൊക്കെയാണെങ്കിലും, ഇന്ത്യയുടെ സാമ്പത്തിക കാർഷിക വികസനകാര്യങ്ങളോട് വിചിത്രമായ ഒരു വിപ്രതിപത്തി അമേരിക്കയിൽ കാണുന്നു. അഥവാ അമേരിക്ക കാണിക്കുന്നു. ഇന്ത്യയുടെ മറ്റ് ആഭ്യന്തര പ്രശ്നങ്ങളിലാണ് അമേരിക്കൻ വാർത്താ മാദ്ധ്യമങ്ങൾക്കു താല്പര്യം. ഖാലിസ്ഥാൻ വാദം, ഹരിജനപ്രശ്നം... ഇതൊക്കെയാണ്, ഇന്ത്യയുടെ സാങ്കേതിക പുരോഗതിയോ സ്പേസ് പരിപാടികളോ ഒന്നുമല്ല, അമേരിക്കൻ വാർത്താ മാദ്ധ്യമങ്ങളുടെ പ്രിയമേറിയ ഇന്ത്യൻ വിഷയങ്ങൾ. റെയ്ഗൻ ഭരണകൂടത്തിൻെറ ആയുധനയത്തെയും വാണിജ്യനയത്തെയും മിസസ് ഗാന്ധി പല തവണ വിമർശിച്ചിരുന്നു. പോളൻഡിലെയും അഫ്ഗാനിസ്ഥാനിലെയും സംഭവങ്ങളിന്മേൽ ഇന്ത്യയുടെ അർത്ഥപൂർണ്ണ മൗനം കുറേക്കാലമായി അമേരിക്കയിൽ ഈർഷ്യ ജനിപ്പിച്ചിട്ട്. റെയ്ഗൻ ഭരണകൂടത്തിന് ഇന്ത്യയുടെ ഈ മൗനം ഇനിയും ദഹിച്ചിട്ടില്ല. വിമർശനം വരുമ്പോൾ സഹിക്കാത്ത കൂട്ടരാണ് അമേരിക്കക്കാരെന്നതും ഓർക്കുക.

പക്ഷേ, മിസസ് ഗാന്ധിക്ക് ചില പ്രത്യേകതകളുണ്ട്. ഒന്നാന്തരം ആജ്ഞാശക്തി. ബുദ്ധിശക്തി. പരിചയസമ്പന്നത. എന്തുചെയ്താലും അതിൽ ഗ്രഹതയുടെ പരിവേഷം അന്ത്യനിമിഷംവരെയും കാത്തുസൂക്ഷിക്കുന്ന രീതി. അവർ ഇങ്ങനെ കുഴപ്പംപിടിച്ച ഒരു സന്ധിയിൽ അമേരിക്കൻ യാത്ര നടത്തിയതു് ഒട്ടും ആലോചിക്കാതെയാവില്ലല്ലോ. അമേരിക്കയുടെ സൂപ്പർ കഴുകനും പാകിസ്ഥാനെ അത്യാധുനിക യുദ്ധസാമഗ്രികളണിയിക്കുന്നതിൽ ഉത്സുകനമായിരുന്ന അലക്സാണ്ടർ ഹെയ്ഗ്, വിദേശകാര്യസെക്രട്ടറിസ്ഥാനത്തുനിന്നും മാറിയ തക്കംനോക്കിയാണ് ഇന്ദിരാഗാന്ധിയുടെ യാത്ര. പക്ഷേ, പുതിയ വിദേശകാര്യ സെക്രട്ടറി ഷൽട്സ്, ഹെയ്ഗിൻെറ ഫോർമുലകളെ അററ്ലാൻറിക്കിലോ പസിഫിക്കിലോ ലയിപ്പിച്ചു കളയുമെന്ന് വിശ്വസിക്കാവതല്ലല്ലോ. എന്തായാലും പുതിയ തുടക്കമിട്ടിരിക്കുന്ന ഷൽട്സിനെ തുടക്കത്തിലേ പരിചയപ്പെടാനും, കലുഷമായ അന്തരീക്ഷത്തിൽത്തന്നെ പുതിയ സൗഹൃദക്കണ്ണികളിണക്കാനും നോക്കുന്നത് നല്ലതുതന്നെ. വെറുമൊരു സൗഹൃദസന്ദർശനം മാത്രമായാണ് ഇതിനെ അമേരിക്ക കണ്ടിട്ടുള്ളതു്. യാത്രയും സ്വീകരണവും പ്രസംഗവും സൽക്കാരവുമൊക്കെക്കഴിഞ്ഞിട്ടും ശിശിരം മാഞ്ഞമട്ടില്ല. അമേരിക്കയുടെ ഇന്നത്തെ രാഷ്ട്രീയ മനഃശാസ്ത്രം അറിയുന്നവർക്ക് ഇതിൽ അസ്വാഭാവികമായി ഒന്നും കാണാനാവില്ല. കുറച്ചുകാലംകൂടി 'ശിശിരം' തുടരുകതന്നെ ചെയ്യും. റെയ്ഗൻ ഇനി ഡെൽഹിയിലെത്തുമ്പോഴും ഈ ശിശിരം തുടരുകയായിരിക്കും. റെയ്ഗൻ ഡെൽഹിയിൽ എത്തുന്നിടത്തോളം പുരോഗതിയുണ്ടോ എന്നു ചോദിച്ചാൽ, മടിക്കാതെ പറയാം, ഉണ്ട്. ആധുനിക രാഷ്ട്രതന്ത്രജ്ഞത, ഫാബിയസ് മാക്സിമസിൻെറ മെല്ലെപ്പോകലാണല്ലോ.

പക്ഷേ, ഇന്ത്യയുടെ വിദേശകാര്യ ഉദ്യോഗങ്ങൾ നോക്കുന്നവർ ഒന്നു ചെയ്യണം. ഇത്രയും വലിയ ഒരു രാജ്യം. ഇത്രയേറെ ജനങ്ങൾ. ഇത്ര വലിയ വ്യവസായശക്തി. വലിയ സൈനികശേഷി. തന്ത്രപരമായ ഭൂമിശാസ്ത്രസ്ഥാനം. സാംസ്കാരിക പാരമ്പര്യം. സാങ്കേതിക പുരോഗതി. വിദ്യാഭ്യാസമുള്ളവരുടെ തലച്ചോർ സമ്പത്ത്. എന്നിട്ടും വിദേശകാര്യങ്ങളെ ഇത്രയും ചെറുതായി മാത്രമേ സ്വാധീനിക്കാൻ നമുക്കു കഴിയുന്നുള്ളൂ. ഒന്നാലോചിച്ചു നോക്കു കൂടേ?

**പി. സി. ഹരീഷ്**

ഈ കഴിഞ്ഞ 24–ാം തീയതി നമ്മുടെ ദിനപത്രങ്ങളൊക്കെ പുറത്തിറങ്ങിയതു് രണ്ടു് അത്യാഹിതവാർത്തകളുമായിട്ടായിരുന്നു. മഞ്ഞപ്രയിലെ കൊലപാതകവും പിന്നെ, മഹത്തായ കേരള യൂണിവേഴ്സിറ്റിയുടെ പ്രീ-ഡിഗ്രി റിസൽട്ടും.

രാഷ്ട്രീയ കൊലപാതകങ്ങളും അക്കാദമിക്ക് തലങ്ങളിലെ അഴിമതികളും കേരളത്തെ സംബന്ധിച്ചിടത്തോളം ഒരു ദിനചര്യയായി മാറിയിരിക്കയാണല്ലോ. അതൊന്നും വാർത്താപ്രാധാന്യം പോലും അർഹിക്കുന്നില്ല. പിന്നെ മറ്റു തരം വാർത്തകളൊന്നും ഇല്ലാത്തതുകൊണ്ടു് മാത്രം അവ പ്രസിദ്ധീകരിക്കപ്പെടുന്നു. ഒരു തുടർച്ചിത്രകഥയുടെ ലാഘവത്തോടെ ജനങ്ങൾ അതാസ്വദിക്കുന്നു.

80 ശതമാനം തോൽവിയും മൂവായിരത്തോളം ഉത്തരക്കടലാസിന്റെ ചോർച്ചയും—തോൽവിയുടെ ശതമാനം കൂടിയതിനെപ്പറ്റി തല്ക്കാലം മറക്കുക. നമ്മുടെ വിദ്യാഭ്യാസനിലവാരം എവിടെ എത്തിനില്ക്കുന്നു എന്നതിന്റെ ഒരു യഥാർത്ഥ ചിത്രമായി അതങ്ങനെതന്നെ നിലകൊള്ളട്ടെ.

പ്രസിദ്ധീകരിക്കാൻ കഴിയാതെപോയ മൂവായിരത്തോളം രജിസ്റ്റർ നമ്പരുകൾ. അവയൊന്നും ഗുണനപ്പട്ടികയിലെ വിറങ്ങലിച്ച അക്കങ്ങളല്ലെന്നു് നാം ഓർക്കുന്നതു് നന്നു്. വിജയം കാത്തിരുന്ന ഇളംതലമുറയുടെ വർണ്ണസ്വപ്നങ്ങൾ ആ അക്കങ്ങളിൽ ഉടക്കിക്കിടക്കുന്നു.

ഒരു എഡിറ്റോറിയലെഴുതി പത്രങ്ങളും ഒരു പത്രസമ്മേളനം നടത്തി രാഷ്ട്രീയക്കാരും ഈ പ്രശ്നം മറവിയുടെ തട്ടിൻപുറത്തു് അടുക്കിവച്ചു. വായനക്കാരും ശ്രോതാക്കളും ഇന്നു് അമിതാഭ്ബച്ചന്റെയും റിപ്പറുടെയും സുഖവിവരങ്ങൾ തിരക്കുന്നു.

അച്ചടിമഷിയുടെ വലക്കണ്ണികൾക്കപ്പുറം നിസ്സഹായതയുടെ ഭാണ്ഡവും പേറി പിടയുന്ന മനസ്സോടെ സർവ്വകലാശാലാമതിൽക്കെട്ടിനകത്തു് നട്ടംതിരിയുന്ന ആയിരങ്ങൾ, നമ്മുടെ ഓരോരുത്തരുടെയും നിസ്സംഗതയുടെ മേച്ചിൽപ്പുറത്തു് നോക്കുകുത്തികളായിത്തീരുന്നു.

●

[illegible] പൂശിയ [illegible] ചവിട്ടുപടിയിൽ ദൂരെയെങ്ങോ കണ്ണുനട്ടിരിക്കയായിരുന്നു, പ്രീതി.




റിസൽട്ട് വന്നതിന്റെ പിറ്റേന്നായിരുന്നു, യൂണിവേഴ്സിറ്റി കോമ്പൗണ്ടിൽ വച്ചു് ഈ പെൺകുട്ടിയെ കണ്ടുമുട്ടിയതു്. അവളെപ്പോലെ നൂറു് കണക്കിനു് കുട്ടികൾ എന്തു ചെയ്യണമെന്നറിയാതെ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നുണ്ടായിരുന്നു. ചിലർ തണലിലിരുന്നു് സ്വയം ശാന്തരാകാൻ ശ്രമിക്കുന്നു. എൻക്വയറി കൗണ്ടറിലന്വേഷിച്ച പലർക്കും "പിന്നീടറിയാം. എന്തിനിത്ര ഉൽക്കണ്ഠ" എന്ന മറുപടിയാണു് കിട്ടിയതു്.

റിസൽട്ടറിയുന്നതിനു് ദിവസങ്ങൾക്കു മുമ്പുതന്നെ പ്രീതി അനൗദ്യോഗികമായി സ്വന്തം മാർക്കുകളെല്ലാമറിഞ്ഞിരുന്നവത്രേ. ഹിന്ദിയുടേതൊഴിച്ചു് എല്ലാറ്റിനും ഫസ്റ്റ്ക്ലാസ്സിനു പുറത്തു് മാർക്കുണ്ടു്. ഹിന്ദിക്കു് കുറയാനൊട്ടും വഴിയില്ല. വളരെ നന്നായിട്ടെഴുതിയ ഒരു പേപ്പറായിരുന്നു, അതു്. ഏതായാലും റിസൽട്ടറിയുമ്പോൾ മുഴുവനും അറിയാമെന്ന വിചാരവുമായി തുടർന്നു് പഠിക്കാനുള്ള കോഴ്സുകളും സ്വപ്നംകണ്ടു് പ്രീതി കാത്തിരുന്നു. ഒടുവിൽ ആ ദിവസം വന്നെത്തി. നക്ഷത്രത്തിനു താഴെ തന്റെ നമ്പറിനു വേണ്ടി അവളുടെ കണ്ണുകൾ ഓടിനടന്നു. അത്രയ്ക്കധികം വിശ്വാസമുണ്ടായിരുന്നു ഫസ്റ്റ്ക്ലാസ്സുതന്നെ കിട്ടുമെന്നു്. പക്ഷേ, ഒടുവിൽ ആ പെൺകുട്ടി തന്റെ അക്കങ്ങളെ കണ്ടെത്തിയതു്, "The results of candidates with following Reg: numbers will be announced later." എന്നെഴുതിയതിനു ചുവട്ടിലായിരുന്നു.

കൈയിലുണ്ടായിരുന്ന കഴിഞ്ഞ ദിവസത്തെ പത്രം പ്രീതി അലസമായി മറിച്ചുകൊണ്ടിരുന്നു. റാങ്കു് നേടിയവരുടെ ഫോട്ടോ കണ്ടപ്പോൾ ഞാൻ വെറുതെ ചോദിച്ചു, "റാങ്കു് കിട്ടുമെന്നു് പ്രതീക്ഷയുണ്ടായിരുന്നോ?" "റാങ്കെല്ലാവർക്കും കൊടുത്തു കഴിഞ്ഞല്ലോ, ഇനിയതിനെക്കുറിച്ചെന്തിനു് സംസാരിക്കുന്നു."—തെല്ലമർഷത്തോടുകൂടിയായിരുന്നു അവളിതു പറഞ്ഞതു്.

അപ്പോഴായിരുന്നു സിസിലി പ്രീതിയെത്തേടിയെത്തിയതു്. കറുത്തുമെലിഞ്ഞു് എറണാകുളത്തുകാരിയായ ആ പെൺകുട്ടിയും യൂണിവേഴ്സിറ്റിയുടെ കണക്കിൽ മേൽവിലാസമില്ലാത്തവളാണു്. എറണാകുളത്തെ പ്രശസ്തമായ വിമെൻസ് കോളേജിൽ റാങ്കു് സ്വപ്നം കണ്ടിരുന്ന പെൺകുട്ടി. റിസൽട്ടു് വന്നപ്പോൾ ഏറ്റവുമധികം വ്യാകുലരായതു് ആ കുട്ടിയുടെ അദ്ധ്യാപികമാരായിരുന്നു. അവരാണു് അവളെ ഇങ്ങോട്ടു് ചെന്നന്വേഷിക്കാൻ പ്രേരിപ്പിച്ചതു്. ഒറ്റയ്ക്കാണോ വന്നതു്? ഞാൻ ചോദിച്ചു. തെല്ലകലെ മരത്തണലിലിരിക്കുന്ന വൃദ്ധനെ അവൾ ചൂണ്ടിക്കാണിച്ചു.

സിസിലി ആകെ തകർന്നിരിക്കുന്നുവെന്നു് തോന്നി. 'പ്രൊവിഷണൽ' റാങ്കുജേതാക്കൾ പത്രത്താളുകളിൽനിന്നു് അവളെ കൊഞ്ഞനം കുത്തുന്നുണ്ടായിരുന്നു.

ഞാനാ വൃദ്ധന്റെ സമീപത്തേക്കു ചെന്നു. അയാളുടെ കുഴിയിലകപ്പെട്ട കണ്ണുകൾ ഈറനണിഞ്ഞിരുന്നു. "ആകെയുള്ളതു് എനിക്കിവളാ; ഇന്നലെ മുഴുവനും കരച്ചിലായിരുന്നു. എനിക്കെന്തു

ചെയ്യാൻ പററും?"—വൃദ്ധൻ പറഞ്ഞുകൊണ്ടേയിരുന്നു.

തണൽമരത്തിനു ചോട്ടിൽ കാത്തിരിക്കുന്ന മുരളിയും ശ്രീനിയും ഒക്കെ നാഴികകൾ താണ്ടി ഈ സങ്കേതത്തിലെത്തിച്ചേർന്നിരിക്കുന്നതു് ഇന്നു വൈകുന്നേരത്തിനു് മുമ്പെങ്കിലും റിസൽട്ടറിഞ്ഞു കിട്ടുമെന്നു് കരുതിയാണ്.

●

പുറത്തു തളരുന്ന വെയിൽ, പണ്ടെങ്ങോ എവിടെയോ വച്ചു് പരിചയപ്പെട്ട സുഹൃത്തിനെയുംതേടി എക്സാമിനേഷൻ സെക്ഷനിലാകെ കയറിയിറങ്ങി. വാരിവലിച്ചിട്ട കടലാസ്സുകൾക്കിടയിൽ തലങ്ങും വിലങ്ങും കിടക്കുന്ന മേശകൾക്കിടയിൽ എന്റെ കൂട്ടുകാരനെ ലഭിച്ചു.

സൗഹൃദ സംഭാഷണങ്ങൾക്കുശേഷം അദ്ദേഹം ഒരുപാടു കാര്യം പറഞ്ഞു: ഇപ്രാവശ്യത്തെ രജിസ്റ്റർ നമ്പറുകൾ 6 അക്കങ്ങളുള്ളതും 5 അക്കങ്ങളുള്ളതും ഉണ്ടായിരുന്നു. ഇതു രണ്ടും കൈകാര്യം ചെയ്തിരുന്ന സെക്ഷൻ വേറെ വേറെയാണ്. ഓരോ സെക്ഷനിലുള്ളവരും അവർക്ക് ആവശ്യമായ പേപ്പറുകളൊക്കെ രജിസ്റ്ററിൽ ചേർത്തു അല്ലാത്തവ അവഗണിച്ചു. ഒരു സെക്ഷനിൽ, മററെ സെക്ഷനിലേക്കു പോകേണ്ട പേപ്പർ വന്നാൽ അതു് ശേഖരിച്ചുവച്ചു് അങ്ങോട്ടു് തിരിച്ചയയ്ക്കുന്നതിനു പകരം എവിടെല്ലാമോ ഉപേക്ഷിച്ചു...

ഞാൻ ചോദിച്ചു: അപ്പോൾ സുഹൃത്തേ, തിരഞ്ഞുപിടിച്ചു് പലരുടെയെങ്കിലും പേപ്പറുകൾ കിട്ടിയെന്നിരിക്കട്ടെ, അവരിലാർക്കെങ്കിലും റാങ്കു ലഭിക്കുമോ? 'മേ, അദ്ദേഹം പറഞ്ഞു: റാങ്കു് ഇനിയാർക്കും മാററിക്കൊടുക്കാൻ പോകുന്നില്ല അതനുസരിച്ചു് അഡ്ജസ്റ്റ് ചെയ്തു മാർക്കിടും.. (അപ്പോഴിനി കണ്ടുകിട്ടാത്ത പേപ്പറുകളോ?—മറുപടി അതിനേക്കാൾ ലാഘവകരമായിരുന്നു. 'മററു പേപ്പറുകളുടെ മാർക്ക് നോക്കി ഒരു കദേശം കണക്കാക്കി ചേർത്തുകൊടുക്കും.'

ഔദ്യോഗികതല സംഭാഷണമൊന്നുമല്ല, ഇതു്. ഒരു കോഫിഹൗസ് സംഭാഷണം മാത്രം.. എങ്കിലും ഇതിനേക്കാളൊക്കെ ഉപരി എന്തു 'സേവനമാണ്' ഈ വകുപ്പിന് ചെയ്യാൻ കഴിയുക? ഇക്കണക്കിനു് ഈ പ്രശ്നങ്ങളൊക്കെ വരുന്ന ഏതാനും ദിവസങ്ങൾക്കുള്ളിൽ പരിഹരിക്കപ്പെടുകയും ചെയ്യേക്കാം.

●

യാത്ര ചോദിക്കുമ്പോൾ പ്രീതിയും സിസിലിയും പറഞ്ഞു: ഞങ്ങളെന്തു് കററമാണ് ചെയ്തതു്? എന്തെങ്കിലും കാരണം പറഞ്ഞു് റിസൽട്ട് തടഞ്ഞുവച്ചിരുന്നെങ്കിൽ അതു് മനസ്സിലാക്കാമായിരുന്നു.

ഇപ്പോഴും മനസ്സിലാക്കാവുന്നതേയുള്ളു. ചവിട്ടുപടികൾ കയറി എക്സാമിനേഷൻവിങ്ങിലെ മുറികളിൽ സുഹൃത്തിനെ തിരയുമ്പോൾ കണ്ട ചിത്രങ്ങൾ—ഏതെങ്കിലും അലമാരകൾക്ക് ചുവട്ടിൽ, അല്ലെങ്കിലാലതെങ്കിലും ചവററുകുട്ടയിൽ സൗകര്യപൂർവ്വം വിശ്രമിക്കുകയായിരിക്കാം, ആ ഉത്തരക്കടലാസുകളൊക്കെ. അല്ലെങ്കിലെന്നന്നേക്കുമായി നഷ്ടപ്പെട്ടുപോയേക്കാനും മതി.

കവാടത്തിനു് പുറത്തു് നിസ്സംഗനായിരുന്നു് കച്ചവടം ചെയ്യുന്ന മുറുക്കാൻ കടക്കാരൻ. എല്ലാ കാഴ്ചകളും അയാൾ കാണുന്നു. ഓരോ ഉദ്യോഗസ്ഥനും വരുന്നതും പോകുന്നതും എപ്പോഴാണെന്നും, എത്ര തവണ അവർ ചായകുടിക്കാനും സിഗററ്റ്വലിക്കാനും പുറത്തിറങ്ങുന്നുവെന്നും അയാൾക്കറിയാം. അയാൾ പറഞ്ഞു ഇതും ഇതിലപ്പുറവും ഇവിടെ നടക്കും. ഇവരൊക്കെ ആപ്പീസിലിരിക്കുന്നതിനേക്കാളധികം സമയം തെരുവിലലയുകയാ ചെയ്യാറ്.

പ്രിയപ്പെട്ട വീസീ, അങ്ങു് വളരെ കൃത്യനിഷ്ഠയുള്ളവനാണ്. അതുകൊണ്ടാണല്ലൊ, ചർച്ചയ്ക്കു് വന്ന വിദ്യാർത്ഥികൾ ഷർട്ടിൻെറ മുകളിലത്തെ ഒരു ബട്ടൺ ഇടാഞ്ഞപ്പോൾ അവരോടു കയർത്തു്. ഡീസൻസി കീപ്പ് ചെയ്യാൻ ഉപദേശിച്ചതു്. അങ്ങേയററം കൃത്യനിഷ്ഠയോടെ കാര്യങ്ങൾ നിർവ്വഹിക്കുന്ന, ഏററവും ഡീസൻസിയുള്ള ഈ സർവ്വകലാശാലയ്ക്കു് ചേർന്നതല്ലല്ലോ, ഇതൊന്നും.

# കാക്കയും പോത്തും

## അയ്യപ്പപ്പണിക്കർ

—"കാക്കേ, കാക്കക്കുഞ്ഞേ, ദേ, നോക്കിയേ എൻെറ പുറംവല്ലാതെ
ചൊറിയുന്നു. ഒന്നുവന്നിരുന്നു കൊത്തിപ്പെറുക്കിട്ട പോടാ."
വരാൻപോകുന്ന ആശ്വാസം ഓർത്തു് കണ്ണുമടച്ചു് കഴുത്തും നീട്ടി
പോത്തു് ആ ചെളിക്കുഴിയിൽത്തന്നെ കിടന്നുകൊടുത്തു. കാക്ക
മുതുകത്തു വന്നിരുന്നു കൊത്തി. കറുത്ത പാടുകണ്ടു ചെള്ളെന്നു
കരുതി കൊത്തിക്കൊത്തി ചോര വന്നപ്പോഴാണ് സുഖാലസ്യ
ത്തിൽനിന്നും പോത്തു ഞെട്ടിയുണർന്നെണീററു് മോങ്ങിയതു്.

—"എടാ താൻെറ പുറത്തു വന്നു ജോലിചെയ്തിട്ടു് ഒരു ചെള്ള
പോലും കിട്ടിയില്ലല്ലോടോ പോത്തച്ഛാ."

—"കാക്കശ്ശേരി, ഇതു നിസ്വാർത്ഥ സേവനത്തിൻെറ കാല
മല്ലടോ. താൻ ചെള്ളുനോക്കുകാരനോ എൻെറ പുറം കൊത്തി
ചോര രുചിനോക്കുകാരനോ? നിൻെറ കൊക്കിൻെറ മൂർച്ച!
കാലമാടൻ! നിന്നെയൊന്നും ഇനി നെറിയുള്ളപോത്ത
ന്മാരൊന്നും വിളിക്കുകേല ഞാൻ പറഞ്ഞേക്കാം."

—"അല്ലെങ്കി താൻെറയൊക്കെ പുറം കൊത്താൻ വരുന്നു.
ഫൂ! ഞങ്ങൾക്ക നല്ല പശുക്കളും കാളകളുമുണ്ടു്. ഒന്നാം
തരം കൊട്ടാരംവക ചെള്ളുകിട്ടും. തടിച്ചു കൊഴുത്തു
ചോരപ്പുതമുള്ള ചെള്ളുതന്നെ കിട്ടും. ഒന്നും അരയും മററു
മല്ല. ധാരാളം.. കൊത്തുന്നെങ്കി അവിടെപ്പോയി കൊ
ത്തണം. ചെളിയും ചാണകവും കാണത്തില്ല. പിന്നെ
നീയത്ര പേടിപ്പിക്കാനൊന്നുമില്ല. എട പോത്താ!"

—"നിന്നെപ്പിന്നെക്കണ്ടോളാമെടാ കാക്കേ—കാക്കക്കഴുതേ!
കൊക്ക കിരുകിരുക്കുമ്പൊഴേ—അങ്ങു കൊട്ടാരത്തി
ലന്നെ പൊക്കോണേ!

# സ്വയം തൊഴിൽ കണ്ടെത്തൽ

എം. കെ. കെ. നായർ

**പാർട്ടി താല്പര്യങ്ങൾക്കതീതമായി സംസ്ഥാന താല്പര്യങ്ങൾ മുൻനിറുത്തി നടപ്പിലാക്കേണ്ട ഒരു സമഗ്ര പരിപാടിയാണാവശ്യം. പ്രസംഗങ്ങൾ മതിയാക്കി പ്രവൃത്തി തുടങ്ങുകയാണ വേണ്ടതു്—കേരളത്തിൽ ചെറുകിട വ്യവസായങ്ങൾ വളരാൻ ചെയ്യേണ്ട കാര്യങ്ങൾ ലേഖകൻ എണ്ണിയെണ്ണി പറയുന്നു.**

തൊഴിലില്ലാത്തവർക്ക് സ്വയം തൊഴിൽ കണ്ടെത്താനുള്ള ആവേശം എല്ലാ രാഷ്ട്രീയ കക്ഷികളുടേയും തെരഞ്ഞെടുപ്പുപത്രികകളിൽ കാണാം. ഏതു കൂട്ടുകക്ഷി ഗവൺമെൻറായാലും അതിൻെറ നയപ്രഖ്യാപനത്തിൽ ഇക്കാര്യത്തെപ്പററി ഊന്നിപ്പറയാറുമുണ്ട്. പക്ഷേ, കഴിഞ്ഞ രണ്ടു ദശാബ്ദങ്ങളിൽ കേരളത്തിൽ എത്രപേർക്ക് സ്വയം തൊഴിൽ കണ്ടെത്താൻ കഴിഞ്ഞു എന്നന്വേഷിക്കുമ്പോഴേ മാത്രമേ ഈ പ്രഖ്യാപനങ്ങളെല്ലാം പൊള്ളയായിരുന്നുവെന്ന് മനസ്സിലാവുകയുള്ളു.

എന്താണ സ്വയം തൊഴിൽ കണ്ടെത്തൽ? അതിനെപ്പററിത്തന്നെ നമുക്കു വ്യക്തമായ ബോധം ആവശ്യമാണ്. ആ ബോധമുണ്ടെങ്കിലേ അതിനുവേണ്ട ഒരു ബഹുമുഖപദ്ധതിക്കു രൂപം കൊടുക്കാനും അതു നടപ്പിൽ വരുത്താനും സാധിക്കുകയുള്ളു. ഈ പരിപാടി വലിയ ധനവാന്മാരെ ഉദ്ദേശിച്ചുള്ളതല്ലെന്നും ഓർക്കണം. അല്പം പണം മുടക്കാനുള്ള ശേഷിയും ബുദ്ധിപൂർവ്വം ഒരു തൊഴിൽ കൈകാര്യം ചെയ്യാനുള്ള വാസനയും ഉള്ളവരെ ലക്ഷ്യമാക്കിയാണ് ഈ പരിപാടി.

സ്വയം തൊഴിൽ കണ്ടെത്തൽ പല തരത്തിലാവാം.

1. താൻമാത്രം തൊഴിൽചെയ്ത് ഉല്പന്നങ്ങളോ സേവനങ്ങളോ (Services) നൽകുക.

2. കുടുംബാംഗങ്ങൾ മാത്രമായി അവരുടെ വീട്ടിൽവച്ചുതന്നെ ഉല്പാദിപ്പിക്കാവുന്ന സാമഗ്രികൾ ഉണ്ടാക്കുക.

3. ഒരു ചെറുകിട സംരംഭകൻ തൻെറ പ്രത്യേക ജ്ഞാനവും വാസനയും അല്പം മൂലധനവും ഉപയോഗിച്ച് ബാക്കി പണം ധനകാര്യ സ്ഥാപനങ്ങളിൽ നിന്നോ ബാങ്കുകളിൽ നിന്നോ വായ്പയായെടുത്തു സംഘടിപ്പിക്കുന്ന ഒരു ചെറുകിട വ്യവസായം.

4. ഒരു സാങ്കേതികവിദഗ്ദ്ധൻ തൻെറ അറിവും പരിചയവും ഉപയോഗിച്ച് സാമ്പത്തികസ്ഥാപനങ്ങളുടെ സഹായത്തോടുകൂടി സംഘടിപ്പിക്കുന്ന ഒരു ചെറുകിട വ്യവസായം.

5. സ്വന്തം പണവും ബാങ്ക് വായ്പയും ഉപയോഗിച്ച് ഓട്ടോറിക്ഷാ, ടാക്സി എന്നിവ വാങ്ങി സ്വയം ഓടിച്ചു വരുമാനമുണ്ടാക്കുക എന്നിങ്ങനെ.

ഏതു സംരംഭമായാലും അതിനു മൂലധനവും അതു കൈകാര്യം ചെയ്യാനുള്ള പ്രാപ്തിയും കൂടിയേതീരൂ. പാരമ്പര്യമായി വ്യവസായപരിചയമില്ലാത്തവർക്ക് പല വിഷമങ്ങളും ഇതിനാൽ തരണംചെയ്യേണ്ടിയിരിക്കുന്നു.

പണം മുടക്കി മാർക്കററിൽ ചിലവാകുന്ന ഉല്പന്നങ്ങൾ ഉണ്ടാക്കുക എന്നതാണ സാധാരണയായി ഒരു വ്യവസായമെന്നറിയപ്പെടുന്നതു്. സേവന സ്ഥാപനങ്ങളും അതായതു റിപ്പയർ ചെയ്യുന്നവ, ഗതാഗത വാഹനങ്ങൾ നടത്തുന്നവ, എന്നിവയും വ്യവസായമായി ഗണിക്കാറുണ്ട്. ഒരു വ്യവസായ സ്ഥാപനം സ്ഥാപിച്ചു ലാഭമുണ്ടാക്കണമെങ്കിൽ ആ പ്രക്രിയയിൽ പ്രധാനമായ ചില ഘടകങ്ങളുണ്ട്. അവയിൽ ഏററവും പ്രധാനം നാം ഉണ്ടാക്കാൻ പോകുന്ന ഉല്പന്നത്തെ തെരഞ്ഞെടുക്കുക എന്നതു തന്നെയാണ്. അക്കാര്യത്തിൽ അമളി പററിയതിനാലാണ കേരളത്തിൽ പല ചെറുകിട വ്യവസായങ്ങളും തകർന്നുപോയിട്ടുള്ളതു്. രാഷ്ട്രീയ പ്രേരണകളും നേതാക്കളുടെ സ്വയം പ്രചരണപ്രേമവുംമൂലം പലരും അവർക്കു ലഭിച്ച ഉപദേശപ്രകാരം ഉല്പന്നങ്ങൾ തെരഞ്ഞെടുത്തു വ്യവസായങ്ങൾ തുടങ്ങി കണ്ണീരിലവസാനിച്ചിട്ടുണ്ട്. മററു സംസ്ഥാനങ്ങളെ അപേക്ഷിച്ചു കേരളം ഒരു ഉപഭോക്തൃനിബിഡമായ സംസ്ഥാനമാണ്. കേരളത്തിൽ ചിലവാകാത്ത സാധനങ്ങൾ തുലോം ചുരുക്കമാണ്. എന്നാൽ അവയിൽ ഒട്ടുമുക്കാലും അതിൽ കൂടുതലും മററു സംസ്ഥാനങ്ങളിൽനിന്നും വാങ്ങിയാണ നാം വിൽക്കുന്നതു്. അവ നമുക്ക് ഉല്പാദിപ്പിക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ടല്ല. സംരംഭകരെ നയിക്കാനും സംരംഭങ്ങളെ പരിചരിക്കാനും ഉള്ള സാഹചര്യം നാം സൃഷ്ടിച്ചിട്ടില്ലാത്തതുകൊണ്ടു മാത്രമാണ്.

ഏതു് ഉല്പന്നമാണ് നാം ഉണ്ടാക്കേണ്ടതെന്നകാര്യത്തിൽ വിദഗ്ദ്ധമായ ഉപദേശം തേടണം. അതിൻെറ ലാഭകരമായ ഉല്പാദനത്തിനു പിന്നിൽ ഉണ്ടായിരിക്കേണ്ട കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടവയാണ്. ഒന്നാമതായി അതിനാവശ്യമായ അസംസ്കൃത സാധനങ്ങൾ എവിടെ കിട്ടും? എന്തു വിലയ്ക്കുകിട്ടും? അവ സർക്കാർ നിയന്ത്രണത്തിലുള്ളവയാണോ? ദൂരെ നിന്നാണവ വരേണ്ടതെങ്കിൽ അതിനു ചിലവെന്താകും? എന്നിങ്ങനെ.

ഉല്പന്നത്തെപ്പററിയാണെങ്കിൽ, അവ മററാരെല്ലാം ഉണ്ടാക്കുന്നുണ്ട്? അവർ എന്തു വിലയ്ക്കു വില്ക്കുന്നു? അവർ വില്പനക്കാർക്ക് എന്തു കമ്മിഷൻ കൊടുക്കുന്നു? ആ വിധത്തിലോ അല്പം കൂടുതലായോ കമ്മിഷൻ കൊടുത്താൽ നമുക്കെന്തു ലാഭം കിട്ടും, എന്നും മററും.

തെരഞ്ഞെടുക്കുന്ന ഉല്പന്നം ഉണ്ടാക്കണമെങ്കിൽ അതിനാവശ്യമായ യന്ത്രോപകരണാദികൾ ഇന്ത്യയിൽ നിന്നുതന്നെകിട്ടുമോ? വല്ലതും ഇറക്കുമതി ചെയ്യണമെങ്കിൽ എവിടെനിന്നായിരിക്കും? എന്തു വിദേശനാണ്യം വേണം? യന്ത്രങ്ങളുടെ ഉല്പാദനശേഷി പൂർണ്ണമായും ഉപയോഗിച്ചാൽ ഉണ്ടാക്കാവുന്ന അത്രയും സാധനങ്ങൾ നമുക്കു വിററഴിക്കുവാൻ കഴിയുമോ? ഇല്ലെങ്കിൽ എത്ര ശതമാനം ഉല്പാദനത്തിൽ നിറുത്തേണ്ടിവരും? അതു ലാഭകരമാവുമോ എന്നിങ്ങനെ.

മറെറാരു കാര്യം ഉല്പാദന പ്രക്രിയ ലളിതമാണോ? സങ്കീർണ്ണമാണോ? ലളിതമാണെങ്കിൽ സാങ്കേതികവൈദഗ്ദ്ധ്യം ആവശ്യമാണോ? ആണെങ്കിൽ അതിനു പററിയ ആളുണ്ടോ? ആളിനെ കിട്ടുമോ? സങ്കീർണ്ണമാണെങ്കിൽ അതിനു് ആരുടെ സഹായമാണ് വേണ്ടതു്? യന്ത്രോപകരണാദികൾ നൽകുന്ന സ്ഥാപനം ആ ചുമതല ഏറെറടുക്കുമോ? അതിനു പരിശീലനം നൽകാനുള്ള സാഹചര്യങ്ങളുണ്ടോ? ഇങ്ങനെ പലതും ചിന്തിക്കേണ്ടിയിരിക്കുന്നു.

അനുയോജ്യമായ ഉല്പന്നം തെരഞ്ഞെടുത്താൽ പിന്നെ മററു കാര്യങ്ങളെപ്പററി ആലോചിക്കേണ്ടിയിരിക്കുന്നു. അതിൽ സ്വന്തം ഷെയറൊഴികെ എത്ര പണം മുടക്കാൻ കഴിയും? ബാക്കി ഏതു സ്ഥാപനത്തിൽ നിന്നു് വാങ്ങണം? പലിശ എത്ര ശതമാനമാവും? അതു താങ്ങാൻ ഉദ്ദേശിക്കുന്ന ലാഭം മതിയാവുമോ? വായ്പ ഗഡുക്കളായി തിരിച്ചടയ്ക്കാനുള്ള മിച്ചമുണ്ടാവുമോ? സാമ്പത്തികമായ പല വശങ്ങളിലും ശ്രദ്ധ ചെലുത്തേണ്ടി വരും. മുടക്കാനുള്ള മുതൽ സംഭരിച്ചാൽ പോരാ. നടത്തിക്കൊണ്ടു പോവാനാവശ്യമായ പണവും (Working Capital) വേണം. അതു് ഏതു ബാങ്കു തരും? അതിൻെറ പലിശ, പരിമിതി എല്ലാം കണക്കിലെടുക്കണം.

പ്രാധാന്യമർഹിക്കുന്ന മറെറാരുകാര്യം ഉല്പന്നത്തിൻെറ ഗുണം (Quality) ആണ്. അക്കാര്യത്തിൽ യാതൊരു വിട്ടുവീഴ്ചയ്ക്കോ ദാക്ഷിണ്യത്തിനോ സ്ഥാനമില്ല. ഉല്പന്നഗുണം ഏററവും മെച്ചമായിരുന്നാലേ മത്സര വിപണിയിൽ അവ വിററഴിയുകയുള്ളു.

ഒരു ചെറുകിട വ്യവസായത്തിൻെറ രൂപീകരണത്തെസംബന്ധിച്ചുള്ള ചില വശങ്ങളെപ്പററി ഒന്നു സൂചിപ്പിക്കുകമാത്രമേ ചെയ്തുള്ളു. ഇതിൽനിന്നുതന്നെ മനസ്സിലാക്കാമല്ലൊ എത്ര ബദ്ധപ്പാടുള്ള ഒരു കാര്യമാണിതെന്ന്.

ചെറുകിടവ്യവസായങ്ങൾ രണ്ടുതരത്തിലുണ്ട്. ഒന്ന് മാർക്കററിൽ സാധാരണ ചെലവുള്ള സാധനങ്ങൾ ഉണ്ടാക്കി പരക്കെ വില്ക്കപ്പെടുന്നവ. മറെറാന്ന് ഏതെങ്കിലും ഒരു വൻവ്യവസായത്തിനോ വ്യവസായങ്ങൾക്കോ ആവശ്യമായ സാധനസാമഗ്രികൾ നിർമ്മിക്കുന്നവ. ഒന്നാമത്തേതിൻെറ ഉദാഹരണങ്ങൾ സോപ്പ്, പല്ലുതേയ്ക്കാനുള്ള പൊടി, പേസ്റ്റ്, പ്ലാസ്റ്റിക്ക് സാധനങ്ങൾ, ബട്ടൺസ് തുടങ്ങി നിരവധി സഹസ്രം നിത്യോപയോഗ സാധനങ്ങൾ. അവയുടെ നിർമ്മാണ സാഹചര്യങ്ങൾ വ്യവസായിയുടെതന്നെ നിയന്ത്രണത്തിനധീനമാണ്. രണ്ടാമത്തേതു് അങ്ങനെയല്ല. അതിൻെറ നിലനില്പും വളർച്ചയും ലാഭവും മാതൃവ്യവസായത്തെ ആസ്പദമാക്കിയിരിക്കുന്നു. ഉദാഹരണം എച്ച്. എം. ടി. യെപ്പോലെ ഒരു വ്യവസായശാലയ്ക്കാവശ്യമായ ചില പ്രത്യേക സാധനങ്ങൾ നിർമ്മിക്കുന്നുവെന്നിരിക്കട്ടെ. എച്ച്. എം. ടി. യുടെ ആവശ്യത്തിനുമാത്രമേ അതുണ്ടാക്കാൻ കഴിയുകയുള്ളു. കൂടുതലായാൽ വാങ്ങാനാളുണ്ടാവില്ല. എച്ച്. എം. ടി. നിശ്ചയിക്കുന്ന വില മാത്രമേ അതിനുകിട്ടുകയുള്ളു. എച്ച്.എം. ടി. ബിൽ പാസാക്കിക്കൊടുത്താലേ പണം കിട്ടുകയുള്ളു. എച്ച്. എം. ടി. യിൽ പണിമുടക്കോ ലോക്കൗട്ടോ ഉണ്ടായാൽ സ്ഥാപനം പട്ടിണിയിലാവും. ഇത്തരം വ്യവസായങ്ങൾ Ancilliary Indsutries- എന്നറിയപ്പെടുന്നു. വികസിത രാജ്യങ്ങളിൽ ചെറുകിട വ്യവസായങ്ങളിൽ ഭൂരിഭാഗവും ഇവയാണ്. അവ വളരെ വിജയകരമായി പ്രവർത്തിക്കുന്നുമുണ്ട്.

ചെറുകിട വ്യവസായങ്ങൾ താനേ ഉണ്ടാവുകയില്ലല്ലൊ. അതിൻെറ പിന്നിൽ ഒരു സംരംഭകനുണ്ടാവണം. അതിൻെറ വളർച്ചയ്ക്ക് അനുയോജ്യമായ അന്തരീക്ഷം ഉണ്ടാവണം. ചെറുകിടവ്യവസായം ആരംഭിക്കാൻ മുന്നോട്ടുവരുന്ന ഒരാളിനെ എങ്ങനെ പ്രോത്സാഹിപ്പിക്കണം? അതിനുള്ള വിശ്വസ്തമായ ഒരു സാഹചര്യവും അന്തരീക്ഷവും ഇന്നു കേരളത്തിലുണ്ടോ? ഇവ പരിശോധനാർഹമാണ്.

ഒരു സംരംഭകൻ ഉല്പാദിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന ഉല്പന്നം സ്വീകാരയോഗ്യമാണോ എന്നു പരിശോധിച്ച് അയാൾക്കു വേണ്ട ആത്മവിശ്വാസം നൽകാൻ പ്രാപ്തിയുള്ള സ്ഥാപനങ്ങൾ നിലവിലുണ്ടോ എന്നാദ്യമായി നോക്കാം. കിററ്കോ, ജില്ലാ വ്യവസായ കേന്ദ്രം, കേന്ദ്ര ഗവൺമെൻറിൻെറ ചെറുകിട വ്യവസായ ഇൻസ്റ്റിററ്യൂട്ട് ഇവയെല്ലാം ഈ ചുമതല നിർവ്വഹിക്കേണ്ടവയാണെന്നാണ് പൊതുവിശ്വാസം. അതുപോലെതന്നെ ഒരു സംരംഭകൻ തനിക്ക് ഏററവും അനുയോജ്യമായ ഒരു ഉല്പന്നം നിർദ്ദേശിച്ചുതരണമെന്ന് ആവശ്യപ്പെട്ടാൽ അതു ചൂണ്ടിക്കാണിച്ചുകൊടുക്കേണ്ട ചുമതലയും ഈ സ്ഥാപനങ്ങൾക്കാണെന്നു പരക്കെ വിശ്വസിക്കുന്നുണ്ട്: ഈ സുപ്രധാന കാര്യത്തിൽ മേല്പറഞ്ഞ സ്ഥാപനങ്ങളുടെ കഴിഞ്ഞകാല നേട്ടം എന്താണെന്നു പരിശോധിക്കേണ്ടിയിരിക്കുന്നു. ഇതുവരെ അപ്രകാരമൊരു നിഷ്പക്ഷവും നിശിതവുമായ പരിശോധനയ്ക്ക് ഈ സ്ഥാപനങ്ങൾ വിധേയമായിട്ടില്ല. ഈ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട പലരുടെയും അനുഭവം സന്തോഷകരമല്ലെന്നു മാത്രമേ ഇപ്പോൾ പറയുന്നുള്ളൂ.

1973-ൽ കേന്ദ്രഗവണ്മെൻറ് എല്ലാ സംസ്ഥാനങ്ങൾക്കും വളരെ പ്രയോജനകരമായ ഒരു നിർദ്ദേശം നൽകിയിരുന്നു. ചെറുകിടക്കാർ വൻകിട-ഇടത്തരം വ്യവസായികളെപ്പോലെ വിദഗ്ദ്ധോപദേശത്തിനു (Consultancy) ഭാരിച്ച ചിലവു വഹിക്കാൻ പ്രാപ്തരല്ല. ചെറുകിട സംസ്കാരം വൻകിട ഇടത്തര സംസ്കാരത്തിൽ നിന്നും വിഭിന്നമാണ്. ചെറുകിട വ്യവസായിതന്നെയാണ് അതിൻെറ ഉടമസ്ഥനും, ഉല്പാദനമാനേജരും ധനകാര്യമാനേജരും, വില്പന മാനേജരും എല്ലാം. ഇടത്തരം, വൻകിട സ്ഥാപനങ്ങൾക്ക് ഇവയ്ക്കെല്ലാം പ്രത്യേകം പ്രത്യേകം മാനേജർമാരെ നിയമിക്കാനാവും. ഓരോ തുറയിലും അതിനനുയോജ്യമായ വിദഗ്ദ്ധപരിശീലനം ലഭിച്ചിട്ടുള്ളവരെ. ഈ കാര്യം പരിഗണിച്ചു ചെറുകിടക്കാർക്ക് പ്രത്യേകമായ സാഹചര്യങ്ങൾ സൃഷ്ടിക്കേണ്ടിയിരിക്കുന്നു. അതിനാൽ ചെറുകിട വിദഗ്ദ്ധോപദേശ സ്ഥാപനങ്ങൾ (Small Industries Consultancy Services) എല്ലാ ജില്ലകളിലും പ്രധാന നഗരങ്ങളിലും സംവിധാനം ചെയ്യണമെന്നും അതിനുള്ള ചിലവു മുക്കാൽ പങ്കും കേന്ദ്രം ഗ്രാൻറായി അനുവദിക്കുമെന്നുമായിരുന്നു തീരുമാനവും നിർദ്ദേശവും. അതിനുള്ള തുക പ്ലാനിൽ ഉൾപ്പെടുത്തുകയും ചെയ്തു. മററു പല സംസ്ഥാനങ്ങളിലും ഇപ്രകാരമുള്ള നിരവധി സ്ഥാപനങ്ങൾ രൂപംകൊണ്ടിട്ടുണ്ട്. കേരളത്തിൽ മാത്രം ആ സമ്പ്രദായം ഇതുവരെ ഏർപ്പെടുത്തിയിട്ടില്ല. കേന്ദ്രം ഉദ്ദേശിച്ച രീതിയിലുള്ള ഒരു സ്ഥാപനത്തിൽ ചെറുകിട വ്യവസായങ്ങളുടെ നാനാവശങ്ങളിലും അറിവും പരിചയവുമുള്ള വിദഗ്ദ്ധർ ഉണ്ടായിരിക്കണം. ഒരു സംരംഭകനെ സംബന്ധിച്ചിടത്തോളം തുടക്കം മുതൽ അയാൾക്ക് ഒരു ശിശുവിനു മാതാവെന്നപോലെ ഈ സ്ഥാപനം സംരക്ഷണം, നിർദ്ദേശം, ഗുണദോഷം എല്ലാം നൽകി അയാൾക്കു സ്വന്തം കാലിൽ നിന്നു ധൈര്യസമേതം മുന്നോട്ടു പോകാനുള്ള സാഹചര്യം സൃഷ്ടിക്കണം. സാങ്കേതികോപദേശവും അയാൾക്കു ലഭിക്കാൻ ഈ സ്ഥാപനം മുൻകൈ എടുക്കേണ്ടതാണ്. സംരംഭകൻ ഉല്പന്നം തെരഞ്ഞെടുക്കുന്നതിനു് ഈ സ്ഥാപനം സഹായിക്കണം. ഉല്പന്നം നിശ്ചയിക്കുന്ന നാൾ മുതൽ അതു വിജയകരമായി വിപണിയിൽ സ്ഥലം പിടിക്കുന്നതുവരെ ഈ സ്ഥാപനം മാതൃകാപരമായ മാതൃശുശ്രൂഷണം സംരംഭകനു നൽകണം. എത്ര ഉദാത്തമായ ആഗ്രഹം! മററു സംസ്ഥാനങ്ങളിൽ വിജയകരമായി ഈ പരിപാടി നടപ്പിലാക്കാമെങ്കിൽ മററുള്ളവരെപ്പററി വലിയ അഭിപ്രായമില്ലാത്ത കേരളീയർക്ക് എന്തുകൊണ്ടതു സാധിച്ചിട്ടില്ല? വ്യവസായം, ചെറുതായാലും വലുതായാലും, തുടങ്ങാൻ വരുന്നവരെ കരവപ്പശുവായിക്കാണുന്ന സാഹചര്യം മാത്രമല്ലേ കേരളത്തിലുള്ളു.

സ്വയം തൊഴിൽ കണ്ടെത്തലിനുവേണ്ട സാഹചര്യം സൃഷ്ടിക്കുമെന്ന് ഉറപ്പുനൽകുന്ന ഗവൺമെൻറ് താഴെപ്പറയുന്ന കാര്യങ്ങളിൽ ഉടനടി ശ്രദ്ധ പതിപ്പിക്കേണ്ടതാണ്.

1. എല്ലാ ജില്ലാതലത്തിലും ചെറുകിട വിദഗ്ദ്ധോപദേശ സ്ഥാപനങ്ങൾ ഉടനടി രൂപീകരിക്കണം. അവയിൽ ചെറുകിട സംരംഭങ്ങളിൽ പരിചയവും സാങ്കേതിക വശങ്ങളിൽ വൈദഗ്ദ്ധ്യവുമുള്ളവരെ മാത്രമേ നിയമിക്കാൻ പാടുള്ളു. അവ രാഷ്ട്രീയ ചിന്തകൾക്കതീതമായിരിക്കണം. മിച്ചം വരുന്നവരും മറെറാന്നിനും കൊള്ളരുതാത്തവരുമായ സർക്കാർ ജീവനക്കാർക്ക് ഡെപ്യൂട്ടേഷൻ അലവൻസു കൂടി കൊടുക്കാനുള്ള അനാഥാലയങ്ങളായി അവയെ അധഃപതിപ്പിക്കരുത്.

2. മേല്പറഞ്ഞ സ്ഥാപനങ്ങൾക്ക് പ്രവർത്തനസ്വാതന്ത്ര്യം ആവശ്യമാണ്. അതിനാൽ അവയെ സൊസൈററികളായി രൂപീകരിക്കണം. അവയിലുള്ള വിദഗ്ദ്ധരും ജീവനക്കാരും സമയബന്ധിത

പരിപാടിയനുസരിച്ച് ഫലപ്രാപ്തി നേടിയില്ലെങ്കിൽ അവരെ നിർദ്ദാക്ഷിണ്യം പുറത്താക്കണം.

ഒരു ചെറുകിടസംരംഭകന് ആവശ്യമായ എല്ലാ അനുവാദങ്ങളും അതായത് ലൈസൻസുകൾ, പെർമിറ്റുകൾ മുതലായവ, ഗവണ്മെൻറ് ഡിപ്പാട്ട്മെൻറുകളിൽ നിന്നായാലും ശരി, പഞ്ചായത്തുകളിൽനിന്നോ മുനിസിപ്പാലിററിയിൽനിന്നോ ആയാലും ശരി, അയാളുടെ പദ്ധതി അംഗീകരിച്ച നാൾമുതൽ രണ്ടു മാസത്തിനകം വാങ്ങിക്കൊടുക്കൽ ജില്ലാ വ്യവസായ കേന്ദ്രത്തിൻെറ ജനറൽ മാനേജരുടെ വ്യക്തിപരമായ ചുമതലയിലാകണം. അതിൻെറ നിർവ്വഹണം കർശനമായി നടപ്പാക്കുകയും വേണം.

4. രണ്ടുമൂന്നുകൊല്ലം മുമ്പു പ്രസിദ്ധീകരിച്ച "Package of Services" പരിപൂർണ്ണമായി നിലവിൽ വരുത്തുകയും അതു സംബന്ധിച്ചുള്ള എല്ലാതീരുമാനങ്ങളും എടുക്കാൻ ഉന്നതനിലവാരമുള്ള ഒരു ഉദ്യോഗസ്ഥനെ ചുമതലപ്പെടുത്തുകയും വേണം. അവയെല്ലാം കാലതാമസം കൂടാതെ സംരംഭകനു വാങ്ങിക്കൊടുക്കാനുള്ള ചുമതല ജില്ലാ വ്യവസായകേന്ദ്ര ജനറൽ മാനേജരിൽ നിക്ഷിപ്തമാക്കണം. എല്ലാ തീരുമാനങ്ങൾക്കും സമയപരിധിയും നിശ്ചയിക്കണം.

5. വായ്പകൾ തീരുമാനിക്കുന്ന കാര്യത്തിലും അവയുടെ വിതരണത്തിലും കാര്യക്ഷമതയും സമയപരിധിയും ഉണ്ടാവണം. അതുസംബന്ധമായ ചുമതലയും ജില്ലാ വ്യവസായകേന്ദ്ര ജനറൽ മാനേജരിൽ നിക്ഷിപ്തമായിരിക്കണം.

വായ്പകൾക്കു വേണ്ട ജാമ്യസ്വത്തുക്കളാണ് ഇന്നു വളരെയധികം കീറാമുട്ടിയായി നിൽക്കുന്നത്. ജാമ്യസ്വത്തുക്കളുടെ കാര്യത്തിൽ (Collateral Security) പ്രായോഗികമായ ഒരു പുനശ്ചിന്തനം ആവശ്യമാണ്. സംരംഭകൻെറ പ്രവത്തനത്തിൽ ജില്ലാ വ്യവസായകേന്ദ്രവും വിദഗ്ദ്ധസ്ഥാപനവും വേണ്ടത്ര ശ്രദ്ധപതിപ്പിച്ചാൽ, ആത്മാർത്ഥമായി അവർ അവരുടെ ചുമതല നിറവേററിയാൽ വായ്പകൾ സുരക്ഷിതമായിരിക്കും.

7. ഓരോ ജില്ലയിലും ജില്ലാ വ്യവസായ കേന്ദ്ര ജനറൽ മാനേജർ, ലീഡ് ബാങ്കു മാനേജർ, ചെറുകിട വ്യവസായ സംഘടനയുടെ പ്രതിനിധി എന്നിവരടങ്ങുന്ന ഒരു ചെറുകിട പ്രോത്സാഹന കൗൺസിൽ (Small Industries Promotion Council) രൂപീകരിക്കണം. കാലതാമസം വരിക, മററു വൈഷമ്യങ്ങൾ ഉണ്ടാവുക എന്നിങ്ങനെ സംരംഭകൻെറ പുരോഗതിക്കു വിഘാതമായി സംഭവിക്കുന്ന എല്ലാ കാര്യങ്ങളിലും ഇടപെടാനും കാര്യങ്ങൾ സുഗമമായിമുന്നോട്ടു പോകുന്നതിനു വേണ്ട തീരുമാനങ്ങൾ എടുക്കാനും ഈ കൗൺസിലിന് അധികാരമുണ്ടായിരിക്കണം.

8. ഒരു ചെറുകിടവ്യവസായത്തിനനുവദിച്ചിട്ടുള്ള വക്കിങ് ക്യാപിററൽ (Working Capital) കൊല്ലംതോറും പുനരവലോകനം ചെയ്യാനും ആവശ്യമായതോതിൽ അതിൻെറ പരിധിയുയർത്താനും ഈ കൗൺസിലിന് അധികാരമുണ്ടായിരിക്കണം.

9. ചെറുകിടവ്യവസായങ്ങൾക്ക് തങ്ങളുടെ മാതൃവ്യവസായങ്ങൾ പണിമുടക്കുമൂലമോ ലോക്കൗട്ടുമൂലമോ പ്രവത്തനസ്തംഭനത്തിലായാൽ അക്കാലത്തേക്ക് ആവശ്യമായ സാമ്പത്തികസഹായം നൽകി താൽക്കാലിക ധനശാന്തി വരുത്തേണ്ടത് വർക്കിങ് ക്യാപിററൽ കൊടുക്കുന്ന ബാങ്കിൻെറ കടമയാണ്. ആ കടമ പ്രസ്തുത ബാങ്കുകൾ നിവർത്തിക്കുന്നു ശ്രദ്ധിക്കേണ്ടതും വീഴ്ചവരുത്തുന്ന മാനേജർമാരെ മാതൃകാപരമായി ശിക്ഷിക്കുന്നതിനു വേണ്ട നടപടികൾ ഉണ്ടായിക്കേണ്ടതും കൗൺസിലിൻെറ പ്രത്യേക ചുമതലകളിലൊന്നായിരിക്കണം.

10. ചെറുകിട വ്യവസായികൾ സാധനങ്ങൾ നൽകിയിട്ടു ബില്ലയച്ചാൽ ഒരാഴ്ചക്കകം അവർക്ക് പണം നൽകാത്ത ഏതു സ്ഥാപനവും (സർക്കാർ ഉൾപ്പെടെ) നിയമം മൂലം ശിക്ഷാർഹമാകണം. ചെറുകിടക്കാരൻെറ പണം കൊണ്ടു വ്യവസായങ്ങൾ നടത്തിക്കൊണ്ടുപോകുന്ന പല വമ്പന്മാരും ഇടത്തരക്കാരും ഭാരതത്തിലുടനീളമുണ്ട്. ഇതിനുവേണ്ട നിയമനിർമ്മാണം ചെയ്യേണ്ടതു കേന്ദ്രമാണ്.

11. ചെറുകിടവ്യവസായങ്ങളിലും സ്ഥാപനങ്ങളിലും പണിമുടക്കും ലോക്കൗട്ടും നിരോധിക്കണം. വ്യവസായ തൊഴിൽ ബന്ധ പ്രശ്നങ്ങളുണ്ടാവുമ്പോൾ അവ ഉടനടി പരിഹരിക്കാൻ അധികാരമുള്ള ആർബിട്രേററർമാരെ ജില്ലതോറും നിയമിക്കണം. ഈ നിയമനങ്ങൾ രാഷ്ട്രീയാതീതമായിരിക്കണം.

12. കേരള ധനകാര്യ കോർപ്പറേഷൻ (Kerala Finance Corporation) കാര്യക്ഷമമായി പ്രവർത്തിക്കാനുള്ള ഏർപ്പാടുകൾ ഉണ്ടാവണം.

13. ചെറുകിടവ്യവസായങ്ങളുടെ കാര്യക്ഷമമായ വളർച്ചയ്ക്കും വികസനത്തിനും പുരോഗതിക്കും വേണ്ട എല്ലാ കാര്യങ്ങളിലും മേൽനോട്ടം വഹിക്കുന്നതിന് ഒരു പ്രത്യേക ബോർഡ് സംസ്ഥാനതലത്തിൽ ഉണ്ടായിരിക്കണം. ഈ ബോർഡിൽ ചെറുകിട വ്യവസായക്കമ്മീഷണർ, ലീഡ് ബാങ്കുകളുടെ റീജണൽ മാനേജർമാർ, ചെറുകിട വ്യവസായ സ്ഥാപനങ്ങളുടെ സംഘടനയുടെ അദ്ധ്യക്ഷൻ, കെ. എഫ്. സി.യുടെ മാനേജിങ് ഡയറക്ടർ എന്നിവരായിരിക്കണം അംഗങ്ങൾ. കൂടുതൽ അംഗങ്ങളായാൽ കാര്യങ്ങൾ നടക്കുകയില്ല. മീററിങ് പോലും കൂടുകയില്ല. ചെറുകിട വ്യവസായസംബന്ധമായ എല്ലാ കാര്യങ്ങളിലും സക്കാർ നയത്തിനനുസരിച്ച തീരുമാനമെടുക്കാൻ ഈ ബോർഡിന് പൂർണ്ണാധികാരമുണ്ടായിരിക്കണം. ആ തീരുമാനങ്ങൾ നടപ്പിൽ വരുത്താൻ ചെറുകിട വ്യവസായക്കമ്മീഷണർ ബാദ്ധ്യസ്ഥനായിരിക്കണം. തീരുമാനങ്ങൾ നടപ്പിലാക്കുന്നതിനു സമയപരിധിയും വേണം.

14. അസംസ്കൃത സാമഗ്രികൾ ചെറുകിടക്കാർക്കുവേണ്ടി സംഭരിച്ചു നൽകുന്നതിൽ അതിനു ചുമതലപ്പെട്ട കോർപ്പറേഷനിൽ നടക്കുന്ന കൊള്ളരുതായ്മകൾ തുടച്ചുനീക്കണം. വ്യവസായികളെ ചൂഷണംചെയ്തു കോർപ്പറേഷൻ ലാഭമുണ്ടാക്കുന്ന സമ്പ്രദായം നിറുത്തലാക്കുകയും വേണം. ഏതു സ്ഥാപനവും ഇക്കാര്യത്തിൽ ചുമതലയെടുത്തു പ്രവർത്തിക്കുന്നതു പൊതുതാല്പര്യപരമായ ഒരു സേവനമായി സർക്കാർ ഗണിക്കണം.

15. ചെറുകിട ഉല്പന്നങ്ങളുടെ വിപണനം ചെയ്യാൻ സീയസ് റൂബാ (Ceus Ruba) മാതൃകയിൽ ഒരു സംഘടനയുണ്ടാവണം. അതു പ്രൊഫഷണൽ Professional) മാനേജർമാർമാത്രം ഉൾക്കൊള്ളുന്ന ഒന്നായിരിക്കണം.

16. അടച്ചുപൂട്ടിക്കിടക്കുന്ന എല്ലാ ചെറുകിട വ്യവസായങ്ങളും പുനരുജ്ജീവിപ്പിക്കാനുള്ള ഒരു സമഗ്രപരിപാടി യുദ്ധകാല ശീഘ്രതയിൽ നടപ്പിലാക്കണം. അതിനു വേണ്ട അധികാരം നൽകി ചുമതലാബോധവും പ്രാപ്തിയുമുള്ളവരെ നിയമിച്ച് ഒരു സമയബന്ധിത പദ്ധതിക്കനുസരിച്ച കാര്യനിർവഹണം ചെയ്യണം.

സർക്കാർകാര്യം സർക്കാർ മുറപോലെ നടക്കുമെന്നാൽ ചെറുകിട വ്യവസായങ്ങൾ ഒന്നും വളരുകയില്ല. പ്രഖ്യാപിതമായ "സ്വയം തൊഴിൽ കണ്ടെത്തൽ" പരിപാടി നടക്കണമെങ്കിൽ ഇന്നു കുത്തഴിഞ്ഞു കിടക്കുന്ന പല വകുപ്പുകളും വിഭാഗങ്ങളും നിർദ്ദാക്ഷിണ്യം പുനഃസംഘടിപ്പിക്കേണ്ടി വരും.

മേല്പറഞ്ഞതെല്ലാം സൂചനകളായി കണക്കാക്കിയാൽ മതി. വിശദവിവരങ്ങളിലേക്കു കടന്നാൽ ഈ ലേഖനം അതിദീർഘമായിപ്പോകും. ചുമതലപ്പെട്ടവർക്ക് ചിന്തിക്കാനും ആത്മാർത്ഥബോധ്യം വന്നാൽ പ്രവർത്തിക്കാനുമുള്ള ഒരു മാർഗ്ഗ നിർദ്ദേശം മാത്രമായി ഇതിനെ കണക്കിലെടുത്താൽ മതി.

ആത്മാർത്ഥമായ യത്നമാണാവശ്യം. വ്യവസായം തുടങ്ങാൻ ഒരുമ്പെടുന്നവരെ ചൂഷണം ചെയ്യാൻ കാത്തുനിൽക്കുന്ന ഒരു കൂട്ടം ഇത്തിക്കണ്ണികൾ പല രാഷ്ട്രീയകക്ഷികളുടെയും പിന്നിലുണ്ട്. അവർ രാജ്യത്തിൻെറ പുരോഗതിക്കു തുരങ്കം വയ്ക്കുന്ന യൂദാസുകളാണ്. അവരെ തിരിച്ചറിഞ്ഞു തുരത്തിമാററാൻ നേതാക്കന്മാർ തയ്യാറാവണം. കേരളത്തിൽ പണത്തിനൊരു മുട്ടുമില്ല. റബ്ബറും നാണ്യവിളകളും ഗൾഫും ഉള്ളിടത്തോളം പണത്തിനു പഞ്ഞമില്ല. പക്ഷേ അവയൊന്നും കേരളത്തിൽ നിക്ഷേപിക്കപ്പെടുന്നില്ല. അതിനുള്ള അന്തരീക്ഷവും സാഹചര്യങ്ങളും ഇല്ലായ്കയാൽ കേരളത്തിലെ സംരംഭകരെല്ലാം അയൽസംസ്ഥാനങ്ങൾ വികസിപ്പിക്കുകയാണ്. അവരെ കുററം പറഞ്ഞിട്ടു കാര്യമില്ല. അന്തരീക്ഷം നന്നാവുമ്പോൾ സാഹചര്യങ്ങൾ സഹായകരമാവുമ്പോൾ അവർ കേരളത്തിൽനിന്ന് പുറത്തുപോവുകയില്ല. ഇന്നു നമുക്കു നിർദ്ദാക്ഷിണ്യമായി, ആത്മാർത്ഥതയോടുകൂടി, കാര്യക്ഷമതയോടുകൂടി പാർട്ടിതാല്പര്യങ്ങൾക്കതീതമായി സംസ്ഥാനതാല്പര്യങ്ങൾ മുൻനിറുത്തി നടപ്പിലാക്കേണ്ട ഒരു സമഗ്ര പരിപാടിയാണാവശ്യം. പരിപാടിയുടെ വിജയം അതിൻെറ നിർവ്വഹണത്തെ മാത്രം ആശ്രയിച്ചിരിക്കുന്നു. പ്രസംഗങ്ങൾ മതിയാക്കണം. പ്രവൃത്തിയാണാവശ്യം; വിശ്രമമില്ലാത്ത പ്രവൃത്തി.

നോവൽ അവസാനിക്കുന്നു

ആനന്ദ്

# ഉത്തരായണം



പുറത്തു കടന്നപ്പോൾ ഓഫീസ് വിട്ടു കഴിഞ്ഞിരുന്നു. മാനേജിങ്ങ് ഡയറക്ടറുടെ പ്യൂൺ മാത്രം വരാന്തയിൽ കാത്തുനിൽക്കുന്നുണ്ട്. അയാളുടെ കാർ പോർട്ടിക്കോവിലും.

കുന്നിനു താഴെ, പ്ലാൻറുകൾ പതിവുപോലെ പുക തുപ്പിയും ശബ്ദമുണ്ടാക്കിയും നിന്നു. ഫാക്ടറിയിൽ രണ്ടാമത്തെ ഷിഫ്ട് നടക്കുകയാണ്, ഇനി ഒരു ഷിഫ്ട് കൂടിയുണ്ട്, രാത്രി. സൈഡിങ്ങിൽ രണ്ട് എൻജിനുകൾ അവയുടെ വാഗണുകളെത്തേടി അലഞ്ഞു. പുതിയ കെട്ടിടത്തിൻെറ പണി നിന്നിരിക്കുന്നു. എല്ലാററിനും പിറകിൽ ആകാശത്തിൻെറ അരികിലെ ചുവപ്പ് മങ്ങിത്തുടങ്ങിയിരിക്കുന്നു. ഞാൻ ഒന്നിനെപ്പററിയും പ്രത്യേകമായി ആലോചിച്ചില്ല. വേഗം നടന്നില്ല. പതുക്കെയും... എൻെറ തൊപ്പിക്കു താഴെ, എൻെറ ആരോഗ്യം അനുവദിച്ച വേഗത്തിൽ, കൺമുമ്പിൽ വന്നതെല്ലാം കണ്ടുകൊണ്ടു നടന്നു. താഴോട്ടിറങ്ങുന്ന പാതയിലൂടെ തോട്ടത്തിൻെറ വക്കു പിടിച്ചുകൊണ്ട്. തോട്ടത്തിൽ ചുമന്നതും മഞ്ഞയും വെള്ളയുമായ പൂക്കൾ പൂത്തുനിന്നു. വെട്ടിനിറുത്തിയ പച്ചിലപ്പൊന്തകൾ അവയുടെ ആകൃതികൊണ്ടു നഗ്നതയുടെ പ്രതീതിയുണ്ടാക്കി. പുൽത്തട്ടുകൾ പച്ച കാർപെററിട്ട, ആരും ചവിട്ടാത്ത കോണിപ്പടികൾപോലെയും.

കമ്പനിയുടെ ബസ് പോയിക്കഴിഞ്ഞിരുന്നു. ജനറൽ ഷിഫ്ടുകാരെല്ലാം പോയി. വൃന്ദാവനം പോയിക്കാണും. ഇനി വെളിയിൽ കടന്ന് പബ്ളിക് ബസ് പിടിക്കണം. അല്പം വൈകും, സാരമില്ല.

ഗെയ്‌റ്റുകടന്ന് പുറത്തെത്തിയപ്പോൾ നദിയിൽനിന്ന് തണുത്തകാററ് വീശുന്നുണ്ടായിരുന്നു. നദീതീരത്തു കൂടിയുള്ള പാതയിലൂടെ ഞാൻ ബസ്‌സ്റ്റോപ്പിലേക്കു നടന്നു.

നദിയിൽക്കൂടി ലോഞ്ചുകൾ നീങ്ങി. ദൂരെ, നദിക്കുമീതെ പാലത്തിൻെറ നിഴൽ ഇടഞ്ഞു.

പണികഴിഞ്ഞു പോകുന്ന ബാബുമാർ ഒററസ്സ് സഞ്ചിയും തൂക്കിനടന്നു.

നീലഷർട്ടിട്ട തൊഴിലാളികൾ പൊരിയും കടലയും വിൽക്കാനിരിക്കുന്നവരുടെ അരികെ മണ്ണിൽ ചടഞ്ഞിരുന്ന് മണികൾ കൊറിച്ചു.

ടൈയും കോട്ടും കണ്ണടയുമെല്ലാം ധരിച്ച ഒരു മനുഷ്യൻ പുല്ലിൽ മലർന്നുകിടന്ന് വിശ്രമിച്ചു. അയാളുടെ ബ്രീഫ്കെയ്സ് അരികിൽ മണ്ണിൽ വീണുകിടന്നു.

കൈനീട്ടി ഇരന്നുകൊണ്ട് ഒരു പിച്ചക്കാരൻ അയാളുടെ അരികത്തെത്തി. അയാൾ എന്തെങ്കിലും കൊടുക്കുകയോ ഇല്ലെന്ന് ആംഗ്യം കാണിക്കുകയോ ചെയ്തില്ല.

പാതയിലെ മരത്തിൻെറ തണലിൽനിന്ന് ബാവുൾ പാടി: 'ബഡാ ദുഃഖ് പായാ—രേ ബാവുൾ വാ...' ബാവുളിൻെറ ശബ്ദം പൊങ്ങി. അയാൾ തൻെറ ശക്തിയും പ്രാണനും മുഴുവൻ പാട്ടിലേക്കു പകർന്നുകൊണ്ട് പാടുകയാണ്. വൃദ്ധനായ ബാവുൾ. അയാളുടെ ജീർണ്ണിച്ച വസ്ത്രങ്ങൾ നുറുങ്ങി നുറുങ്ങിയടർന്നു പോകുന്നതുപോലെ തോന്നി. നരച്ച താടി കാററിൽ നാലുവശത്തേക്കും പറന്നു. മൂക്ക് മുകളിൽ വരത്തക്കവണ്ണം ശിരസ്സു ചെരിച്ചു പിടിച്ച്, ഒരുകൈ ചെവിക്കു താഴെ വച്ച്, മററെ കൈയിലെ ഏക്-താരാ ആകാശത്തേക്കുയർത്തി, പഞ്ചഭൂതങ്ങളിലേക്ക് എത്തിപ്പിടിക്കാനെന്നപോലെ. ഇത് പാടിക്കഴിയുന്നതോടെ അയാൾ മരിച്ചുവീഴുമെന്നതുപോലെ...

എക്സ്-റേ ഫിലിമുകളും കളിപ്പാട്ടവും ഒരു കൈയിലേക്ക് മാററി മററേ കൈകൊണ്ട് തൂവാലയെടുത്ത് ഞാൻ കണ്ണുകൾ തുടച്ചു. മുഖവും.

“ബാബു, ഞാൻ ഓഫീസിൽ കാത്തുനിൽക്കുകയായിരുന്നു,” മാലി എവിടെനിന്നോ ഓടിക്കിതച്ചു വന്നു. ‘പുറത്ത് പോകുന്നതു കണ്ടില്ല. അതുകൊണ്ട്—’ കൈയിൽ ഒരുകെട്ട് കട്ടിങ്ങുകളുമായി അയാൾ എൻെറ നേരെ നോക്കി ചിരിച്ചുകൊണ്ടു നിന്നു. വലിയ നരച്ച മീശയുള്ള അകത്തേക്കു വളഞ്ഞ വൃദ്ധൻ. അയാളുടെ വാരിയെല്ലുകൾ ശ്വാസത്തിനൊത്ത് ഉയരുകയും താഴുകയും ചെയ്തു. അയാളുടെ ഉയരുകയും താഴുകയും ചെയ്യുന്ന കിതപ്പും, നിരന്തരമായ ചിരിയും തമ്മിൽ ഒരു താളം കണ്ടെത്തിയതുപോലെ തോന്നി. പാവം വൃദ്ധൻ. അയാൾക്കറിഞ്ഞുകൂടാ...'ഇതു ഗന്ധ്‌രാജ്. സുഗന്ധം ഒരു ചുററുവട്ടം മുഴുവൻ പരക്കും.





ഇതു ഡോലൻ ചമ്പ. രാത്രി മുഴുവൻ നിലാവുപോലെ കത്തിനിൽക്കും മണം. പിന്നെ ഇതാ, കുറച്ചു വിത്തുകളുമുണ്ട്. ശരിക്കും നല്ല സമയമല്ല നടുവാൻ. എങ്കിലും എല്ലാം പെറെണിയൽ ആണ്. കൊല്ലം മുഴുവൻ നിൽക്കും. ഈ വേനലൊന്ന് കടത്തിവിട്ടു...”

മണ്ണോടുകൂടി പച്ചിലയിലും കടലാസിലും പൊതിഞ്ഞ്, പിന്നെ ഭദ്രമായി തുണി സഞ്ചിയിലാക്കിയ കട്ടിങ്ങുകളും വിത്തിൻെറ പൊതിയും അയാൾ എൻെറ നേരെ നീട്ടി. ചെടികളുടെ താളം കാണുന്ന മാലി. ഒരു ചുററുവട്ടം മുഴുവൻ സുഗന്ധം പരത്തുന്ന ചെടികൾ. തന്നിലടഞ്ഞുനിൽക്കാതെ നിലാവുപോലെ കത്തിപ്പടരുന്ന മണം. ശരിയായ സമയമല്ല. ഈ വേനലൊന്ന്—നിങ്ങളുടെ താളം കാലാവസ്ഥയോടല്ല, കാലത്തിനോടാണ്. പിന്നെ നിങ്ങൾ സ്വയമൊരു കാലാവസ്ഥയുണ്ടാക്കുമ്പോൾ, ആങ്, അപ്പോൾ അതിനൊത്ത് ആടിയേ തീരൂ. ഒന്നുകിൽ സ്ഥിരസസ്യം. അല്ലെങ്കിൽ കാലിക സസ്യം...നിങ്ങൾക്കു മനസ്സിലായിരിക്കുന്നു, മാലി, നിങ്ങൾക്കുമാത്രം. ഞങ്ങളുടെ ബുദ്ധി ഞങ്ങൾക്കു മീതെ വേനലായി ഉദിച്ചുപൊങ്ങിയിരിക്കുന്നു. ഞങ്ങളുടെ ശക്തി, അധികാരം, വിജയം, പുരോഗതി...ഇല്ല, ഒരു പക്ഷേ, നിങ്ങൾക്കും മനസ്സിലായിട്ടില്ല. കാക്കാജി, ഈ ഗതിക്കു അവസാനമില്ലെങ്കിലോ? ഈ വേനലിനു മടക്കമില്ലെങ്കിലോ? വടക്കോട്ട്, വടക്കോട്ട്, വടക്കോട്ട്...ഞങ്ങളിരുവരും കുറച്ചുനേരം അങ്ങോട്ടുമിങ്ങോട്ടും നോക്കിനിന്നു. അയാളുടെ കിതപ്പുമാറി, ചിരി മാഞ്ഞു. എൻെറ കണ്ണുകൾ വററി. ഞങ്ങൾ വെറും മനുഷ്യരായി.

അയാൾ നീട്ടിപ്പിടിച്ച കട്ടിങ്ങുകളുടേയും വിത്തുകളുടേയും സഞ്ചി ഞാൻ വാങ്ങി. കളിപ്പാട്ടത്തിൻെറ പെട്ടി അപ്പോൾ താഴെ വീണുപോയി. തീ തുപ്പുന്ന ടാങ്കിൻെറ കളിപ്പാട്ടം. അയാൾ കുനിഞ്ഞ് അതെടുത്ത് എനിക്കു നീട്ടി. “അതു പോട്ടെ കാക്കാജി, ഇതും.” ഞാൻ അയാൾക്ക് എക്സ്-റേ ഫിലിമുകളും കൊടുത്തു. “എൻെറ കൈയിൽ ഇടമില്ല.” മാലി പെട്ടിയും എക്സ്-റേ ഫിലിമുകളും പിടിച്ചുകൊണ്ട് അദ്ഭുതത്തോടെ എൻെറ നേരെ നോക്കി. ഞാൻ ചിരിച്ചു.

വലിയ ആരവത്തോടേ ബസ് വന്നു സ്റ്റോപ്പിലേക്ക് നീങ്ങിനിന്നു. സാധനങ്ങളുമായി ഞാൻ അകത്തു കയറിപ്പററി.

പതിവില്ലാത്തപോലെ എനിക്ക് ഇരിക്കാൻ സ്ഥലം കിട്ടി. മുമ്പിലല്ലെങ്കിലും പിന്നിലുമല്ലാത്ത സീററ്. സീററിലിരുന്നു ഞാൻ കട്ടിങ്ങുകളുടെ സഞ്ചി താഴെവച്ചു. എന്നിട്ട് പുറകോട്ട് ചാരിയിരുന്നു നിശ്വസിച്ചു. ഈ ദിവസത്തിൽ സംഭവിച്ചതെല്ലാംതന്നെ എൻെറ മനസ്സിൽനിന്ന് പതുക്കെപ്പതുക്കെ ഊർന്നുപോയി. ഒരു സുഗന്ധംമാത്രം അവിടെ അവശേഷിച്ചു. ബസ്സിനുള്ളിൽ, ബസ്സിനു പുറത്ത്, അളിയുന്ന എല്ലാററിനും മീതേകൂടി, നിലാവുപോലെ കത്തിനിൽക്കുന്ന, തന്നിലടഞ്ഞു കിടക്കാതെ, തൻേറതല്ലാത്തതിനുമീതേക്കൂടി വ്യാപിക്കുന്ന...എനിക്ക് എന്തിനോ സന്തോഷം തോന്നി.

മടിയിലെ തൊപ്പിക്കു ചുററും കൈ കോർത്തുവച്ച്, കാലുകൾ മുന്നിലെസീററിനടിയിലേക്കു നീട്ടി, തല പുറകോട്ടു ചായ്ച്ച്, കണ്ണുകൾ പാതിയടച്ച് ഞാൻ വിശ്രമിച്ചു. പതുക്കെപ്പതുക്കെ ഉറക്കം വരാൻ തുടങ്ങിയപ്പോൾ ഞാൻ മററൊന്നും ആലോചിക്കാതെ ആ സുഗന്ധത്തിൽ മാത്രം ഇറങ്ങി നിന്നു.

(അവസാനിച്ചു.)

## കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻെറത്. തെക്കേക്കുന്നത്തു തറവാട്. പക്ഷേ, ഗോപാലമേനോൻെറ കാലമായപ്പോൾ ആ തറവാട് തകർന്നു. പരമുവായിരുന്നു, ഗോപാലമേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കുഴിയിൽ വീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടുകൊല്ലത്തെ ജയിൽവാസത്തിനുശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു.

തറവാട്ടിൽ ശാരദാമ്മയും മുത്തശ്ശിയും മാത്രം. കുഞ്ഞുകുട്ടിത്തമ്പുരാൻെറ പാചകക്കാരൻ വൈത്തിപ്പട്ടർ തെക്കേക്കുന്നത്തെ ശാരദാമ്മയുമായി സംബന്ധം തുടങ്ങി.

കോവിലകത്തിൻെറ പിൻബലംകൊണ്ട് പാട്ടക്കാരെല്ലാം വരുതിക്കുവന്നു. ശാരദയ്ക്കു മൂന്നു കുട്ടികളായി. സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. മുത്തശ്ശി മരിച്ചു. വൈത്തിപ്പട്ടർ കോവിലകത്തെ ചേവുകം നിറുത്തിയെങ്കിലും കുഞ്ഞുകുട്ടിത്തമ്പുരാനെ കാണാതെ വയ്യ.

ശ്രീദേവിത്തമ്പുരാൻെറയും രമാദേവിത്തമ്പുരാൻെറയും കൂട്ടുകാരനായി കോവിലകത്തു താമസിച്ചു പഠിച്ച് കേശവൻ തേഡ്ഫോം പരീക്ഷ ഒന്നാം ക്ലാസിൽ പാസ്സായി. അതോടെ പഠിത്തം നിറുത്തി. എട്ടുവർഷം കഴിഞ്ഞ് വൈത്തി ഊർദ്ധ്വൻ വലിച്ചു.

ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും കൂട്ടിരിപ്പിന് നമ്പൂതിരിമാരുണ്ടെങ്കിലും അവരുടെ കിടപ്പറവാതിൽ എന്നും കേശവമേനോനുവേണ്ടി തുറന്നുകിടന്നു.

വില്ലുക്കാരൻ രാമൻനായരെ ശ്രീദേവിത്തമ്പുരാൻെറ കിടപ്പറയിൽക്കണ്ട കേശവമേനോൻ പൊട്ടിത്തെറിച്ചു. തമ്പുരാൻെറ കരണത്തൊന്നു പൊട്ടിച്ചു പിരിഞ്ഞ കേശവമേനോന് കുഞ്ഞുകുട്ടിത്തമ്പുരാൻ, വലിയമ്മത്തമ്പുരാൻ കോവിലകത്ത് ജോലിവാങ്ങിക്കൊടുത്തു. ക്രമേണ മേനോൻ കളഞ്ചം മാനേജരായി.

ശ്രീദേവിത്തമ്പുരാൻ മേനോനെ ആളയച്ചുവരുത്തി. കാലം ദാനം ചെയ്ത പക്വതയോടെ രണ്ടുപേരും പരസ്പരം കുററങ്ങൾ ഏറ്റുപറഞ്ഞു. ഒരുനോക്കു കാണാൻ മാത്രം ഇടയ്ക്കിടെ തമ്പുരാനെ കാണാനെത്താറുണ്ട് മേനോൻ ഒറ്റപ്പനായി. അന്ത്യംവരെ ബ്രഹ്മചാരിയായിത്തന്നെ മേനോൻ ജീവിച്ചു.

കേശവമേനോൻ ഒരു കുതിരവണ്ടി ലേലത്തിൽ പിടിച്ചു. കുതിരയ്ക്കു പകരം ആരോഗ്യമുള്ള പയ്യന്മാർ. സാവിത്രി ഓപ്പയുടെ മകൻ ഗോപാലൻ പഠിക്കാൻ ബഹുസമർത്ഥൻ. കടമറിച്ച തന്റേടിയും. എസ്. എസ്. എൽ. സി.ക്ക് ഫസ്റ്റ് ക്ലാസ് വാങ്ങി, പഠിപ്പുനിറുത്തി. തെക്കേക്കുന്നത്തെ ഗോപാലൻ അമീൻ ഗോപാലമേനോനായി.

ഗോപാലമേനോൻ നങ്ങേലിത്തള്ളയുടെ കുടുംബത്തിലെ തന്റേടിനിക്കു പുടവകൊടുത്തു കൂട്ടിക്കൊണ്ടുവന്നു. കലത്തിൽ കറന്നതുവരെ അടുക്കളയിൽ കയറാൻ സാവിത്രി തയ്യാറായില്ല. ശ്രീദേവിത്തമ്പുരാൻ മരണക്കിടക്കയിൽ കേശവമേനോനോട് തൻെറ മോഹം പറഞ്ഞു; 'പുനർജ്ജന്മത്തില് എനിക്ക കേശുൻെറ ഭാര്യയാവണം.' തമ്പുരാൻ തീപ്പെട്ട രാത്രിതന്നെ കേശവമേനോനും നിത്യനിദ്രയിലാണ്ടു. തെക്കേക്കുന്നത്തെ ഭരണം ഗോപാലമേനോൻെറ പിടിയിലായി.

തുടർന്നു വായിക്കുക.

# ജീവപര്യന്തം

## നോവൽ

## പതിമ്മൂന്ന്

ചങ്കു പൊട്ടിപ്പോയി. ഏതു നേരത്താണോ ദേവീ ഈ സർപ്പസന്തതി എൻെറ വയററിൽ ഊറിക്കൂടിയത്? കലികാലം. എല്ലാം തേച്ചുമുക്കി അമ്പലത്തിൽനിന്ന് പുണ്യാഹം കൊണ്ടുവന്നു തളിച്ച് ശുദ്ധമാക്കാമെന്നു കരുതി. അതുകൊണ്ടും കാര്യമില്ലെന്നു വന്നിരിക്കുന്നു. ചത്തു മൂപ്പു കിട്ടിയവൻെറ ഭരണം തുടങ്ങിക്കഴിഞ്ഞിരിക്കുന്നു.

പല്ലു തേച്ചില്ല. കുളിച്ചില്ല. കഞ്ഞി കുടിക്കുന്നതുപോയിട്ട് ജലപാനംപോലും ചെയ്തില്ല.

വയറു കത്തിക്കാളി. ഉറക്കംവരാതെ കിടക്കുമ്പോൾ തലേണമന്ത്രം:

"പള്ളിച്ചാന്മാരുടെ സദ്യ ഉണ്ണില്യ. കാപ്പീം പലാരോമാവാം. പായസം എറങ്ങും. കൂട്ടാനും ചെലർക്ക് അയിത്തോല്യ. പിന്നെ ചോറുമാത്രായി എന്താ എറങ്ങാത്തെ?"

"കാണാതെ കീട്ട്യാ അതും വെട്ടി വിഴുങ്ങും. എൻറമ്മുമ്മേടെ ചരിത്രം എനിക്കറിഞ്ഞൂടെ?"

ചിരി.

"ഞങ്ങടെ അടിയന്ത്രങ്ങൾക്ക് രണ്ടാ ചെലവ്. ഞങ്ങടാൾക്കാക്ക് ഊണുസദ്യ. നാലാംവീട്ടി ചൂത്രക്ക് കാപ്പിസദ്യ."

"കാപ്പിസദ്യ വേണ്ടാന്നു വയ്ക്കാം. ചോറെറങ്ങേണ്ടാന്ന് അറിയാലോ."

"ഇനി അതു വേണ്ടിവരുംന്നാ തോന്നണെ."

വെറുതെയാണോ കലികാലം കലികാലം എന്നു പറയുന്നത്?

നാളുകൾ കഴിഞ്ഞപ്പോൾ അവളുടെ വാക്കുകളിൽ കടിച്ചുതൂങ്ങിയ പള്ളിച്ചാന്മാർ. പെൺകോന്തൻെറ പിൻബലം. ഞങ്ങളുടെ ഊണുസദ്യ നിങ്ങൾക്കിറങ്ങില്ലെങ്കിൽ നിങ്ങളുടെ സദ്യ ഞങ്ങൾക്കും ഇറങ്ങില്ല.

നാലാം വീട്ടിൽ ശൂദ്രരുടെ സദ്യയും കാപ്പിപലഹാരങ്ങൾ! പള്ളിച്ചന്മാരുടെ പെണ്ണുങ്ങൾക്ക്...

നിരാഹാരവ്രതം ഫലമൊന്നും ചെയ്തില്ല. അവൻ മുഖത്തു നോക്കിപ്പറഞ്ഞു:

"വാശിപിടിച്ചാൽ നിങ്ങളിവടെ കെടന്ന് ചാവേ ഉള്ളു തള്ളേ. ഒരു പട്ടീണ്ടാവില്യ തിരിഞ്ഞുനോക്കാൻ."

കിടക്കപ്പായിൽ അവൾ കൊണ്ടുവന്ന കഞ്ഞിവെള്ളം വാങ്ങി ആർത്തിയോടെ മോന്തിക്കുടിച്ചു. അവസാനം.

പ്രാണൻ കിടക്കണ്ടേ?

●

ജീവപര്യന്തമെന്നു കേട്ടപ്പോൾ തോന്നി ജയിലഴികൾക്കുള്ളിൽ ജീവിതം എരിഞ്ഞടങ്ങുമെന്ന്. ആ ജീവിതത്തിന് ദൈർഘ്യം കുറവാണെന്നും. ചുമച്ച് ചോര തുപ്പിക്കൊണ്ടാണല്ലൊ അങ്ങോട്ടു കടന്നു ചെല്ലുന്നത്?

പക്ഷേ, ഇപ്പോൾ ഇതാ ജീവനോടെ പെരുവഴിയിൽ!

കഴിഞ്ഞതെല്ലാം ഒരു ദുഃസ്വപ്നംപോലെ. പരമുവിൻെറ മനസ്സിൽ ഓർമ്മകളുടെ വേലിയേററം.

തെക്കേക്കുന്നത്തെ കുടിയാൻ. ജോലി മരംവെട്ട്.

രാവിലെ കോടാലിയുമായി ഇറങ്ങും. പരമുവിൻെറ തുയിലുണർത്തൽ കേട്ട് തെരുവും ഇടവഴികളും ഉണരുന്നു; മരം വെട്ടാനുണ്ടോ? വിറകുകീറാനുണ്ടോ?

എത്ര വലിയ മരവും മുറിച്ച് താഴെ ഇറക്കും. സമീപമുള്ള വൃക്ഷങ്ങൾക്കോ കെട്ടിടങ്ങൾക്കോ കേടുപാടുകളൊന്നും വരുത്താതെ, എത്ര വലിയ കീറാമുട്ടിയും


എം. എം. മേനോൻ


കീറി വിറകാക്കും.

ചുമലിൽ എപ്പോഴും വലിയൊരു കോടാലി. കൈയിൽ ഒരു കൈക്കോടാലിയും. പരമുച്ചോവൻ ക്രമേണ നാട്ടുകാർക്ക് കോടാലി പരമുമായി.

സ്വന്തം വയറൊരു പ്രശ്നമേ അല്ല. ജോലിചെയ്യുന്ന വീടുകളിൽ നിന്ന്

കഞ്ഞിയോ പോരാ. വൈകുന്നേരമാവുമ്പോൾ പാക്കരിക്കുള്ള കാശ്ശ്, വിറകിന്ന് പൊട്ടും പൊടിയുമായി ഒരുകെട്ട് വിറക്, അന്നത്തെ വിയർപ്പിന്റെ വിലയും ഏല്പിക്കുമ്പോൾ കൊച്ചുനാണിയുടെ വക ഒരു സൗജന്യം:

"ഇതു് കൈയിരിക്കട്ടെ. സ്കൂളി പോയി വാ."

കൊച്ചുനാണി കരുതലുള്ളവൾ, നാളെയെക്കുറിച്ചു ബോധമുള്ളവൾ. ഈ നീർദ്ദോഷം മാറാനുള്ള ഏക സിദ്ധൗഷധം തെങ്ങിൻകള്ളു്. അതുപേക്ഷിച്ചാൽ ഒരു പക്ഷേ, നാളെ എഴുന്നേൽക്കലുണ്ടാവില്ല. കുടുംബം പട്ടിണി.

നേരെ ഷാപ്പിലേക്കു്. രണ്ടു തൊണ്ടു് മോന്തിക്കുടിച്ചു് ഷാപ്പിലെ ഗാനമേളയിൽ അല്പസമയം പങ്കുചേരുന്നു. വരും വഴി തോട്ടിലിറങ്ങി ഒരു കുളി. വീട്ടിലെത്തുമ്പോഴേക്കും പരമാനന്ദം.

ആ നാളുകളുടെ ഓർമ്മ പരമുവിനെ വികാരാധീനനാക്കി.

എല്ലാം തകർത്തതു് ആ ദുഷ്ടൻ തെക്കേക്കുന്നത്തെ അമീൻ ഗോപാലൻ കൊച്ചുതമ്പുരാൻ.

ഒരുദിവസം രാവിലെ കണ്ണുതിരുമ്മി എഴുന്നേൽക്കുമ്പോൾ കണികാണുന്നതു് ആ ശകുനിയെ.

"എന്താ പരമു, നീ എണീററതേള്ളൂ?" കൊച്ചുതമ്പുരാൻ ചോദിച്ചു: "മുഖം കഴുകി വാ. ഒന്നു പറയാനുണ്ടു്."

മുഖംകഴുകിവന്നപ്പോൾ തിരക്കി:

"നിനക്കിപ്പോ എവിട്യാ പണി?"

"അതു പറഞ്ഞാ"... പരമു തലചൊറിഞ്ഞു. "പെലേന്റെ കാര്യം പെലന്നാ അറിയാന്നു പറഞ്ഞകണക്കാ കൊച്ചമ്പ്രാനേ."

"നിന്റെ കാര്യം എപ്പഴും ഞാൻ ഓക്കാറുണ്ടു്," കൊച്ചുതമ്പുരാൻ പറഞ്ഞു. "ആകാശത്തല്ലേ നിന്റെ പണി? ഒരുതരം ഞാണിന്മേൽക്കളി?"

അല്പനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ഗോപാലമേനോൻ തുടർന്നു:

"മാനംമുട്ടി നിൽക്കണ മരത്തിന്റെ തുഞ്ചാണത്തുന്നെങ്ങാൻ കാലുതെററ്യാ... പിന്നെ ഓർക്കാതിരിക്കാ ഭേദം."

ജീവിതത്തിൽ ആദ്യമായി പരമു ഞെട്ടി. ഉയരംകൂടിയ വൃക്ഷശിഖരത്തിൽ നിന്നു് കാലുതെററി താഴെവീണു ചിന്നിച്ചിതറിക്കിടക്കുന്ന സ്വന്തം ശരീരം അയാൾ കണ്ടു.

പരിക്ഷീണമായ സ്വരത്തിൽ പരമു ചോദിച്ചു:

"പിന്നെ അഷ്ടിക്കെന്താ വഴി കൊച്ചമ്പ്രാനേ?"

"അതിനാ ഞാൻ വന്നതു്." ഗോപാലമേനോൻ ചിരിച്ചു. "ഞാനൊരു റിക്ഷ വാങ്ങീട്ടുണ്ടു്. അതു വലിച്ചു് ചാക്കരിക്കു കാശൊപ്പിച്ചോ. എന്താ?"

പരമു പെട്ടെന്നു് മറുപടി പറഞ്ഞില്ല. അപ്പോൾ ഗോപാലമേനോൻ അറിയിച്ചു:

"പൂർണ്ണ മനസ്സാണെങ്കിൽ മതീട്ടോ. എനിക്കു വേറെ ആളെ കിട്ടാഞ്ഞിട്ടല്ല."

"അടിയൻ ആലോചിച്ചിട്ടു പറയാം," പരമുവിന്നു് തളർച്ച.

"ധാരാളം മതി, നല്ലോണം ആലോ





ചിച്ചിട്ടു മതി." ഗോപാലമേനോന്റെ സൗജന്യം.

അന്നു വൈകിട്ടുതന്നെ പരമു തെക്കേക്കുന്നത്തെത്തി, സമ്മതമറിയിക്കാൻ.

ഒരു കോളു കിട്ടിയതായിരുന്നു. വലിയൊരാഞ്ഞിലി മുറിച്ചിറക്കണം.

കഷ്ടിച്ചു് പകുതി ഉയരം കയറിക്കാണും. കയ്യും കാലും വിറയ്ക്കാൻതുടങ്ങി. കുറച്ചുസമയം ഒരു കൊമ്പിൽ അള്ളിപ്പിടിച്ചിരുന്നു. അപ്പോൾ പരിഭ്രമം കൂടിക്കൂടി വരുന്നു. ഇറങ്ങിപ്പോന്നതു് ഒരു കണക്കിനു്...

"അടിയത്തിനു് നല്ല സുകം തോന്നണില്ല. പിന്നെ വന്നു മുറിക്കാം." ഒരു വിധം അവിടെനിന്നു തടി തപ്പി.

നേരെ വീട്ടിൽച്ചെന്നു് കോടാലി രണ്ടും വലിച്ചെറിഞ്ഞു് പടിക്കലേക്കു നടന്നു. പടിക്കലെ അമീൻ കൊച്ചുതമ്പുരാൻ വന്നു കയറിയ സമയം. പരമുവിനെ കണ്ടു മുഖം തെളിഞ്ഞു.

"ആരാതു്, പരമോ?" രണ്ടാംമുണ്ടു് കൊച്ചു തമ്പുരാട്ടിയെ ഏല്പിച്ചു. ഷർട്ടൂരി, അതും. "ഞാനിങ്ങടു് വന്നു കേറീതേള്ളു. പരമു നിൽക്ക്വാ. ഒന്നു മേൽക്കഴുകീട്ടു വരാം."

ബസ്സുയാത്ര മടുത്തു. തൃപ്പൂണിത്തുറ ബസ്സ്റ്റാൻഡുവരെ നടപ്പു്. അവിടെ നിന്നും വല്ലപ്പോഴും ഒരു ബസ്സു്, കരിവണ്ടി. പോക്കു് നിരങ്ങി നിരങ്ങി. യാത്രക്കാരുടെ വീടുകൾക്കു മുമ്പിൽ കെട്ടിക്കിടപ്പു്. ചിലപ്പോൾ നിന്നുപോവും. അപ്പോൾ കണ്ടക്ടരുടെ അഭ്യർത്ഥന:

"എല്ലാരുംകൂടി ഒരു കൈയൊന്നു സഹായിച്ചേ. നമുക്കു പോവണ്ടേ?"

യാത്ര തുടരണമെങ്കിൽ ഇറങ്ങി തള്ളണം. മഴക്കാലത്താണു് ഏറെ കഷ്ടം.

സ്വന്തം റിക്ഷയുണ്ടെങ്കിൽ ഇതൊന്നും വേണ്ട. വീട്ടിൽനിന്നു കയറി വീട്ടിൽ വന്നിറങ്ങാം. പക്ഷേ, ഇത്ര ദൂരം ആരു വലിക്കാൻ?

അതു പിന്നീടു തീരുമാനിക്കേണ്ട കാര്യം. രണ്ടുംകല്പിച്ചു് റിക്ഷ വാങ്ങി.

കഴവേറിയുടെ നല്ലതടി. സമ്മതിച്ചു. കിട്ടിയാൽ ഭാഗ്യം.

"പരമു നിന്നു മുഷിഞ്ഞായിരിക്കും?" ഗോപാലമേനോൻ വന്നതു് മേൽകഴുകലും കാപ്പി കുടിയും കഴിഞ്ഞു്. "വന്നു കേറിയ ഉടൻ മേൽ കഴുകീല്ലെങ്കിൽ എനിക്കു് വല്യ ഈർഷ്യാ."

ഈറൻ തോർത്തുകൊണ്ടു് മുഖം തുടയ്ക്കുന്നതിനിടയിൽ അയാൾ ചോദിച്ചു:

"പിന്നെ നീ എന്താ ഈ സന്ധ്യയ്ക്കു്?"

"കൊച്ചമ്പ്രാൻ കാലത്തു് പറഞ്ഞ കാര്യം."

"ഓഹോ, ഞാനതങ്ങു മറന്നുപോയി."

"അടിയത്തിനു സമ്മതാ. പക്ഷേങ്കി," പരമു മടിച്ചു. "ഈ കന്ത്രാണം വലിച്ചോണ്ടു നടക്കാൻ അടിയത്തിനു് അറിയാൻ മേല."

"പൊട്ടാ!" ഗോപാലമേനോൻ ചിരിച്ചു. "എട പരമു; നമ്മളോരോന്നു ചെയ്യുണതു് അമ്മേടെ വയററീന്നു് പഠിച്ചോണ്ടു വന്നിട്ടാ? മരം മുറിക്കാൻ പഠിച്ചിട്ടാണോ നീ ആദ്യം മരത്തിൽ കേറീതു്?"

ചോദ്യത്തിൽ യുക്തിയുണ്ടു്. അതുകൊണ്ടു പരമു മൗനം ഭജിച്ചു. അപ്പോൾ കൊച്ചുതമ്പുരാൻ തുടർന്നു:

"ആദ്യം നമ്മുടെ വഴീലൂടെ ഉരുട്ടാ! പിന്നെ തൃപ്പൂണിത്തുറയ്ക്കു് നീളട്ടെ. അതു കഴിഞ്ഞു്"—

അതു കഴിഞ്ഞുള്ള കാര്യം അപ്പോൾ പറഞ്ഞില്ല.

"നാളെ നല്ല ദിവസാ. വ്യാഴാഴ്ച," ഗോപാലമേനോൻ പറഞ്ഞു. "രാവിലെ ഇങ്ങടു വന്നു് വണ്ടീടുക്ക്വാ."

ആദ്യത്തെ കുറെ ദിവസങ്ങൾ ഹിഡുംബവനം റോഡിലൂടെ. ആത്മവിശ്വാസം കൈവന്നപ്പോൾ തൃപ്പൂണിത്തുറയ്ക്കു്.

തുടക്കത്തിൽ ചെറിയൊരു ജാള്യത തോന്നിയിരുന്നു. അതു മാററിക്കിട്ടിയപ്പോൾ സുഖം. കോടാലിപ്പരമു റിക്ഷാക്കാരൻ പരമുവായി.

പണം കിട്ടിത്തുടങ്ങിയപ്പോൾ കൊച്ചുതമ്പുരാന്റെ മുമ്പിൽച്ചെന്നു് തലചൊറിഞ്ഞുനിന്നു:

"അപ്പോ... വണ്ടീടെ കൂലി."

ഗോപാലമേനോൻ ഉദാരനായി:

"അതൊക്കെ പിന്ന്യാവട്ടടാ. ഇപ്പോൾ കിട്ടണതു് നീ കൈയിൽവച്ചോ."

ഒരു ദിവസം വണ്ടി എടുക്കാൻ തുടങ്ങിയപ്പോൾ അയാൾ ചോദിച്ചു:

"ഇപ്പോൾ ഒരുവിധം പരിചയായില്യേ?"

പരമു വീരസ്യം മുഴക്കി:

"ഇപ്പോ ഈ പരമൂനെ വെട്ടിക്കാൻ ഈ ഹിഡുംബനം തൃപ്പൂണിത്രേൽ ഒരു രക്ഷക്കാരനൂല്യ."

"ഭേഷ്. എന്നാൽ ഇന്നു് എറണാകുളത്തേക്കാകട്ടെ."

"കൊച്ചമ്പ്രാൻ കേറ്."

ഗോപാലമേനോൻ റിക്ഷയിൽ കയറിയിരുന്നു. പടക്കുതിരയെപ്പോലെ പരമു കുതിച്ചു.

ജില്ലാക്കോടതിയുടെ മുമ്പിൽ എത്തിയപ്പോൾ റിക്ഷയിൽ നിന്നിറങ്ങി ഗോപാലമേനോൻ നിർദ്ദേശം നൽകി:

"ഇതാ, ഇതു് മുക്കാലണേണ്ടു്. നീ പോയി ചായ കുടിക്കു്. അല്പനേരം വിശ്രമിച്ചിട്ടു് ടൗണിൽ ഓടിക്കോ. നല്ല കാശുകിട്ടും. വൈകിട്ടു നാലു മണിക്കു് ഇവിടെ കാണണം."

കാശുവാങ്ങി ചെവിക്കുടയിൽ തിരുകി വണ്ടി എടുക്കാൻ തുടങ്ങുമ്പോൾ കൊച്ചുതമ്പുരാൻ പറഞ്ഞു:

"ഇവിടെ ഓടിക്കിട്ടണ കാശു് നിന്റെ. അതീന്നു് ഒററച്ചില്ലി എനിക്കു വേണ്ട."



എറണാകുളം പട്ടണം ആദ്യമായി കാണുകയായിരുന്നു. നല്ല ശേലു്. പാർക്ക്, ഡർബാർഹാൾ, ജെട്ടിയിൽനിന്നു് പടിഞ്ഞാട്ടുനോക്കിയാൽ ഹാർബർ.

കയറി ഇറങ്ങുന്ന തമ്പുരാക്കന്മാരും യോഗ്യന്മാർ. പെററകളെ മഷിയിട്ടു നോക്കിയാൽ കാണുകയില്ല. കീശയിൽ കൈയിടുമ്പോൾ കിട്ടുന്നതു് എടുത്തുതരും. അതാകട്ടെ തൃപ്പൂണിത്തുറയിൽ കിട്ടുന്നതിലും മൂന്നും നാലും ഇരട്ടി.

ഉച്ചയ്ക്കു് കാരിക്കാമുറി കള്ളുഷാപ്പിൽ നിന്നു് രണ്ടു തൊണ്ടടിച്ചു.

വൈകുന്നേരം ജില്ലാക്കോടതിയുടെ മുമ്പിൽ ഹാജർ.

കൊച്ചുതമ്പുരാൻ തിരക്കി:

"എങ്ങനേണ്ടടാ പരമു എറണാകുളം?"

"കൊള്ളാം കൊച്ചമ്പ്രാനെ."

"എന്നാൽ ഇങ്ങനങ്ങു പോകാം എന്താ?"

തലകുലുക്കി സമ്മതിച്ചു.

പക്ഷേ, വലിയതമ്പുരാനു സുഖിച്ചില്ല. അദ്ദേഹം പറഞ്ഞു:

"ഇതു കൊററെ കഷ്ടപ്പാ. മഹാകഷ്ടാ." കൊച്ചുതമ്പുരാൻ മുറുമുറുത്തു:

"കുതിരവണ്ടിയിൽ ആളുകളെ കെട്ടിപ്പൂട്ടീതു് എല്ലാർക്കും ഓമ്മേണ്ടു്."

കേശവമേനോൻ തളർന്നു. കാറു മേടിക്കുന്നതു കാണാൻ കാത്തിരുന്നതാണു്. വാങ്ങിയതു് റിക്ഷ. അങ്ങോട്ടും ഇങ്ങോട്ടും കൂടി പത്തിരുപതു നാഴിക വലി. വെയിലത്തും മഴയത്തും. ടൗണിലെ ഓട്ടം വേറെ.

തറവാടിനു് ശാപം കിട്ടും.

കുതിരവണ്ടി വലിപ്പിച്ചിട്ടുണ്ടെങ്കിൽ അതു തൃപ്പൂണിത്തുറവരെ. മൂന്നുപേർ കൂടി. അതും കുറച്ചുകാലം മാത്രം. അതും അവരുടെ മോഹം സാധിപ്പിച്ചു കൊടുക്കാൻ.

"അങ്ങടും ഇങ്ങടുള്ള ഓട്ടോം, ടൗണിലെ വലീം." വലിയതമ്പുരാൻ നെടുവീർപ്പിട്ടു. "വല്ല ക്ഷയോം പിടിക്കും."

കൊച്ചുതമ്പുരാൻ പല്ലിറുമ്മി.

അപ്പോൾ പരമു ഇടപെട്ടു:

"അടിയത്തിനു് പുത്തിമുട്ടൊന്നൂല്യേ."

"ഇപ്പഴ് നിന്റെ ചോരബലംകൊണ്ടു് അറിയൂല്യ." വലിയതമ്പുരാനു് ബോദ്ധ്യമായില്ല.

"അമ്മാവൻ അമ്മാവന്റെ പാടുനോക്കീരുന്നാ മതീട്ടോ." കൊച്ചുതമ്പുരാനു് ശുണ്ഠി കയറി.

വലിയ തമ്പുരാൻ പിന്നീടു് ഒരക്ഷരം ശബ്ദിച്ചില്ല, പറയാനുള്ളതെല്ലാം ഒരു നോട്ടത്തിലൊതുക്കി.

വലിയ തമ്പുരാന്റെ മരണം ഓർക്കാപ്പുറത്തു്.

ചോരബലം കുറഞ്ഞു് ചുമച്ചു് രക്തം തുപ്പിയപ്പോൾ വലിയതമ്പുരാന്റെ വാക്കുകൾ ഓർത്തു.

ജില്ലാക്കോടതിയുടെ മുമ്പിൽ ഇറക്കിവിട്ടാൽ ഏതെങ്കിലും തിണ്ണയിൽപ്പോയി ചുരുണ്ടുകൂടിക്കിടക്കും. ഈ പോക്കു് അറിയെത്താതെ ചാകാൻ.

ടൗണിലെ ഓട്ടം കുറച്ചു. കുടുംബം പട്ടിണിയുടെ പിടിയിൽ. പലപ്പോഴും ദിവസങ്ങൾ തള്ളി നീക്കുന്നതു് കൂട്ടുകാരുടെ ദയകൊണ്ടു്. പ്രത്യേകിച്ചും അങ്കമാലിക്കാരൻ അന്തോണിയുടെ.

"ആ തീട്ടവയറനെങ്ങു് പൊക്കിക്കത്തെടോ," അങ്കമാലിക്കാരൻ നിർദ്ദേശിച്ചു പോംവഴി. "എന്നിട്ടാതീട്ടവണ്ടി പുവ്വട്ടിപ്പൊട്ടിക്കു്. നല്ല കാര്യായി!"

"ജേലീ പോവാൻ മേല അന്തോണിച്ചേട്ടാ." പരമുവിനു് ഭയമാണു്. "പിന്നെ എന്റെ ചോത്തിക്കും മക്കക്കും ആരാ?"

"എന്നാൽ താൻ ചാകടോ ചോനേ." അന്തോണിയുടെ ധർമ്മരോഷം. "തനിക്കു പററില്യങ്കി ഇങ്ങടേൽപ്പിക്കടോ, അവന്റെ കൊടലും വണ്ടീം ഞാൻ പൊറത്തെടുത്തുതരാം."

"അതു വേണ്ട അന്തോണിച്ചേട്ടാ."

പ്രായമായ അമ്മ. കൊച്ചുതമ്പുരാട്ടി കൊച്ചുങ്ങളും, കൊച്ചുതമ്പുരാനെ കൊല്ലുന്ന കാര്യത്തിൽ പരമു എതിരാണു്.

പക്ഷേ, അന്നു് അതൊന്നും ഓർത്തില്ല. നിമിഷനേരത്തേക്കു് എല്ലാം വിസ്മരിച്ചു.

രാവിലെ വണ്ടി എടുക്കാൻ നേരത്തു് കെഞ്ചിയതാണു്.

"അടിയത്തിനു് തീരെ മേലാ. കൊച്ചമ്പ്രാൻ ഇന്നു് ബസ്സി പോ."

"ഫ കൊട്ടീ!" കൊച്ചുതമ്പുരാൻ കയർത്തു: "നീയാരടാ അതു നിശ്ചയിക്കാൻ?"

തലേന്നു രാത്രി ഒരു പോളക്കണ്ണടച്ചിട്ടില്ല. ചുമതന്നെ ചുമ. ചുമച്ചു ചോര തുപ്പി. ഉള്ളു കിടുകിടുക്കുന്നുണ്ടായിരുന്നു. പനിയുണ്ടോ എന്നു സംശയം.

എല്ലാം മൂളിക്കേട്ടശേഷം കൊച്ചുതമ്പുരാൻ തീർപ്പു കല്പിച്ചു.

"രണ്ടു ദിവസോംകൂടി എങ്ങനേങ്കിലും ഒപ്പിക്കു്, അപ്പഴേക്കും ഒരാളെ കണ്ടുപിടിക്കാം."

അന്നു വലിച്ചെത്തിച്ചതു് എങ്ങനേയോ.

(തുടരും)

# ചേട്ടന്റെ നിഴലിൽ

## ലീലാ ദാമോദരമേനോൻ

## നാല്പത്തിനാല്

ടൈറ്റാനിയം കമ്പനി തുടങ്ങണമെങ്കിൽ അറ്റോമിക് എനർജിക്കമ്മിഷൻ ചെയർമാൻ ഭാഭയുടെ സമ്മതം വേണം.

പ്രധാനമന്ത്രി ചേട്ടനെ ഡൽഹിയിലേക്കു വിളിച്ച് ആക്ഷേപത്തിനിടയാക്കിയ കാര്യങ്ങൾ അന്വേഷിച്ചു. ചേട്ടൻ മുഴുവൻ വിവരങ്ങളും പ്രധാനമന്ത്രിക്കു കൊടുത്തു. സന്ദർശനം കഴിഞ്ഞു രണ്ടുമണിക്കൂറിനുള്ളിൽ, ചേട്ടൻ കേരളാ ഹൗസിലെത്തിയപ്പോഴേക്കു, ഭാഭയോട് ഈ കമ്പനിക്ക് അനുമതി നൽകാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള പ്രധാനമന്ത്രിയുടെ എഴുത്തിന്റെ കോപ്പി ചേട്ടനു കിട്ടി.

പക്ഷേ, ടാറ്റാ പ്രതിനിധികൾ ചേട്ടനോട് ക്ഷമാപൂർവ്വം പറഞ്ഞു:

"സർ, ഈ വഴക്കിനും വയ്യാവേലിക്കും ഞങ്ങളില്ല. ഇത്ര വിലകൊടുത്തു ഞങ്ങൾ കുഴപ്പങ്ങൾ വാങ്ങിക്കേണ്ട ആവശ്യമില്ലല്ലോ." അങ്ങനെ അമ്പതുകോടിയുടെ ആ വ്യവസായം നടന്നില്ല.



ജക്കാർത്ത സന്ദർശിച്ചപ്പോൾ എടുത്ത ഒരു ചിത്രം

കേരളത്തിന്റെ ഭാവിമാത്രം ലക്ഷ്യമാക്കി അഹോരാത്രം പ്രവർത്തിച്ച ചേട്ടനും വൈരമാല പോയിട്ട്, എന്റെ അമ്മ എനിക്കുതന്ന ആഭരണങ്ങൾതന്നെ ഉപയോഗിക്കേണ്ടതില്ല എന്നു കരുതിയ എനിക്കും ഈ അഴിമതി ആരോപണം വേദനയേറിയ ഒരു അനുഭവമായിരുന്നു. അതിന്റെ കാരണക്കാർ കണ്ണിൽ ചോരയില്ലാത്ത, തത്ത്വദീക്ഷയില്ലാത്ത മനുഷ്യരാണെന്ന് എനിക്കു തോന്നി. ഈ ആരോപണങ്ങളിലെ അനീതി അത്രയ്ക്ക് അസഹനീയമായിരുന്നു. ആരും കാണാതെ അന്നൊക്കെ ഞാൻ ഒഴുക്കിയിരുന്ന കണ്ണീരിനു കണക്കില്ല.

ഒരു ദിവസം പെട്ടെന്ന്, എന്നെപ്പറ്റി പരത്തിയ ഒരു പുതിയ കെട്ടുകഥ കേട്ടപ്പോൾ ദുഃഖം സഹിക്കവയ്യാതെ ഞാൻ, ചേട്ടന്റെ മേൽചാരി, ചേട്ടനെ കണ്ണീർകൊണ്ട് കുളിപ്പിച്ചു. ചേട്ടൻ വിഷമിച്ചുപോയി. ഇങ്ങനെയുള്ള ഒരു പൊട്ടിത്തെറി പ്രതീക്ഷിച്ചതായിരുന്നില്ല. എനിക്കു സങ്കടം അടക്കാൻ കഴിഞ്ഞില്ല.

ഒരു മനശ്ശാസ്ത്രവിദഗ്ദ്ധനെപ്പോലെ ചേട്ടൻ എന്നെ സമാധാനിപ്പിക്കാൻ ഒരുവഴി കണ്ടുപിടിച്ചു. കുറച്ചുനേരം ഒന്നും മിണ്ടാതെ എന്റെ മുടി തലോടിയതിനുശേഷം പതുക്കെ എന്നോടു പറഞ്ഞു:

"ലീലേ, കഠിന തപസ്സു ചെയ്തുകൊണ്ടിരുന്ന ശ്രീപാർവ്വതിയുടെ ദേഹത്ത് ഒരു തുള്ളി മഴവെള്ളം വീണത് കാളിദാസൻ എത്ര സുന്ദരമായ ഒരു ശ്ലോകമാക്കി. ലീലയുടെ കണ്ണുനീരിൽ എന്നെ ഒഴുക്കിയതിനെപ്പറ്റി ഒരു ശ്ലോകം എഴുതിയാൽ അത്ര മനോഹരമാവുമോ?"

എനിക്കു ചിരിക്കാതെ നിവൃത്തിയുണ്ടായില്ല.

മുഖ്യമന്ത്രി താണുപിള്ളയേയും ഉപമുഖ്യമന്ത്രി ശങ്കറിനേയും അവർ വെറുതേ വിട്ടില്ല. ശങ്കർ ഒരു ടക്കും ഭാര്യ സ്ഥലവും വാങ്ങിയതായിരുന്നു ആക്ഷേപവിഷയം.

അടിസ്ഥാനരഹിതമായ ഈ ആരോപണങ്ങൾ എല്ലാം പ്രസിദ്ധീകരിച്ച ദേശാഭിമാനി, ജനയുഗം പത്രങ്ങളുടെ പേരിൽ മാനനഷ്ടക്കേസ് കൊടുക്കാൻ ക്യാബിനറ്റ് തീരുമാനിച്ചു. പ്രഥമദൃഷ്ട്യാ കേസുണ്ടെന്നു തെളിഞ്ഞതുകൊണ്ട് ജഡ്ജി അതിന് അനുമതി നൽകി. കരുതിക്കൂട്ടി ചീത്തയാക്കാനുള്ള ശ്രമമുണ്ടെന്നായിരുന്നു കോടതിയുടെ നിഗമനം.

ആദ്യത്തെ വിസ്താരത്തിൽത്തന്നെ പ്രതിഭാഗം വക്കീൽ പറഞ്ഞതു ശ്രദ്ധേയമായിരുന്നു:

"പത്രവാർത്തകളിൽ ദാമോദരമേനോന്റെയും അദ്ദേഹത്തിന്റെ ഭാര്യയുടെയും പേരിൽ ഞങ്ങൾ ഒരു ആരോപണവും കൊണ്ടുവന്നിട്ടില്ല, എന്നു മാത്രമല്ല, അതിൽ കേരള വ്യവസായമന്ത്രിയെ പരാമർശിച്ചിട്ടും ഇല്ല."

കരുതിക്കൂട്ടി കെട്ടിച്ചമച്ച കഥയാണെന്ന് അതിൽനിന്നു വ്യക്തമായിരുന്നു.

അതേ പത്രത്തിന്റെ വേറൊരുഭാഗത്ത് "ദാമോദരമേനോന്റെ പേരിൽ അഴിമതിയാരോപണം" എന്ന് എടുത്തുപറഞ്ഞിട്ടുണ്ടായിരുന്നു എന്നാൽ അതിനെപ്പറ്റി അവർക്കു വിശദീകരണമൊന്നുമുണ്ടായില്ല.

മുഖ്യമന്ത്രിയുടെയും ഉപമുഖ്യമന്ത്രിയുടെയും വ്യവസായ മന്ത്രിയുടെയും പേരിൽ ആരോപണങ്ങൾ ഉന്നയിച്ച പത്രങ്ങളുടെപേരിൽ ഗവൺമെന്റ് കേസ് ഫയൽ ചെയ്തു.

ഇതിനിടയിൽ കേരളത്തിലെ വ്യവസായ മുന്നേറ്റത്തെപ്പറ്റി ഒരു റിപ്പോർട്ട് ഹിന്ദു പ്രസിദ്ധീകരിച്ചു:

"ദാമോദരമേനോൻ കേരളത്തിലെ വ്യവസായ പുരോഗതിയെക്കുറിച്ച് ചെയ്ത പ്രസ്താവനകൾ തെറ്റായ ആശ മുളപ്പിക്കുകയാണെന്നു പറയുന്നവർ യാഥാർത്ഥ്യത്തിനെതിരെ കണ്ണടയ്ക്കുകയാണു ചെയ്യുന്നത്. വ്യവസായികൾക്കു സഹായവും തൊഴിലാളികൾക്കു നീതിയും നൽകുന്ന വ്യവസായ നയം തൊഴിൽ രംഗത്തു വിദ്വേഷങ്ങൾ ഒഴിവാക്കാൻ പര്യാപ്തമായി. കുറച്ചു കാലത്തിനിടയിൽ പ്രോത്സാഹജനകമായ നേട്ടങ്ങൾ കാണുന്നുണ്ട്. ഇത് ഇന്ദ്രജാലം കൊണ്ടല്ല; വ്യവസായ വകുപ്പും ധനസഹായസ്ഥാപനങ്ങളും തൊഴിൽ വകുപ്പും മറ്റു ബന്ധപ്പെട്ട വകുപ്പുകളും ഒറ്റക്കെട്ടായി മുന്നോട്ടുനീങ്ങിയതുകൊണ്ടാണ് സംഭവിച്ചത്.

"പൊതുമേഖലയിൽ വരുത്തിയ പരിഷ്കാരങ്ങൾകൊണ്ട് പ്രത്യക്ഷമായ പുരോഗതി കൈവരുത്തിയിട്ടുണ്ട്. എഫ്. എ. സി. ടി., ടി. സി. സി., ടൈറ്റാനിയം മുതലായ സ്ഥാപനങ്ങളിൽ ഉല്പാദനക്ഷമതയും മുന്നേറ്റവും ഉണ്ടായിട്ടുണ്ട്. കോടിക്കണക്കിനു രൂപ മുതൽമുടക്കുള്ള വ്യവസായങ്ങൾ സംസ്ഥാന ഗവണ്മെന്റിന്റെ നേതൃത്വത്തിൽ പൊതുമേഖലയിലും സ്വകാര്യമേഖലയിലും ആരംഭപ്രവർത്തനങ്ങൾ തുടങ്ങിക്കഴിഞ്ഞു. എച്ച്. എം. ടി. ഓയിൽ റിഫൈനറി, പ്രിസിഷൻ ഇൻസ്ട്രുമെന്റേഷൻ ഫാക്ടറി, കോമിൻകൊ ബിനാനി, ട്രാൻസ്ഫോമർ ഫാക്ടറി, പഞ്ചസാര മില്ലുകൾ, ഫ്ളൗർ മില്ലുകൾ, വയർറോപ്പ്, പെൻസ്റ്റോക്ക്, ആനന്ദ് ലാമ്പ്, ആനന്ദ് ബാറ്ററി, ആനന്ദ് വാട്ടർമീറ്റർ, ചെത്തലമണലിഷ്ടികഫാക്ടറി, ഗ്ലാസ് ഫാക്ടറി, ഫൈറോ കെമിക്കൽസ് പ്ലാന്റ്, സ്പിന്നിങ് മില്ലുകൾ, പ്രീമിയർ കേബിൾസ്, ട്രാക്കോ കേബിൾസ്, പ്രീമിയർ ടയേഴ്സ്, ആഗ്രോ ഇൻഡസ്ട്രീസ്, ഹാർഡ് ബോർഡ് ഫാക്ടറി മുതലായ പുതിയ സംരംഭങ്ങളെ അഭിനന്ദിക്കേണ്ടതാണ്. ഒരു സ്റ്റീൽ കോംപ്ലക്സും ആലോചനയിലുണ്ട്. ത്വരിതഗതിയിൽ ധാരാളം പുതിയ ലൈസൻസുകൾ നൽകിയതിൽനിന്നുതന്നെ വ്യവസായ ഡിപ്പാർട്ട്മെന്റിലെ ഉദ്യോഗസ്ഥന്മാരിൽ തിളച്ചുപൊങ്ങുന്ന ആവേശം പ്രകടമാണ്. ലൈസൻസുകൾ കൊടുക്കേണ്ടതോടൊപ്പം ഉടനടി സ്ഥലമെടുപ്പിനും മറ്റുമുള്ള പ്രാരംഭപ്രവർത്തനങ്ങളും തുടങ്ങിയിട്ടുള്ളതും സ്വാഗതാർഹമാണ്. ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളും ഫങ്ഷണൽ ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളും പുതുതായി പലയിടത്തും ആരംഭിച്ചിട്ടുണ്ട്. ഇതേ ഉത്സാഹവും, ശ്രമവും, ഒത്തൊരുമിച്ചുള്ള പ്രവർത്തനങ്ങളും തുടർന്നാൽ കേരളത്തിന്റെ പ്രശ്നങ്ങൾക്കു പരിഹാരം കാണാൻ ഒരു വഴിയായി."

ചേട്ടൻ കേരളത്തിലെ വ്യവസായ രംഗത്തുവരുത്തിയ ശ്രദ്ധേയമായ പുരോഗതിക്കുനേരെ കണ്ണടച്ച് അദ്ദേഹത്തിന്റെ പരിശ്രമങ്ങൾക്കു തടസ്സം സൃഷ്ടിക്കാനാണ് എതിരാളികൾ ശ്രമിച്ചത്. ചേട്ടനുപകരം എന്നെ അവർ ആരോപണങ്ങൾക്കു കരുവാക്കി.

അങ്ങനെയുള്ള പരിശ്രമങ്ങളാണല്ലോ, ജനദ്രോഹകരമെന്നു മുദ്രകുത്തേണ്ടത്! കള്ളാരോപണങ്ങൾവഴി തടസ്സപ്പെടുത്തേണ്ടത്!

മുഖ്യമന്ത്രിയും മറ്റു മന്ത്രിമാരും തമ്മിലുള്ള വഴക്കുകൾ കൂടിവന്നു. നേരത്തേതന്നെ മുഖ്യമന്ത്രിയുടെ പാർട്ടിയിൽപ്പെട്ട ചില എം. എൽ. എ. മാർ കോൺഗ്രസ് മന്ത്രിമാരെ, പ്രത്യേകിച്ചു ചേട്ടനെ, ചീത്തയാക്കുവാൻ ശ്രമം നടത്തിയിരുന്നു. ചേട്ടനെ എന്തെങ്കിലും പറഞ്ഞാൽ ആരും വിശ്വസിക്കുകയില്ല. എന്നതുകൊണ്ട്, എന്നെയാണ് ആരോപണങ്ങൾകൊണ്ട് അഭിഷേകം ചെയ്തത്.

ഒരവസരത്തിൽ മുഖ്യമന്ത്രിക്കു ചേട്ടൻ ഒരെഴുത്ത് എഴുതി. "നിങ്ങളുടെ പാർട്ടിയിലെ ഒരു എം. എൽ. എ. (പേർ പറഞ്ഞിരുന്നു) എന്റെ ഭാര്യയെപ്പറ്റി, അപമാനകരമായ ആരോപണങ്ങൾ ഞങ്ങളുടെ രണ്ടു കോൺഗ്രസ് എം. എൽ. എ. മാരോട് പറഞ്ഞതായി അറിയുന്നു. അദ്ദേഹം ഇങ്ങനെ പറയുവാൻ കാരണമെന്തെന്ന് അന്വേഷിച്ച് എന്നെ അറിയിക്കുമല്ലോ. അടിസ്ഥാനമില്ലാതെ, അനാവശ്യമായി നമ്മുടെ സ്ത്രീകളെ അപമാനിക്കുന്ന പ്രവണത പ്രോത്സാഹിപ്പിക്കുകയില്ലെന്നും ഈ കാര്യത്തിൽ താങ്കളുടെ അടിയന്തരശ്രദ്ധ പതിയുമെന്നും കരുതുന്നു. ഉടനെ മറുപടി അയയ്ക്കാൻ താല്പര്യപ്പെടുന്നു."

മറുപടി ഉണ്ടായില്ല എന്നു പറയേണ്ടതില്ലല്ലോ. മറുപടി അയയ്ക്കുമ്പോൾ സ്വന്തം പാർട്ടിക്കാരന്റെ തെറ്റ് സമ്മതിക്കേണ്ടിവരും. അതിനെങ്ങനെ ധൈര്യപ്പെടും?

ഒരിക്കൽ രാജ്ഭവനിൽ പോയപ്പോൾ ഗവർണ്ണർ ഗിരിയോട് ഞാൻ ഉപദേശം ചോദിച്ചു: "ഞാൻ എന്താണു ചെയ്യേണ്ടത്? എങ്ങനെ ഈ സ്ഥിതിവിശേഷം നേരിടും? ചേട്ടന്റെ എതിരാളികളുടെയും ചില സഹപ്രവർത്തകരുടെയും ഒരുമിച്ചുള്ള ആക്രമണം എങ്ങനെ ചെറുക്കും? ഞാൻ രാജിവച്ച് ഒറ്റപ്പാലത്തോ മറ്റോ പോയാലോ?"

മൂത്ത ജ്യേഷ്ഠനെപ്പോലെയാണ് ഗിരി ഞങ്ങളോട് പെരുമാറിയിരുന്നത്. ചേട്ടനോടൊപ്പം മൂന്നുവർഷം ജയിലിലുണ്ടായിരുന്നതാണ്. ചേട്ടനെ നല്ലവണ്ണം അറിയാം. എന്തെങ്കിലും പ്രയാസങ്ങൾ നേരിട്ടാൽ അറിയിക്കണമെന്ന് എന്നോടു പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്.

കുറച്ചുനേരം ആലോചിച്ചിരുന്നശേഷം അദ്ദേഹം പറഞ്ഞു:

"നോക്കൂ, ലീലേ, ദാമോദരൻ വളരെ പ്രധാനപ്പെട്ട ഒരു യജ്ഞമാണു നിർവ്വഹിക്കുന്നത്. ദാമോദരനു മാത്രമേ അതു ചെയ്യാൻ സാധിക്കൂ. പ്രവർത്തനം നല്ലവിധം പുരോഗമിച്ചിട്ടുണ്ട്. പ്രധാനമന്ത്രിവരെ അതു സമ്മതിക്കുന്നു. എനിക്ക് ദാമോദരന്റെ പ്രവർത്തനത്തിൽ അഭിമാനമാണ്. ലീലയുടെ ഭാഗത്തുനിന്ന് താൽക്കാലിക ക്ഷോഭംകൊണ്ട് എന്തെങ്കിലും പൊട്ടിത്തെറിയുണ്ടാക്കി ദാമോദരന്റെ പ്രവർത്തനത്തിനു ഭംഗംവരുത്തുകയാണെങ്കിൽ അതു കേരളത്തിനോട് ചെയ്യുന്ന അനീതിയാണ്."

"എന്നോടുചെയ്യുന്ന അനീതിയെപ്പറ്റി ആരും ചോദിക്കാനില്ലേ?"

"ലീലയെ പഠിപ്പിച്ചത്, പകരം ചോദിക്കാനല്ലല്ലൊ. നമ്മൾ ഗാന്ധിജിയുടെ അനുയായികളല്ലേ? നിർഭയയായി മുന്നോട്ടുപോകൂ. എല്ലാം ശരിയാകും."

അതൊരു ഗിരി പ്രസംഗമല്ലേ, എന്നെനിക്ക് അപ്പോൾ തോന്നി. സ്വല്പം നിരാശയും.

ഇതിനിടയിൽ മുഖ്യമന്ത്രി താണുപിള്ള പഞ്ചാബ് ഗവർണ്ണറായി നിയമിതനായി. മന്ത്രിസഭയിൽ ഒരു ഉരുൾപൊട്ടൽ ഉണ്ടാകാതിരിക്കാനാണ് അങ്ങനെ ഒരു മാറ്റമുണ്ടായത്. പഞ്ചാബ് ഗവർണ്ണറായി പോകുന്നതിനുമുൻപ് മുഖ്യമന്ത്രി പത്രങ്ങൾക്ക് എതിരെ കൊടുത്ത കേസ് പിൻവലിച്ചു.

ശങ്കർ മുഖ്യമന്ത്രിയായി. പി. എസ്. പി. വിഭാഗം മന്ത്രിസഭയിൽനിന്നും രാജിവയ്ക്കുകയും ചെയ്തു. മറ്റു കോൺഗ്രസ് മന്ത്രിമാർ മന്ത്രിസഭയിൽ തുടർന്നു.

ശങ്കർ മുഖ്യമന്ത്രിയായതിനു ശേഷം പല പ്രധാന സംഭവങ്ങളും നാട്ടിൽ നടന്നു. പാർട്ടിക്കകത്ത് സംഘർഷങ്ങൾ വർദ്ധിച്ചു. ചേട്ടന്റെ പേർ ആ പോരിൽ വലിച്ചിഴയ്ക്കാൻ നോക്കിയെങ്കിലും, വാസ്തവത്തിൽ അതിൽ നിന്നൊക്കെ ചേട്ടൻ മാറി നിന്നിരുന്നു. സി. കെ. ഗോവിന്ദൻ നായരും ശങ്കറും ചാക്കോയും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ കൂടിക്കൂടി വന്നു. പാർട്ടിത്തെരഞ്ഞെടുപ്പിൽ ചേട്ടൻ സി. കെ. യുടെ ഭാഗത്തായിരുന്നു.

ഇതിനിടയിൽ രാജ്യസഭയിലേക്ക് ഒരു തിരഞ്ഞെടുപ്പു നടന്നതിൽ മൂന്നു സീറ്റും കോൺഗ്രസിനു കിട്ടേണ്ടതായിരുന്നു. കോൺഗ്രസ് ഒരു സ്ത്രീ സ്ഥാനാർത്ഥിയെ നിറുത്തിയിരുന്നു. അതിനു മുൻപുണ്ടായ രാജ്യസഭാതെരഞ്ഞെടുപ്പിൽ സ്ത്രീ സ്ഥാനാർത്ഥിയുടെ കാര്യത്തിൽ സംഭവിക്കാമെന്നുവിചാരിച്ച ക്രോസ് വോട്ടിങ് ചേട്ടൻ തടഞ്ഞത് എങ്ങനെയാണെന്ന് ഞാൻ പറഞ്ഞുവല്ലോ. ആ പ്രാവശ്യവും അതേപോലെ വരാമെന്നു ഭയമുണ്ടായിരുന്നു. വനിതാസ്ഥാനാർത്ഥിതന്നെ അശങ്ക പ്രകടിപ്പിച്ചു. ആരും ഒരു പ്രതിവിധിയും കണ്ടില്ല. അവർക്ക് നീക്കിവച്ച ചില വോട്ടുകൾ സ്വതന്ത്രസ്ഥാനാർത്ഥിക്കു പോയതുകൊണ്ട് അവർ പരാജയപ്പെടുകയാണുണ്ടായത്. ഇതിനു കാരണം ചില നേതാക്കന്മാർക്ക് പാർട്ടിക്കു പുറത്തുണ്ടായിരുന്ന അമിതമായ സൗഹൃദബന്ധങ്ങളായിരുന്നു.

ശങ്കർ മുഖ്യമന്ത്രിയായപ്പോൾ, പത്രങ്ങളും ഗവൺമെന്റും തമ്മിലുള്ള ബന്ധം സൗഹാർദ്ദപരമാകാൻ വേണ്ടി, മന്ത്രിമാർ പത്രങ്ങളുടെ പേരിൽ കൊടുത്ത മാനനഷ്ടക്കേസുകൾ പിൻവലിക്കണമെന്ന്, കേരള ന്യൂസ്പേപ്പർ പ്രൊപ്രൈറ്റേഴ്സ് അസോസിയേഷൻ അപേക്ഷ സമർപ്പിച്ചു.

അതിനു മുഖ്യമന്ത്രി മറുപടിയൊന്നും കൊടുത്തില്ല.

(തുടരും)

## ഒരു കുഞ്ഞു കരളിനു വേണ്ടി

(40–ാം പേജിൽ നിന്നു തുടർച്ച)

പൂരമിനാണെന്നും ഗൾഫിലേക്ക് നാളത്തെ ഫ്ളൈററിൽ പോകുന്ന ഒരാൾക്കു കൊടുത്തയയ്ക്കാനാണെന്നും ആശാൻ പറഞ്ഞത്രെ. സംശയം തോന്നിയ ഡ്രൈവറും ക്ലീനറും കാട്ടാക്കട ജങ്ഷനിൽ എത്തിയപ്പോൾ ഇനി തങ്ങളില്ല എന്നു പറഞ്ഞൊഴിഞ്ഞു. അതിനുശേഷമാണ് കാന്തി എന്നു വിളിക്കപ്പെടുന്ന രവീന്ദ്രൻെറ ടൂറിസ്റ്റ് ടാക്സി പിടിച്ച് ആശാനും ഡിസൂസയും കഠിനംകുളത്തേക്ക് തിരിച്ചത്. ഒരു അപസർപ്പകകഥയെക്കാളും ത്രില്ലുള്ള പിന്നീടത്തെ സംഭവവികാസങ്ങൾ കഠിനംകുളത്താണു നടന്നത്.

കഠിനംകുളത്തേക്ക് കൊണ്ടുവരുന്നതിനു മുമ്പ് മൃതദേഹം കലമ്പാട്ടുമലയിലും വേലായുധനാശാൻെറ ഇപ്പോഴത്തെ ഭാര്യ ലീലയുടെ വീട്ടിലുമായാണ് വച്ചിരുന്നതെന്നു പറയപ്പെടുന്നു. പൊതിഞ്ഞുകെട്ടിയ മൃതദേഹം ലീലയുടെ വീട്ടിലെ അടുക്കളയുടെ മച്ചിൽ അടുപ്പിനുമുകളിൽ കെട്ടിത്തൂക്കിയിട്ടിരുന്നത്രേ. എന്താണതെന്നു തിരക്കിയ ലീലയോട് കള്ളനോട്ടടിക്കാനുള്ള ആസിഡാണെന്നു വേലായുധനാശാൻ പറഞ്ഞുവത്രേ. മൂന്നാംദിവസം ദുർഗ്ഗന്ധം സഹിക്കവയ്യാതായപ്പോൾ ആശാനു സത്യം വെളിപ്പെടുത്തേണ്ടിവന്നുവെന്നും ആ രഹസ്യം ആരോടും പറയില്ലെന്നു ലീലയെക്കൊണ്ട് സ്വന്തം കുഞ്ഞിൻെറ തലയിലടിച്ചു ആണയിടീച്ചുവെന്നും പറഞ്ഞു കേൾക്കുന്നു. സത്യം പുറത്തു പറഞ്ഞാൽ കൊന്നുകളയുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തുവെന്നും കേൾക്കുന്നു. അടുത്തദിവസം രാത്രിയാണത്രേ അവിടെനിന്നും മാററി മൃതദേഹം ആശ്രുപത്രിവളപ്പിൽ കൊണ്ടു കുഴിച്ചുവച്ചതും മററും.

ആറു ഭാഷകൾ ഭംഗിയായി സംസാരിക്കാനറിയാവുന്ന ഡിസൂസ സിലോണിലാണ് ജനിച്ചുവളർന്നത്. അച്ഛൻ മധുരസ്വദേശിയും അമ്മ തൃശ്ശിനാപ്പള്ളിക്കാരിയുമാണ്. കോളേജിലൊക്കെ പോയിട്ടുള്ള അയാൾക്ക് ബിരുദപഠനം പൂർത്തിയാക്കാൻ കഴിഞ്ഞിട്ടില്ല. കുറേക്കാലം സിലോണിൽ ഒരു ടെക്സ്റ്റൈൽ സെയിൽസ്മാനായി ജോലിനോക്കി. ശ്രീലങ്കയിലെ തമിഴരുടെ കലാപത്തെത്തുടർന്ന് അവിടത്തെ ഇന്ത്യൻ വംശജരെ ഇന്ത്യയിലേക്കു പുനരധിവസിപ്പിച്ച കൂട്ടത്തിൽപ്പെട്ടു ഡിസൂസയും തൃശ്ശിനാപ്പള്ളിയിലെത്തി ക്രാഫോർഡ് സ്ട്രീററിൽ താമസമാക്കി. മദ്രാസിൽ ഇംപീരിയൽ ഹോട്ടലിൽ ഡിസൂസ ജോലിനോക്കിയിട്ടുണ്ട്. അവിടെനിന്നും തിരുവനന്തപുരത്തെത്തിയ അയാൾ കുറെക്കാലം അമൃതാഹോട്ടലിൽ റൂം ബോയിയായി ജോലിചെയ്തുവെന്നും പറയപ്പെടുന്നു. തൊഴിൽസമരത്തെത്തുടർന്ന് അവിടെനിന്നും പിരിഞ്ഞുപോയ അയാൾ പിന്നീട് വഴുതക്കാട് ടാഗോർ തീയേററിനു മുൻവശത്തുള്ള നികുഞ്ജം ഹോട്ടലിൽ അസിസ്റ്റൻറ് മാനേജരായി എന്നും പറഞ്ഞുകേൾക്കുന്നു. അവിടെ വച്ചാണത്രേ അയാൾ ഗുഢസംഘത്തിൻെറ ആദ്യത്തെ പ്രധാനിയെ ആദ്യമായി കണ്ടുമുട്ടിയത്. ഇതിനിടെ ഡിസൂസയുടെ മനസ്സും ഒരിക്കൽ പൂവമ്പേററു പിടഞ്ഞു. ഹോട്ടലിൽ വരാറുണ്ടായിരുന്ന കോട്ടയംകാരി ഒരു വത്സമ്മയുമായി അയാൾ അനുരാഗത്തിലായി. അവളെ ഭാര്യയാക്കി. അവർക്ക് ഒരു പെൺകുഞ്ഞ് പിറന്നുവെന്നും പിന്നീട് അവർ വഴക്കടിച്ചു പിരിഞ്ഞു മാറിയെന്നും കേൾക്കുന്നുണ്ട്.

അതിനുശേഷം ഡിസൂസയെ കാണുന്നത് രാഷ്ട്രീയനേതാവിൻെറ വേഷത്തിലാണ്. കേരള സോഷ്യലിസ്റ്റ് യൂത്ത് ഓർഗനൈസേഷൻ എന്ന പാർട്ടിയുടെ നേതാവിൻെറ ഓഫീസ് സെക്രട്ടറിയായി നടന്നു എന്നും പറയപ്പെടുന്നു. ആ പാർട്ടിയുടെ ഇലക്ഷൻ കമ്മിററി കൺവീനറായിനിന്ന് പ്രചരണത്തിൻെറ ചുക്കാൻപിടിച്ച ഡിസൂസ ഇലക്ഷൻ ഫണ്ട് പങ്കുവയ്ക്കുന്ന കാര്യത്തിൽ നേതാവുമായി വഴക്കിടുകയും തുടന്ന് തെററിപ്പിരിയുകയും ചെയ്തുവത്രെ. ഇതിനിടെ മദ്രാസിൽ ചെന്ന ഡിസൂസ കുറച്ചൊക്കെ പ്രശസ്തനായ ഒരു ചലച്ചിത്രസംവിധായകൻെറ അസിസ്റ്റൻറ് ക്യാമറാമാനായി പ്രവർത്തിച്ചിരുന്നുവെന്നും കേൾക്കുന്നു. പരിചയ വലയത്തിൻെറ വ്യാപ്തി കൂടിയപ്പോൾ പലരുമായി ഡിഡൂസ അടുത്തു. അങ്ങനെയാണ് മലയാള സിനിമയിലെ പ്രശസ്തനായ ഒരു ഗ്ലാമർ താരത്തിൻെറ അടുത്ത ബന്ധുവായ തോണിക്കടവ് ഹുസൈനുമായും പരിചയത്തിലാവുന്നത്. ഹുസൈനോടൊപ്പം മുമ്പ് കുറേക്കാലം ഡിസൂസ കഠിനംകുളത്തുണ്ടായിരുന്നതാണത്രേ. ഹുസൈനെ മാമാ എന്നാണ് ഡിസൂസ വിളിക്കുന്നത്. ഏതാണ്ട് ഒന്നരവർഷം മുമ്പ് ഡിസൂസ കഠിനംകുളത്തുനിന്നും അപ്രത്യക്ഷനായതാണ്. ഹുസൈൻ മുമ്പ് ഗൾഫിലായിരുന്നു. എന്തോ കേസുമായി ബന്ധപ്പെട്ട് അയാൾ അവിടെ ഒരു വർഷത്തോളം ജയിലിൽ കിടക്കേണ്ടിവന്നിരുന്നതായും ആളുകൾ പറയുന്നു. ജയിൽ വിമോചിതനായി തിരികെ നാട്ടിൽ തിരിച്ചെത്തിയ അയാൾ പിന്നെ അങ്ങോട്ടു പോയില്ല. ഹുസൈൻെറയും സംഘത്തിൻെറയും അക്രമങ്ങളെക്കുറിച്ചും നാട്ടുകാർക്ക് പരാതികളേറെയുണ്ട്. കഴിഞ്ഞ ഇലക്ഷനിൽ വലതുമുന്നണി സ്ഥാനാർത്ഥിക്കുവേണ്ടി ഹുസൈനും സംഘവും സജീവമായി രംഗത്തുണ്ടായിരുന്നുവത്രെ; പൊലീസിൻെറ കണ്ണുവെട്ടിക്കാൻ ഹുസൈനും വേലായുധനാശാനും രാധാകൃഷ്ണനുമൊക്കെ ആൾമാറാട്ടം നടത്തി ഇവിടെയൊക്കെ ചുററിപ്പററിയുണ്ടെന്നാണ് പലരുടെയും ഊഹം. വേലായുധനാശാൻെറ ഒരു സഹോദരി ഗുജറാത്തിലുണ്ടത്രെ. അയാൾ അങ്ങോട്ടേക്ക് ചാടിപ്പോയിട്ടുണ്ടോ എന്നും പലരും സംശയിക്കുന്നു. എന്തായാലും കുഞ്ഞിൻെറ മൃതദേഹം കഠിനംകുളം മണക്കാട്ടിൽ പറമ്പിൽ ഡിസൂസ കുഴിച്ചിട്ടുവെന്നു കരുതപ്പെടുന്നു. നെയ്യാററിൻകര പൊലീസ് സ്റേറഷൻ ലോക്കപ്പിൽ അയാൾ ഒട്ടേറെ ആൾക്കാരെ ആകർഷിച്ചുകൊണ്ട് കിടക്കുന്നു. കഠിനംകുളത്തുകാരായ ബാബുവും അഹമ്മദും കൂടെയുണ്ട്. ഹുസൈനും വേലായുധനാശാനും മററും പൊലീസിൻെറ പിടിയിൽ അകപ്പെട്ടതിനുശേഷമായിരിക്കും ഈ സംസ്ഥാനാന്തരകവർച്ച സംഘത്തിൻെറ അതിക്രമങ്ങൾ പലതും വെളിച്ചത്തുവരാൻപോകുന്നത്. ചുരുൾ നിവരാൻ ഇനിയുമെത്രയോ രഹസ്യങ്ങൾ!





# സ്വപ്നസദൃശമായ അനുഭവം

## വിജയകൃഷ്ണൻ

**ആ**ത്യന്തികവിശകലനത്തിൽ ആസ്വാദനം ഒരു സ്വകാര്യാനുഭവമാണ്. വ്യക്തിമനസ്സുമായി ബന്ധപ്പെട്ടിരിക്കുന്ന ഒരു പ്രക്രിയയായതിനാൽ അതിനെ ഒരു ഭൗതികകർമ്മമായി നിരീക്ഷിക്കാൻ നിവൃത്തിയില്ല. എന്നാൽ ഓരോ കലാരൂപത്തിന്റേയും ആസ്വാദനം ഭൗതികമായ ചില മുറകൾക്ക് വിധേയമാണ്. ചിലത് ആസ്വാദകന്റെ ഏകാന്തനിമിഷങ്ങളിലേക്ക് താനേ കടന്നുചെല്ലുന്നു. മറ്റു ചിലത് സംഘമായി സ്വീകരിക്കാൻ ആസ്വാദകനെ പ്രേരിപ്പിക്കുന്നു. രണ്ടുതരം സമീപനത്തിനും വിധേയമായിക്കൊടുക്കുന്ന ചില കലാരൂപങ്ങളുമുണ്ട്. പരസ്പരവിരുദ്ധമായ ഈ രണ്ടു സമ്പ്രദായങ്ങളിൽ ആദ്യത്തേതിന് സാഹിത്യത്തെ ഉദാഹരിക്കാമെങ്കിൽ രണ്ടാമത്തേതിന്റെ മാതൃകകൾ കായികപ്രസക്തിയുള്ള കലാരൂപങ്ങളാണ്. കായികപ്രസക്തിയുള്ള കലാരൂപങ്ങൾ ഏകാന്തനിരീക്ഷണത്തിൽ ഒരിക്കലും ആസ്വാദ്യതയുടെ പൂർണ്ണതയിലേക്കു കടക്കുന്നില്ല. തന്നെച്ചൂഴുന്ന സംഘത്തിന്റെ ഭാവതലങ്ങളുമായി സമന്വയിച്ചുകൊണ്ടാണ് അവിടെ ആസ്വാദകൻ നിലകൊള്ളുന്നത്.

സംഘത്തിൽനിന്ന് ആസ്വാദനം ആവശ്യപ്പെടുന്ന ഒരു കലാസൃഷ്ടി ക്ഷിപ്രപ്രതികരണമുളവാക്കാൻ സമർത്ഥമായിരിക്കണം. കൂടുതൽ ക്ഷിപ്രപ്രതികരണമുളവാക്കുന്ന സൃഷ്ടികൾ കൂടുതൽകൂടുതൽ ആസ്വാദകസംഘങ്ങളെ ആകർഷിച്ചെടുക്കുന്നു. കലയുമായി പുലബന്ധമില്ലാത്ത കായികപ്രകടനങ്ങൾ ഇത്രയേറെ ജനങ്ങളെ ഒറ്റയടിക്കാകർഷിച്ചെടുക്കുന്നതിന്റെ രഹസ്യം ക്ഷിപ്രപ്രതികരണമുളവാക്കാനുള്ള അവയുടെ അനിതരസാധാരണമായ സാമർത്ഥ്യം തന്നെയാണ്. ജനക്കൂട്ടത്തെ ആകർഷിക്കുന്ന ഒരു കലാസൃഷ്ടിയിൽ ചിലപ്പോഴൊക്കെ കലാപരമായ അംശവും ജനസാമാന്യത്തിന് ഉത്തേജകമാകുന്ന അന്യഘടകവും സംയോജിച്ചിരിക്കുന്നതായി കാണാം. നമ്മുടെ പാരമ്പര്യ കലാരൂപങ്ങളിൽ ഈ രണ്ടംശങ്ങൾക്കും പുറമേ അനുഷ്ഠാനമാവശ്യപ്പെടുന്ന ബാദ്ധ്യതകളുടെ ജനക്കൂട്ടത്തെ ആകർഷിക്കാനുതകുന്നു.

കലകളുടെ രംഗമണ്ഡപത്തിൽ ചലച്ചിത്രം അതിന്റെ ഇരിപ്പിടമുറപ്പിച്ചതോടെ അതിനു ലഭിക്കുന്ന ആസ്വാദകസമൂഹത്തെക്കുറിച്ചുള്ള അഭ്യൂഹങ്ങൾ മനഃശാസ്ത്രജ്ഞന്മാരുടെയും സൗന്ദര്യശാസ്ത്രകാരന്മാരുടെയുമിടയിൽ പ്രചരിക്കുകയുണ്ടായി. ആസ്വാദനരീതിയുടെ രണ്ടു കോണുകളിൽ ഏതിലാണ് ചലച്ചിത്ര പ്രേക്ഷകൻ പ്രതിഷ്ഠിതനായിരിക്കുന്നതെന്ന കാര്യത്തിൽ അവർക്ക് യോജിക്കാൻ കഴിഞ്ഞില്ല. ഒരു നാടകമോ കായിക പ്രസക്തിയുള്ള മറ്റേതെങ്കിലും കലാരൂപമോ ആസ്വദിക്കാനെത്തുന്ന പ്രേക്ഷകസംഘത്തെപ്പോലെ ഒരു സംഘമാണ് ചലച്ചിത്രത്തിന്റെ ആസ്വാദനം നിർവ്വഹിക്കുന്നതെന്ന് ഒരു കൂട്ടർ പറയുന്നു. മറ്റേ കൂട്ടരാവട്ടെ, ചലച്ചിത്ര പ്രദർശനശാലയിലെ ഇരുട്ടിൽ പ്രേക്ഷകൻ ഒറ്റപ്പെടുന്നുവെന്നും അതിനാൽ സാഹിത്യാസ്വാദനംപോലെ ഏകാന്തമായ ഒരാസ്വാദന പ്രക്രിയയാണ് അവിടെ സംഭവിക്കുന്നതെന്നും വാദിക്കുന്നു.

ഏകാന്തമായ ആസ്വാദന പ്രക്രിയ എന്ന വാദത്തോടു വശം ചേർന്നുനിൽക്കുന്നവർ ചിലപ്പോഴതിനെ സാഹിത്യാസ്വാദനത്തേക്കാൾ മാനസിക വൈലക്ഷണ്യവുമായി ബന്ധപ്പെട്ട ഒന്നായിക്കാണുന്നുണ്ട്. പ്രദർശനശാലയിലെ ഇരുട്ട് പ്രേക്ഷകന്റെ സ്വകാര്യതയേയും അജ്ഞാതത്വത്തേയും സംരക്ഷിക്കുന്നു. ഇതു് അയാളുടെ വൈകാരികചോദനകളെ സമർത്ഥമായി തൊട്ടുണർത്തുകയും ചെയ്യുന്നു. മിക്കപ്പോഴും ആ വൈകാരികത കാമവുമായി ബന്ധപ്പെട്ടതാവാനാണ് സാദ്ധ്യത. അങ്ങനെ ഇരുട്ടിന്റെ രഹസ്യാത്മകതയിൽ പ്രേക്ഷകൻ സീമയേയോ മേനകയേയോ നെടുമുടിവേണുവിനേയോ ഒരു സ്വപ്നത്തിലെന്നപോലെ സമീപിക്കുന്നു എന്നു പറയാം. ഇപ്രകാരം ചലച്ചിത്രപ്രേക്ഷകനിൽ രതിജന്യമായ മാനസികഭാവം ആരോപിക്കുന്ന എഴുത്തുകാരിൽ പ്രധാനികളാണ് പാരക്കർ ടെയ്‌ലറും സ്റ്റാൻലി കേവലും. അദൃശ്യനും ഉത്തരവാദിത്വരഹിതനുമായി നിന്നുകൊണ്ട് ലോകവ്യവഹാരത്തിൽ പങ്കുചേരുകയെന്ന മനുഷ്യന്റെ ആദിമമായ ത്വരയുടെ സാഫല്യമായാണ് കേവൽ ചലച്ചിത്രത്തെ കാണുന്നത്. പാർക്കർ ടെയ്‌ലറാവട്ടെ, ചലച്ചിത്രത്തെ പകൽക്കിനാവിനോടാണ് സാദൃശ്യപ്പെടുത്തുന്നത്. സിഗ്ഫ്രൈഡ് ക്രാക്കർ ചലച്ചിത്രാനുഭവത്തെ പകൽക്കിനാവെന്നല്ല, കിനാവെന്നാണു വിശേഷിപ്പിച്ചത്.

ഇപ്രകാരം കിനാവിനു സദൃശമായ ഒന്നായി നാം ചലച്ചിത്രാനുഭവത്തെക്കാണുകയാണെങ്കിൽ, കിനാവിലൂടെ സംസൃഷ്ടമാവുന്ന ലോകത്തിലെ ദേവതാരൂപങ്ങളായിത്തന്നെ താരങ്ങളെ കരുതണം. ഈ കാഴ്ചപ്പാട് താരങ്ങൾക്ക് ഒരു ദിവ്യപരിവേഷം നൽകുന്നു. ഒരേസമയം നമ്മോടടുത്തുനിൽക്കുന്നതും എന്നാൽ നമുക്ക് സ്പർശിക്കാനരുതാത്തതുമായ അലൗകിക പ്രതിരൂപങ്ങളായി മാറുന്നു, അവർ. തിരശ്ശീലയിലവർ അമാനുഷമായ ജീവിതമാണ് ജീവിക്കുന്നതെന്നു നാം കാണുന്നു. ഒരേ നടൻ മരിക്കുകയും ജീവിക്കുകയും പിന്നെയും മരിക്കുകയും പിന്നെയും ജീവിക്കുകയും ചെയ്യുന്നു. ഒരേ നടി പല ശൈലികളിൽ പ്രേമം പങ്കിടുന്നു. പുരാണകഥാപാത്രങ്ങളിൽ മാത്രമേ ഇത്രയ്ക്ക് അമാനുഷത്വം നാം കണ്ടിട്ടുള്ളു. ഇവിടെ ചലച്ചിത്രം പുരാണകഥാപാത്രങ്ങളായ ദേവീദേവന്മാരെ പുനഃസൃഷ്ടിക്കുകയാണ്. ആന്ധ്രാപ്രദേശിലെ ജനങ്ങൾ എൻ. ടി രാമറാവുവിനു മുന്നിൽ സാഷ്ടാംഗപ്രണാമം നടത്തുന്നത് രാമറാവുവിന്റെ താരവ്യക്തിത്വത്തിനും അദ്ദേഹമവതരിപ്പിച്ച ഈശ്വരവ്യക്തിത്വത്തിനും തമ്മിൽ അവർ അഭേദം കല്പിക്കുന്നതുകൊണ്ടാണ്. രാമറാവു അവതരിപ്പിച്ചത് ദേവന്മാരെയായിരുന്നില്ലെങ്കിൽക്കൂടി രാമറാവുവിൽ ഈശ്വരത്വം ആരോപിക്കപ്പെടുകയും അദ്ദേഹം സാഷ്ടാംഗം നമസ്കരിക്കപ്പെടുകയും ചെയ്യുമെന്നതിന്റെ തെളിവ് തമിഴ്നാട്ടിലുണ്ട്. അവിടെ എം. ജി. രാമചന്ദ്രൻ ഭഗവൽരൂപങ്ങളെയൊന്നും അവതരിപ്പിച്ചിട്ടില്ലെങ്കിലും പ്രേക്ഷകർക്കിടയിൽ അദ്ദേഹം ഈശ്വരതുല്യം ആരാധിക്കപ്പെടുന്നു. ചലച്ചിത്രാനുഭവത്തെ നിത്യജീവിതാനുഭവവുമായി കൂട്ടിക്കൊളുത്തുകയെന്ന കൃത്യവും ഇവിടത്തെ പ്രേക്ഷകൻ നിർവ്വഹിക്കുന്നു. ഭൗതികലോകത്തിലെ രാഷ്ട്രീയജീവിതത്തിന്റെ പൂരകമെന്ന നിലയിൽ ചലച്ചിത്രകലയെ രൂപപ്പെടുത്തിയെടുക്കുന്നത് അതുകൊണ്ടാണ്.

ഈ സ്വപ്നാനുഭവവേളയിൽ ദിവ്യരായ കഥാപാത്രങ്ങളുമായി തന്മയീഭാവത്തിലേർപ്പെടുന്നുമുണ്ട്, പ്രേക്ഷകൻ. തനിക്ക് അസാദ്ധ്യമായ അമാനുഷവൈഭവങ്ങൾ കഥാനായകൻ പ്രദർശിപ്പിക്കുമ്പോൾ കഥാനായകനോട് തന്മയീഭവിച്ചു നിൽക്കുന്ന പ്രേക്ഷകൻ അഭിമാനബോധത്തിനു വിധേയനാകുന്നു. പ്രേക്ഷകൻ കഥാനായകന്റെ വിജയോത്സവങ്ങളിൽ പങ്കാളിയാവുന്നത് അതിനെ സ്വന്തം വിജയോത്സവമായി കാണുന്നതുകൊണ്ടാണ്. തനിക്കു വിലക്കപ്പെട്ട മേഖലകളിലൂടെയുള്ള ഉച്ഛൃംഖലസഞ്ചാരത്തിനു വഴിതെളിഞ്ഞു കിട്ടുന്ന പ്രേക്ഷകൻ താല്ക്കാലികമായി ഉത്തേജിതനാകുന്നു. കൊട്ടകയിൽ വെളിച്ചം തെളിയുന്നതോടെ ഈ സ്വാതന്ത്ര്യം അവനു നഷ്ടമാവുകയും ചെയ്യുന്നു. യാഥാർത്ഥ്യത്തിന്റെ ഒരു തരിപോലും അവനിൽ അവശേഷിക്കുന്നില്ല. കൊട്ടകയ്ക്കു പുറത്തെ ജീവിതയാഥാർത്ഥ്യത്തിന്റെ നേത്തസ്പർശനത്തിൽ പാടേ നിർമ്മാർജ്ജനം ചെയ്യപ്പെടാവുന്ന സ്വപ്നാനുഭവത്തിന്റെ ചില വർണ്ണരേണുക്കൾ മാത്രം നൈമിഷികമായ സത്തയുൾക്കൊണ്ട് അവനോടു പറ്റി നിൽക്കുന്നു.

നാടകശാലയിൽ പ്രേക്ഷകന് തന്റേതായ വ്യക്തിത്വം നഷ്ടപ്പെടാതെ സൂക്ഷിക്കാൻ സാദ്ധ്യമാവുന്നു. ചലച്ചിത്രശാലയിലെ ഇരുളിൽ പ്രേക്ഷകൻ സ്വയം നഷ്ടപ്പെടുകയും തിരശ്ശീലയിലെ സ്വപ്നസന്നിഭമായ പ്രതിരൂപങ്ങളിലേക്ക് സ്വന്തം വ്യക്തിത്വത്തെ വിക്ഷേപിക്കുകയും ചെയ്യുന്നു. ഇതു് പ്രേക്ഷകന്റെ ബോധമണ്ഡലത്തെ ദുർബ്ബലമാക്കുന്നുണ്ട്. ഗൗരവതരമായ ഓരോ കലാസൃഷ്ടിയും അതിന്റെ രചയിതാവിനോടൊപ്പം ശ്രമപ്പെടാൻ ആസ്വാദകനേയും ബാദ്ധ്യസ്ഥനാക്കുന്നു. ജോർജ് ലൂയി ബോർഹസിന്റെ 'പിയർ മെനാർ, ഓതർ ഓഫ് ദി ക്വിക്സോട്ട്' എന്ന കഥ ഇവിടെ ഓർക്കുന്നതു നന്നായിരിക്കും. ഈ കഥയിലെ നായകൻ ഇരുപതാം നൂറ്റാണ്ടിനു വേണ്ടി 'ഡോൺ ക്വിക്സോട്ട്' പുനഃസൃഷ്ടിക്കുന്നുവെന്നാണ് ബോർഹസ് പറയുന്നത്. വാസ്തവത്തിൽ അയാൾ 'ഡോൺ ക്വിക്സോട്ടി'ന്റെ ഇരുപതാം നൂറ്റാണ്ടിലെ വായനക്കാരൻ മാത്രമാണ്. ആസ്വാദനത്തിലൂടെ അയാൾ നിർവഹിക്കുന്നതു പുനഃസൃഷ്ടിയാണെന്നു സ്ഥാപിക്കുകയാണ് ബോർഹസ് ഇക്കഥയിൽ ചെയ്യുന്നത്. നാമിവിടെ നിരീക്ഷിച്ചുവന്ന രീതിയിൽ സ്വപ്നസന്നിഭമായ ഒരനുഭവം മാത്രമാണ് ചലച്ചിത്രാസ്വാദനമെങ്കിൽ ആസ്വാദകൻ ശ്രമപ്പെടേണ്ട കാര്യമേയില്ല; അലസനും നിഷ്ക്രിയനുമായി അവൻ തന്റെ ഇരിപ്പിടത്തിൽ ചാരിയിരുന്നാൽമതി. ഒരു റിയലിസ്റ്റായ സിഗ്ഫ്രൈഡ് ക്രാക്കർപോലും ആസ്വാദനത്തിന്റെ കാര്യം വരുമ്പോൾ സ്വപ്നാനുഭവവുമായി അതിനെ സാദൃശ്യപ്പെടുത്താൻ ശ്രമിക്കുന്നതു് അദ്ഭുതകരമായി നമുക്കു തോന്നാം.

ചലച്ചിത്രത്തിന്റെ പ്രേക്ഷകൻ വിസ്മരണത്തിനു വിധേയമായി സ്വപ്നാനുഭവത്തിലൂടെ കടന്നുപോകുന്നുവെന്ന വാദത്തെ നഖശിഖാന്തം എതിർക്കുന്ന അസംഖ്യം ചിന്തകരുണ്ട്. ജനസമൂഹത്തിന് കൂട്ടായി സമീപിക്കാനും കൂട്ടായി സ്വീകരിക്കാനുമുള്ള സാദ്ധ്യതയാണ് ചലച്ചിത്രകല നൽകുന്നതെന്ന് അവർ പറയുന്നു. ഇത്തരത്തിൽ കൂട്ടായി സമീപിക്കുന്നതുകൊണ്ട് കലാസൃഷ്ടിയെ നിരൂപണപരമായി വിലയിരുത്താനും പൊതുജനങ്ങൾക്കു കഴിയുന്നു. ഇതരകലകളേക്കാൾ ബോധനവീകരണസാദ്ധ്യത ചലച്ചിത്രത്തിനുണ്ടെന്നാണ് ഇതു വെളിവാക്കുന്നത്. ഉദാഹരണമായി, പിക്കാസ്സോയുടെ പെയിന്റിങ്ങിനോട് പിന്തിരിപ്പൻ സമീപനം പുലർത്തുന്ന ഒരാൾ തന്നെ ഒരു ചാപ്ലിൻ ചിത്രത്തിന്റെ സാന്നിദ്ധ്യത്തിലെത്തുമ്പോൾ പുരോഗമനാത്മക പ്രതികരണം കൈക്കൊള്ളാൻ നിർബദ്ധനാവുന്നു.

ഇരു ചിന്താഗതിക്കാർ ഒരു ഐതിഹ്യത്തെ വ്യത്യസ്തരീതിയിൽ വ്യാഖ്യാനിക്കുന്നതിന്റെ ഒരു ചിത്രവും ഇവിടെ കാണാം. പൂർത്തിയാക്കിയ തന്റെ പെയിന്റിങ് നോക്കിനിന്ന ചൈനീസ് പെയിന്റർ അതിലേക്കു കടന്ന് അപ്രത്യക്ഷനായിയെന്ന ഐതിഹ്യത്തെ ക്രാക്കറും വാൾട്ടർ ബെഞ്ചമിനും തങ്ങളുടെ മതങ്ങൾക്ക് വ്യക്തത നല്കാനായി സ്വീകരിക്കുന്നുണ്ട്. ക്രാക്കർ പറയുന്നത് ഈ ചൈനീസ് പെയിന്ററെപ്പോലെ കലാസൃഷ്ടിയുമായി തന്മയീഭാവം സംഭവിക്കുന്നയാളാണ് ചലച്ചിത്രാസ്വാദകൻ എന്നത്രേ. ബെഞ്ചമിനാവട്ടെ, കലാസൃഷ്ടിയുടെ മുൻപിൽ ഏകാഗ്രതാപൂർവ്വം നിൽക്കുന്ന ഇതരകലാസ്വാദകനാണ് അങ്ങനെ സംഭവിക്കുന്നതെന്നും ചലച്ചിത്രപ്രേക്ഷകന്റെ നില അതല്ലെന്നും വാദിക്കുന്നു. ചലച്ചിത്രാസ്വാദകന് ഏകാഗ്രത കുറവാണ്. ശ്രദ്ധാശൈഥില്യമാർന്ന ഒരു ജനക്കൂട്ടമാണ് ചലച്ചിത്രം ആസ്വദിക്കുന്നത്. ഈ ജനക്കൂട്ടം കലാസൃഷ്ടിയിലേക്കു സ്വാംശീകരിക്കപ്പെടുകയല്ല, കലാസൃഷ്ടി ഈ ജനക്കൂട്ടത്തിലേക്ക് സ്വാംശീകരിക്കപ്പെടുകയാണു ചെയ്യുന്നത്. തന്മയീഭാവത്തേയും അന്യവല്ക്കരണത്തേയും സംബന്ധിച്ച ഈ വാദങ്ങൾ സ്വന്തം ചലച്ചിത്രങ്ങളിലൂടെ അന്യവല്ക്കരണസാദ്ധ്യത ഫലപ്രദമായി വിനിയോഗിച്ച ഷാൻലുക് ഗൊദാർദിന്റെ 'ലെ കരാബിനീയേഴ്സ്' എന്ന ചിത്രത്തിലെ ഒരു രംഗത്തെ എന്റെ മനസ്സിലേക്കു കൊണ്ടുവരുന്നു. ഈ ചിത്രത്തിലെ കേന്ദ്രകഥാപാത്രങ്ങളിലൊരാളായ മൈക്കലാഞ്ജലോ തന്റെ യുദ്ധപര്യടനങ്ങൾക്കിടയിലൊരിക്കൽ ഒരു സിനിമാശാലയിലേക്കു കടന്നുചെല്ലുന്നു. ചലച്ചിത്രകലയുടെ ആദിമ പ്രേക്ഷകരെപ്പോലെയാണ് മൈക്കലാഞ്ജലോ പ്രതികരിക്കുന്നത്. തിരശ്ശീലയിൽ തീവണ്ടി വരുമ്പോൾ അയാൾ സീറ്റിനടിയിൽ പതുങ്ങുന്നു. ഒരു പെൺകുട്ടി ബാത്ത്ടബിൽക്കിടന്നു കുളിക്കുന്ന രംഗം അയാളെ വികാരപ്രേരിതനാക്കുന്നു. ബാത്ത്ടബിന്റെ ഉൾഭാഗം കാണാനായി അയാൾ എഴുന്നേറ്റു നിന്നു നോക്കുന്നു. പിന്നീടയാൾ തിരശ്ശീലയിലെ ബാത്ത്ടബിൽ കടന്നുപിടിക്കാൻ ശ്രമിക്കുന്നു. ഈ ശ്രമത്തിനിടയിൽ തിരശ്ശീല ഇളകിവീഴുകയും അഴുക്കായ ഭിത്തിമേൽ പ്രൊജക്ഷൻ തുടരുകയും

ല കരാബിനിയിൽ മൈക്കൽ ആംഗേയും, മറീനോ മാസേയും



സിനിമാ തിയേറ്ററിൽ ബഹളമുണ്ടാക്കുന്ന മൈക്കൽ ആംഗേ— ലാ കരാബിനിയിൽ

ചെയ്യുന്നു. തന്മയീഭാവത്തിന്റെ അർത്ഥശൂന്യതയിലേക്കാണ് ഈ ദൃശ്യത്തിലൂടെ ഗൊദാർദ് വിരൽചൂണ്ടുന്നതെന്ന് എനിക്കു തോന്നുന്നു.

വിരുദ്ധങ്ങളായ ഈ കാഴ്ചപ്പാടുകൾക്കിടയിൽനിന്ന് തെളിഞ്ഞുവരുന്ന ഒരു സത്യമുണ്ട്. ചലച്ചിത്രം ചിലർക്കു സ്വപ്നസന്നിഭമായ ഒരനുഭവം എന്ന നിലയിലാണ് സ്വീകാര്യമായിരിക്കുന്നത്. അതേസമയം, മററുചിലർ 'ഡോൺ കിഹോട്ട്' ആസ്വദിക്കുന്ന പിയർ മെനാറിനെപ്പോലെ ചലച്ചിത്രകലയെ സൃഷ്ടിപരമായി പിന്തുടരുന്നു. ഇതിൽ ആദ്യത്തെ തരം ആസ്വാദനം കലാബന്ധിയല്ല; ഒരു എൻററർടെയ്നർ എന്ന നിലയ്ക്കുള്ള ലാഘവപൂർണ്ണമായ ഒരാസ്വാദനപ്രക്രിയയാണത്. അതിനെ കലാസ്വാദനമായി ക്രാക്കറും കേവലും മററും തെററിദ്ധരിച്ചിരിക്കുകയാണെന്നു വേണം കരുതാൻ. ഇത്തരത്തിൽ വികലമായ ഒരാസ്വാദനബോധത്തെ വളർത്താനാണ് ലോകമെങ്ങുമുള്ള കമ്പോളസിനിമ ശ്രമിക്കുന്നത്. അതുകൊണ്ടാണ് ഹോളിവുഡ്, ബോംബെ, മദ്രാസ് തുടങ്ങിയ ചലച്ചിത്രനിർമ്മാണകേന്ദ്രങ്ങൾ സ്വപ്നനിർമ്മാണശാലകളായി അറിയപ്പെടുന്നത്. യഥാർത്ഥ കലാസ്വാദനം ഈ സ്വപ്നാസ്വാദനത്തിൽ നിന്നു വ്യത്യസ്തമാണ്. അവിടെ താരങ്ങളുടെ ദിവ്യപരിവേഷങ്ങൾ കൊഴിഞ്ഞുപോകുന്നു; പ്രേക്ഷകന്റെ മാനസിക വൈലക്ഷണ്യങ്ങളെ തൃപ്തിപ്പെടുത്താനുള്ള ഉപാധിയല്ല അവിടെ സിനിമ. ചിന്തയുടേയും അനുഭൂതിയുടേയും ലോകത്തിലൂടെയുള്ള ഒരു തീർത്ഥാടനമാണത്.

പുകവലി ആത്മഹത്യാപരം

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ


## ഡോ: ജി. വേലായുധൻ എം. ഡി.


## മി. എൻ. എ.—മലയിൻകീഴ്

**ചോദ്യം:**

ഞാൻ അവിവാഹിതനായ ഒരു യുവാവാണ്. ഏകദേശം നാലുവർഷങ്ങൾക്കു മുമ്പ് എന്റെ വൃഷണങ്ങൾക്ക് ചെറിയ വീർപ്പുമുണ്ടായി. പല ഡോക്ടർമാരേയും കാണിച്ചു. ഫൈലേറിയാസിസാണെന്നാണ് പറയുന്നത്. അതു് വന്ധ്യതയ്ക്കു കാരണമാകുമോ?

**ഉത്തരം:**

ഫൈലേറിയ കാരണമായി വൃഷണങ്ങൾക്ക് വീർപ്പുണ്ടാകുന്നതു് സാധാരണമാണ്. തിരുവനന്തപുരത്തുള്ള മിക്കവാറും എല്ലാ പുരുഷന്മാരിലും ഈ അസുഖം കാണുന്നുണ്ട്. ഇതു കാരണമായി ഒരുവശത്തു് അല്ലെങ്കിൽ രണ്ടുവശത്തും ഉള്ള വൃഷണകോശങ്ങളിൽ പല അളവിൽ നീരുകെട്ടുന്നുണ്ട്. ഇതിനു് Hydrocele എന്നും പറയുന്നുണ്ട്. ഇതുകാരണമായി ചിലർക്ക് വൃഷണങ്ങളിൽ ബീജോല്പാദനത്തിനു തടസ്സം അനുഭവിച്ചു കാണുന്നുണ്ട്. ഫൈലേറിയ കാരണമായി വൃഷണകോശങ്ങളിൽ നീരുണ്ടാകുന്നതിനു് തുടക്കത്തിലേ ഫലപ്രദമായ ചികിത്സ വിധേയമായാൽ വന്ധ്യത സംഭവിക്കാനുള്ള സാദ്ധ്യത കുറയുന്നതാണ്.

## മി. ടി. കെ. എസ്.—എറണാകുളം

**ചോദ്യം:**

ഡിപ്രഷനു് ചികിത്സയിലായിരുന്നു ഞാൻ. സെമൻ പരിശോധിച്ചപ്പോൾ കൗണ്ട് കുറവാണെന്നു കണ്ടു. ഇതു് ലൈംഗിക ജീവിതത്തെ ബാധിക്കുമോ?

**ഉത്തരം:**

സെമനിൽ കൗണ്ട് കുറഞ്ഞിരിക്കുന്നതും ലൈംഗികവേഴ്ചയ്ക്കുള്ള കഴിവുമായി ബന്ധമില്ലെന്നുതന്നെ പറയാം. എന്നാൽ കൗണ്ട് ഒരു പരിധിയിൽ കുറവാണെങ്കിൽ ഗർഭോല്പാദനശേഷി കുറഞ്ഞിരിക്കും.

## മിസസ് സി. പി. എസ്.—തിരൂർ

**ചോദ്യം:**

ഞാൻ 20 വയസ്സുള്ളവളും രണ്ടു കുട്ടികളുടെ മാതാവുമാണ്. കഴിഞ്ഞ സെപ്റ്റംബർ 12-ാം തീയതിയാണ് എനിക്ക് അവസാനമായി മെൻസസ് ഉണ്ടായതു്. പിന്നീട് ഒരുമാസം കഴിഞ്ഞിട്ടും മെൻസസ് ഉണ്ടാകാതിരുന്നപ്പോൾ ഞാൻ ഇ. പി. ഫോർട്ട് ടാബ്ലറ്റ് കഴിച്ചു. 15 ദിവസത്തെ വിടവിനുശേഷം ഞാൻ ഡോക്ടറെ സമീപിച്ച് മെൻസ്ട്രജിൻ ഫോർട്ട് എന്ന ഇഞ്ചക്ഷൻ എടുത്തു. ഇതുവരെയായിട്ടും മെൻസസ് ഉണ്ടായി കാണുന്നില്ല. എനിക്ക് ഗർഭമുണ്ടാകാൻ സാദ്ധ്യതയുണ്ടോ?

**ഉത്തരം:**

E. P. Forte tablets കഴിക്കുന്നതും Menstrogen forte injection എടുക്കുന്നതും മാസമുറ തെറ്റിയതു ഗർഭകാരണമായിട്ടാണോ എന്നറിയാനാണ്; ഇതിൽ ഏതെങ്കിലും ഒന്ന് ഉപയോഗിച്ചാൽ മതിയാകും. ഇതു് ഉപയോഗിച്ചിട്ട് ഏഴെട്ടു ദിവസങ്ങൾക്കകം ആർത്തവം ഉണ്ടായില്ലെങ്കിൽ ഗർഭധാരണമാണെന്നു കരുതണം. ഗർഭധാരണ കാരണമല്ലാതെ മറ്റു കാരണങ്ങളാലാണ് ആർത്തവം മുടങ്ങിയതെങ്കിൽ മേൽപ്പറഞ്ഞ ഗുളികകൾ സേവിക്കുകയോ injection എടുക്കുകയോ ചെയ്താൽ ഏഴെട്ടു ദിവസത്തിനകം ആർത്തവം ഉണ്ടാകുന്നതാണ്. ഗർഭധാരണം ഉണ്ടോ എന്നറിയുന്നതിനുള്ള ഈ മാർഗ്ഗം ഏകദേശം 95 ശതമാനം വിശ്വസനീയമാണ്, മേൽപ്പറഞ്ഞ ഗുളികകൾ കഴിച്ചാൽ അല്ലെങ്കിൽ injection എടുത്താൽ പ്രത്യേകിച്ചും വലിയ അളവിൽ ഗർഭഛിദ്രം ഉണ്ടാകുമെന്നു പൊതുജനങ്ങളിൽ മാത്രമല്ല ചില ഡോക്ടർമാരിലും ഒരു ധാരണ ഉള്ളതായി കാണുന്നുണ്ട്. ഇതു് തെറ്റായ ധാരണയാണ്.

## മി. സി. എ. എ.—കൊച്ചി

**ചോദ്യം:**

ഞാൻ 28 വയസ്സുള്ള അവിവാഹിതനാണ്. ഒന്നരവർഷങ്ങൾക്കുമുമ്പ Varicocele Correction—നുള്ള ഓപ്പറേഷനു് വിധേയനായി. അതിനുശേഷം മുഷ്ടി മൈഥുനം ചെയ്യുമ്പോൾ ശുക്ലം മുമ്പത്തെപ്പോലെ ദൂരെ തെറിച്ചുവീഴുന്നതിനു പകരം ലിംഗത്തിൽനിന്നു നേരെ പുവട്ടിൽ ഒലിച്ചുവീഴുന്നു. ഇതു് ഓപ്പറേഷന്റെ ഫലമാണോ? ലിംഗത്തിന് പഴയതുപോലെ ഉദ്ധാരണസമയത്തു് ബലവും തോന്നുന്നില്ല. ലൈംഗികാസക്തിയും കുറവാണ്. ഓപ്പറേഷൻ ചെയ്ത ഡോക്ടറെ കാണിച്ചപ്പോൾ കുഴപ്പമില്ലെന്നും മാനസികമാണെന്നും പറഞ്ഞു. ശുക്ല പരിശോധനയിൽ കുഴപ്പമില്ലെന്നു പറഞ്ഞു. വിവാഹിതനായാൽ എന്റെ ലൈംഗികജീവിതം തൃപ്തികരമായിരിക്കുമോ?

**ഉത്തരം:**

Varicocele correct ചെയ്യുന്നതിനുള്ള ഓപ്പറേഷൻ നടത്തിയതുകൊണ്ടു് നിങ്ങൾക്കനുഭവപ്പെടുന്ന അസുഖങ്ങൾ ഉണ്ടാകാൻ കാരണമില്ല. ഇതു ഡോക്ടർ പറഞ്ഞതുപോലെ മാനസികമായ കാരണങ്ങളാലാണെന്നാണു തോന്നുന്നതു്. ശുക്ലം പരിശോധിച്ചതിൽ സാധാരണമാണെങ്കിൽ വിവാഹജീവിതത്തിനു പ്രയാസം ഉണ്ടാകാൻ കാരണമില്ല.


Published by M. S. Sreenivasan on behalf of Laisa Publications Private Ltd. Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

Business Executives

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 416622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234